## ഡോ. കെ.എം. ബഹാഉദ്ദീൻ ഹുദവി

1977 ൽ മലപ്പുറം മേൽമുറിയിൽ ജനിച്ചു. പിതാവ് കാടേരി മുഹമ്മദ് ഹസൻ മുസ്‌ലിയാർ. മാതാവ് എം.കെ. ഉമൈറത്ത്. ദാറുൽ ഹുദാ ഇസ്‌ലാമിക് യൂണിവേഴ്സിറ്റിയിൽ നിന്ന് ഹുദവി ബിരുദം. ഹൈദരാബാദ് ഉസ്മാനിയ യൂണിവേഴ്സിറ്റിയിൽ നിന്ന് സാമൂഹ്യശാസ്ത്രത്തിൽ ബി.എ. ഇന്ദിരാഗാന്ധി നാഷണൽ ഓപ്പൺ യൂണിവേഴ്സിറ്റിയിൽ നിന്ന് ഇംഗ്ലീഷ് സാഹിത്യത്തിൽ എം.എ. വിനായക മിഷൻ യൂണിവേഴ്സിറ്റിയിൽ നിന്ന് അറബി ഇംഗ്ലീഷ് വ്യാകരണങ്ങൾ തമ്മിലുള്ള താരതമ്യ പഠനത്തിൽ എം.ഫിൽ. ന്യൂഡൽഹിയിലെ ജാമിഅ മില്ലിയ്യ ഇസ്‌ലാമിയ്യ സെൻട്രൽ യൂണിവേഴ്സിറ്റിയിൽ നിന്ന് ശാഫിഈ മദ്ഹബിന്റെ വളർച്ചയും സ്വാധീനവും ഇന്ത്യയിൽ എന്ന വിഷയത്തിൽ ഡോക്ടറേറ്റ്.

ദാറുൽഹുദാ ഇസ്‌ലാമിക് യൂണവേഴ്സിറ്റിക്ക് കീഴിലെ നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഫോർ ഇസ്‌ലാമിക് ആന്റ് കണ്ടംപ്രറി സ്റ്റഡീസ് ഡയക്ടറായും ഒമാനിലെ അൽ മുസന്ന കോളേജ് ഓഫ് ടെക്നോളജിയിൽ ഇംഗ്ലീഷ് ലക്ചററായും പ്രവർത്തിച്ചു. ഇപ്പോൾ ഖത്തർ ആഭ്യന്തര മന്ത്രാലയത്തിൽ ട്രാൻസ്ലേറ്റർ.

ഭാര്യ: നസ്മത്ത്.

മക്കൾ: മുഹമ്മദ് സിനാൻ, ഫാത്തിമ ഹംന, ഫാത്തിമ മൈസൂൻ.

വിലാസം: മേൽമുറി, മലപ്പുറം, 676517

ഇ മെയിൽ: kmbahaudin@gmail.com

# മൗലവി മുഹമ്മദ് അബുൽ കമാൽ
# ജീവിത രേഖ

ജനനം :1906 (1324 ജമാദുൽ അവ്വൽ)
പിതാവ് :കാടേരി ഹസൻ മുസ്‌ലിയാർ (വഫാത്ത് 1954)
മാതാവ് :ഫാത്തിമക്കുട്ടി (വഫാത്ത് 1962)
ദർസ് പഠനം :പിതാവ് കാടേരി ശൈഖ് ഹസൻ മുസ്‌ലിയാർ
കോയപ്പ കുഞ്ഞായൻ മുസ്‌ലിയാർ
പെരിമ്പലം ഉണ്ണിമൊയ്തീൻ മുസ്‌ലിയാർ
പാങ്ങ് അബ്ദുല്ല മുസ്‌ലിയാർ
ഉപരിപഠനം :വെല്ലൂർ അൽ ബാഖിയാത്ത് അസ്സ്വാലിഹാത്ത് 1929
മൗലാനാ അബ്ദുൽ ജബ്ബാർ ഹസ്റത്ത്
അബ്ദുൽ റഹീം ഹസ്റത്ത്
ശൈഖ് ആദം ഹസ്റത്ത്
ദർസ് ആരംഭം: 1931
ദർസ് നടത്തിയ സ്ഥലങ്ങൾ:
കക്കൂത്ത്, തിരൂർക്കാട്, പെരിന്തൽമണ്ണ, പരപ്പനങ്ങാടി, മുക്കം, പാണ്ടിക്കാട്, കാഞ്ഞിരപ്പള്ളി, ചെറുവത്തൂർ, കാളികാവ്, ഓമാനൂർ, പടിഞ്ഞാറ്റുമുറി, കുണ്ടൂർ, ചാവക്കാട്
രചനകൾ :നഖ്ദുൽ അനാജീൽ
അൽ ഹുസാമുൽ മശ്ഹൂദ് അലാ അഹ്‌ലിസ്സ്വലീബി വൽ ഹുനൂദ്
താഇയ്യ കമാലിയ്യ
ഫതാവാ ഫീ റഫ്ഇസ്സൗതി മഅൽ ജനാസ
ഫസ്‌ലുൽ ഖിത്വാബ് ഫീ ഹിജാബിന്നിസാഅ്
ഘോഷ
ചിന്താർഹമായ യാഥാർത്ഥ്യങ്ങൾ

ഓമാനൂർ മൗലിദ്
അത്തുർറഹാത്തുൽ ഖാദിയാനിയ്യ
സമുന്നതരായ സ്വഹാബിവര്യൻമാർ
അൽ ഖസ്വീദത്തുൽ മീലാദിയ്യ
ആത്മീയ രോഗ ചികിൽസ
അൽ ഫളാഇലുദ്ദീനിയ്യ
ഹാലാതെ മദീന മുനവ്വറ
ഖവാഇദെ ഉർദു
ഉസൂലെ മൗദൂദിയ്യത്ത്
അൽ ഹഖ്
ഖളാഉൽ ഇറബ് ഫീ വഅ്ളിൽ ഖുത്ബത്തി ഫീ
ഗൈരി ലുഗത്തിൽ അറബ്

ഭാര്യ: വിശാരത്തൊടി ഫാത്തിമ

മക്കൾ: മൈമൂന, അബ്ദുൽ വഹാബ് മുസ്‌ലിയാർ, സ്വഫിയ്യ,
മുഹമ്മദ് ഹസൻ മുസ്‌ലിയാർ,
ജമീല, റൈഹാന.

ജാമാതാക്കൾ: പി.കെ. അബ്ദുല്ല മുസ്‌ലിയാർ (മേൽമുറി)
കോയാമു മുസ്‌ലിയാർ (വലിയോറ)
ആലുങ്ങൽ മൊയ്തീൻ മുസ്‌ലിയാർ (പള്ളിപ്പുറം)
പൂവ്വത്തൂർ അഹ്മദ് കുട്ടി ബാഖവി (പറപ്പൂർ)

# ആമുഖം

സമസ്ത കേരള ജംഇയത്തുൽ ഉലമ തികച്ചും അനിവാര്യമായ ഒരു ഘട്ടത്തിൽ ഉദയം കൊണ്ട പണ്ഡിത സഭയാണ്. കേരള മുസ്‌ലിം നവോത്ഥാനത്തിലും ചരിത്രത്തിന്റെ ഗതി നിശ്ചയിക്കുന്നതിലും ഈ പ്രസ്ഥാനം വഹിച്ച പങ്ക് നിസ്തുലമാണ്. പുത്തനാശയങ്ങളുടെ പ്രതി രോധം, സുന്നത് ജമാഅത്തിന്റെ വ്യാപനം, വ്യാജ സിദ്ധന്മാർക്കെതിരെ യുള്ള ധർമസമരം, പൈതൃക സംരക്ഷണം, വിദ്യാഭ്യാസ വിപ്ലവം, അവ കാശ സംരക്ഷണം തുടങ്ങിയുള്ള സമസ്തയുടെ സേവനങ്ങൾ നിസ്തർക്കിതമാണ്. പ്രതിരോധ ഘട്ടം, നിർമാണ ഘട്ടം, വളർച്ചയുടെ ഘട്ടം എന്നിങ്ങനെ സമസ്തയുടെ ചരിത്രത്തെ മൂന്നായി തരംതിരിക്കാ റുണ്ട്. ഓരോ ഘട്ടത്തിലും നിസ്തുലവും ശ്രദ്ധേയവുമായ സംഭാവനക ളർപ്പിച്ച നെഞ്ചുറപ്പുള്ള പണ്ഡിത കേസരികളും തലയെടുപ്പുള്ള നേതാ ക്കളും കഴിഞ്ഞ് പോയിട്ടുണ്ട്.

സമസ്തയുടെ നിർമാണ ഘട്ടത്തിലും വളർച്ചയുടെ ഘട്ടത്തിന്റെ ആദ്യങ്ങളിലും സൂര്യശോഭയോടെ ജ്വലിച്ച് നിന്ന മഹൽവ്യക്തിത്വമായി രുന്നു മൗലാനാ കാടേരി മുഹമ്മദ് അബുൽകമാൽ. മികവാർന്ന പാണ്ഡി ത്യം, തനതായ പ്രവർത്തന ശൈലി, വേറിട്ട വീക്ഷണം, സൂക്ഷ്മമായ ജീവിതം, ഉജ്വല വാഗ്മിത്വം, രചനാ വൈഭവം, ബഹുഭാഷാ പരിജ്ഞാ നം തുടങ്ങിയവ കൊണ്ട് സമശീർഷരിൽ ശ്രദ്ധേയനായ പണ്ഡിതനാ യിരുന്നു അദ്ദേഹം.

എന്നാൽ, സമസ്തയുടെ ആദ്യകാല പണ്ഡിതരിൽ പലരുടെയും ജീവചരിത്രങ്ങൾ എഴുതപ്പെടാത്ത പോലെ മൗലാനാ കാടേരിയുടെ ജീവി തവും വായിക്കപ്പെടാതെ കിടക്കുന്നു. ഒരു ഘട്ടത്തിൽ സുവനീറുകൾ, ഓർമപ്പതിപ്പുകൾ തുടങ്ങിയവക്കൊന്നും വലിയ പ്രാധാന്യമുണ്ടായിരു

ന്നില്ല. തങ്ങളുടെ പ്രവർത്തനങ്ങളും ജീവിത രേഖയും കഴിവും പ്രാപ്തിയും പുറംലോകം അറിയണമെന്നോ തങ്ങളുടെ അപദാനങ്ങൾ വാഴ്ത്തണമെന്നോ ഉള്ള സിദ്ധാന്തങ്ങളൊന്നും അവർക്കുണ്ടായിരുന്നില്ല. "ആരെങ്കിലും പ്രസിദ്ധി ആഗ്രഹിച്ചാൽ അല്ലാഹു അവന് പ്രസിദ്ധി മാത്രം നൽകും" എന്ന നബിവചനം പ്രശസ്തി ആഗ്രഹിക്കുന്നതിനെ നിരുൽസാഹപ്പെടുത്തുന്നുണ്ട്.

അഹ്ലുസ്സുന്നത്തി വൽജമാഅയുടെ വിരോധികളെ സ്റ്റേജിലൂടെയും പേജിലൂടെയും നേരിടുന്നതിൽ എന്നും മുന്നിൽ നിന്ന് പ്രവർത്തിച്ച ആളായിരുന്നു മൗലാനാ. സമസ്തയെന്ന പ്രസ്ഥാനത്തെ ജനകീയമാക്കുന്നതിലും വിദ്യാഭ്യാസ വിപ്ലവത്തിന് ചുക്കാൻ പിടിക്കുന്നതിലും അദ്ദേഹത്തിന്റെ സേവനങ്ങൾ എടുത്തുപറയേണ്ടതാണ്. സമസ്തയോടൊന്നിച്ചുള്ള പ്രയാണത്തിൽ കാര്യവട്ടം സമ്മേളത്തോടെയാണ് അദ്ദേഹം പ്രവർത്തനത്തിൽ കൂടുതൽ സജീവമാകുന്നത്. സമസ്തയുടെ പല പോഷക കമ്മിറ്റികളിലും അംഗമായിരുന്നു. എങ്കിലും പ്രസിദ്ധീകരണരംഗത്തുള്ള തന്റെ സജീവ സാന്നിദ്ധ്യമാണ് സേവനങ്ങളിൽ ഏറെ മികച്ചു നിൽക്കുന്നത് എന്ന് പറയാം. സമസ്തയുടെ ജിഹ്വയായിരുന്ന 'അൽബയാൻ' മാസിക അദ്ദേഹത്തിന്റെ പത്രാധിപത്യത്തിന് കീഴിലായിരുന്നു ഏറെ പരിപോഷിച്ചത്.

1950 കളിൽ കൊടികുത്ത് നേർച്ചയെക്കുറിച്ചും ജനാസയോടൊന്നിച്ചുള്ള ദിക്റിനെക്കുറിച്ചും അദ്ദേഹം അൽബയാനിൽ എഴുതിയ ലേഖനങ്ങൾ കർമ ശാസ്ത്ര ചർച്ചകൾക്കും വിവാദങ്ങൾക്കും വഴിവെച്ചു. ഇത് സമസ്തയോടുള്ള അകൽച്ചയിലും അദ്ദേഹത്തിന്റെ പാർശ്വവൽക്കരണത്തിലും കലാശിച്ചു. പിന്നെ വഫാത്ത് വരെ  മുശാവറ മെംബറായി തുടർന്നെങ്കിലും സംഘടനാരംഗത്തുള്ള അദ്ദേഹത്തിന്റെ സാന്നിധ്യം ശൂന്യതയോടടുത്ത് നിൽക്കുന്നു. അത് കൊണ്ട് തന്നെ അദ്ദേഹത്തിന്റെ പ്രതിഭയെ കേരള മുസ്ലിം ചരിത്രം വായിക്കാതെ പോയെങ്കിൽ അൽഭുതപ്പെടാനില്ല.

1985ൽ വഫാത്തായതിന് ശേഷം സമസ്തയുടെ കീഴിലുള്ള സ്ഥാപനങ്ങളിൽ നിന്നിറങ്ങുന്ന ചില കലണ്ടറുകളിൽ 'സ്മരണീയ ദിനങ്ങളി'ൽ അദ്ദേഹത്തിന്റെ പേരും സ്ഥാനം പിടിച്ചിരുന്നു. എന്നാൽ കൂടുതൽ പ്രസിദ്ധരും നവീനരുമായ ആളുകളുടെ പേരുകൾ തൽസ്ഥാനം കയ്യടക്കിയതോടെ അദ്ദേഹം വീണ്ടും വിസ്മൃതിയിലായി. പിന്നീട്, സമസ്തയുടെ ചരിത്രം പഠിച്ചെഴുതിയ പി.പി. മുഹമ്മദ് ഫൈസി പലേടത്തും അനുസ്മരിക്കുമ്പോഴാണ് വീണ്ടും സ്മര്യനാകുന്നത്.

സംഘടനയിലെ സേവനങ്ങളെക്കാൾ വിലപ്പെട്ടതാണ് അദ്ദഹം

ഇവിടെ ബാക്കി വെച്ച കുറെ രചനകൾ. അൽബയാനിലെ തുടർലേഖന ങ്ങൾ, ലേഖനങ്ങൾ, വിവർത്തനങ്ങൾ എന്നിവ എല്ലാ കാലത്തും അനു വാചകരെ ആകർഷിക്കാൻ പോന്നതാണ്. കുടാതെ നഖ്ദുൽ അനാജീൽ മുതൽ ചിന്താർഹമായ യാഥാർഥ്യങ്ങൾ വരെ ഒരു ഡസനിലധികം വരുന്ന പുസ്തകങ്ങൾ, അനുശോചന കവിതകൾ, അറബി കാവ്യങ്ങൾ, മൗലിദുകൾ, അറബി ഉർദു ഭാഷകളിൽ നിന്നുള്ള വിവർത്തനങ്ങൾ തുട ങ്ങിയവയെല്ലാം തന്റെ സാഹിത്യ വൈജ്ഞാനിക സംഭാവനകളാണ്. മൗലാനാ കാടേരിയെ ഒഴിച്ചുനിർത്തി കേരള മുസ്ലിം സാഹിത്യ ചരിത്രമോ വൈജ്ഞാനിക സേവനങ്ങളോ പൂർണമാകുന്നില്ല എന്ന് പറ ഞ്ഞാൽ തെറ്റാകുമെന്ന് തോന്നുന്നില്ല.

മൗലാനാ അബുൽകമാൽ വഫാത്താകുമ്പോൾ ഏഴ് വയസ്സ് മാത്രം പ്രായമുള്ള അനാഥനായ ഒരു ബാലനാണ് ഞാൻ. അദ്ദേഹത്തെ ക്കുറിച്ച് വളരെ ശുഷ്കിച്ച അറിവുകൾ ഓർത്തെടുക്കാനേ എനിക്ക് സാധി ക്കുകയുള്ളൂ. വലിയുപ്പയുടെ മുന്നിൽ ഒച്ചവെക്കുകയോ വികൃതി കാണി ക്കുകയോ അരുത്. കരഞ്ഞ് കൊണ്ട് അദ്ദേഹത്തിന്റെ മുന്നിൽ ചെന്നാൽ പലഹാരം കിട്ടും, ബാങ്ക് വിളിക്കുമ്പോൾ കേൾവിക്ക് വിഘ്നം സംഭവി ച്ചിരുന്ന അദ്ദേഹത്തിന്റെ മുന്നിൽ ചെന്ന് ഉച്ചത്തിൽ വിവരം പറയണം എന്നിങ്ങനെയുള്ള ചില്ലറ അറിവുകൾ.

അതു കൊണ്ടു തന്നെ ഈ പുസ്തക രചന ഏറെ ദുഷ്ക്കരമാ യിരുന്നു എന്ന് പറയേണ്ടതില്ലല്ലോ. അദ്ദേഹത്തിന്റെ ജീവിതത്തെക്കുറി ച്ചുള്ള വിവരങ്ങൾ ശേഖരിക്കലും രചനകൾ തേടിപ്പിടിക്കലും ഒരു പോലെ ശ്രമകരമായിരുന്നു. അനന്തരാവകാശികൾ പോലും വേണ്ടവി ധത്തിൽ രചനകൾ സൂക്ഷിച്ച് വെച്ചില്ല എന്നത് ഒരു ദുഃഖ സത്യമാണ്. താനെഴുതി എന്ന് അദ്ദേഹം ജീവചരിത്രത്തിൽ പറയുന്ന ചില ഗ്രന്ഥ ങ്ങൾ ഇപ്പോഴും കണ്ടെത്താൻ കഴിഞ്ഞിട്ടില്ല എന്നത് ഈ പുസ്തക ത്തിന്റെ ഒരു പോരായ്മ തന്നെയാണ്. പൂർണമല്ലെന്ന് സമ്മതിക്കുന്ന തോടൊപ്പം തന്നെ കഴിയാവുന്നത്ര, കിട്ടാവുന്ന ആധികാരിക രേഖകൾ ചേർക്കാൻ ശ്രമിച്ചിട്ടുണ്ട് എന്ന ആത്മവിശ്വാസവും ഉണ്ട്.

ഏതായാലും, ഈ മഹാമനീഷിയുടെ ജീവിതവും സംഭാവന കളും കേരളജനതക്ക് പരിചയപ്പെടുത്താൻ മുന്നോട്ട് വന്ന ഗ്രേസ് പബ്ലി ക്കേഷൻസിനും ചെട്ടിപ്പടി അശ്റഫ് തങ്ങൾക്കും പ്രത്യേകം കൃതജ്ഞത രേഖപ്പെടത്തുന്നു. അവതാരിക എഴുതി അനുഗ്രഹിച്ച വന്ദ്യഗുരു ദാറുൽഹുദാ ഇസ്ലാമിക് യൂനിവേഴ്സിറ്റി വൈസ് ചാൻസലർ ഡോ. ബഹാഉദ്ദീൻ മുഹമ്മദ് നദ്‌വിക്കും പ്രത്യേകം നന്ദി രേഖപ്പെടുത്തുന്നു.

ഗ്രന്ഥരചനയിൽ സഹായം നൽകിയ ഒരുപാട് ആളുകളുണ്ട്.

മൗലാനാ കാടേരി സ്വന്തം കൈപ്പടയിലെഴുതിയ ജീവചരിത്രച്ചുരുക്കം എന്റെ ഉമ്മ എം.കെ. ഉമൈറത്തിന്റെ കൈയ്യിലാണ് അദ്ദേഹം ഏൽപിച്ച ത്. ഇതാണ് ഇവ്വിഷയകമായി എനിക്ക് ലഭിച്ച ആദ്യ രേഖ. ഉമ്മയെ ഈ അവസരത്തിൽ ബഹുമാനത്തോടെ ഓർക്കുന്നു. അല്ലാഹു മഹതിക്ക് ദീർഘായുസ്സും ആരോഗ്യവും നൽകട്ടെ.

മൗലാനയുടെ പൗത്രൻമാരായ കാടേരി മുഹമ്മദ് ബാഖവി (ഇ രുമ്പുചോല മുദരിസ്) പി.കെ. അബ്ദുൽ ഗഫൂർ ഖാസിമി (കുണ്ടൂർ മർക്ക സുസ്സഖാഫത്തിൽ ഇസ്‌ലാമിയ്യ പ്രിൻസിപ്പാൾ) ജ്യേഷ്ഠ സഹോദരൻ ളിയാഉദ്ദീൻ ഫൈസി മേൽമുറി (റിയാദ്) ജ്യേഷ്ഠാനുജന്മാർ, കാടേരി യുടെ മകൾ സ്വഫിയ്യ വലിയോറ, ജമീല പള്ളിപ്പുറം, റൈഹാന പറ പ്പൂർ, ജാമാതാവ് പുവ്വത്തൂർ അഹമദ് കുട്ടി ബാഖവി പറപ്പൂർ എന്നി വരും പ്രത്യേകം നന്ദി അർഹിക്കുന്നു.

അത് പോലെ വിവര ശേഖരണത്തിൽ എന്നെ സഹായിച്ച അബ്ദുൽ ഹകീം ഫൈസി ആദൃശ്ശേരി (സി.ഐ.സി കോ-ഓർഡിനേറ്റർ) , ഡോ. സൈദാലി ഫൈസി, അലി മൗലവി ഇരിങ്ങല്ലൂർ (ദാറുൽ ഹുദാ ഇസ്‌ലാമിക് യൂണിവേഴ്സിറ്റി ലക്ചറർ) അബ്ദുൽ ജബ്ബാർ സാർ, മൻസൂർ ഹുദവി പാതിരമണ്ണ, റഈസ് ഹുദവി വാഴക്കാട്, ആസ്വിഫ് ഹുദവി, നൈസാം ഹുദവി കക്കാട്ടിരി, ജഅ്ഫർ സ്വാദിഖ് വാഫി പത്തപ്പിരിയം, ഐ.പി. ഉമർ വാഫി കാവനൂർ, കാടേരി പൊതുവത്ത് ഇസ്മായിൽ മുസ്‌ലി യാർ എന്നിവരും പ്രത്യേകം പ്രസ്താവ്യരത്രെ. എന്റെ എല്ലാവിധ അക്കാ ദമിക് പ്രവർത്തനങ്ങൾക്കും സർവാത്മനാ പിന്തുണയും പ്രോൽസാഹ നവും നൽകുന്ന ജീവിതപങ്കാളി നസ്മയും പ്രത്യേകം പരാമർശം അർ ഹിക്കുന്നു.

ഇതിന്റെ പ്രസിദ്ധീകരണത്തിന് സഹായിച്ച ശഫീഖ് ഹുദവി കാര ക്കുന്ന്, അശ്റഫ് ഹുദവി കാട്ടുമുണ്ട, സ്വാലിഹ് ഹുദവി തിരുവള്ളൂർ എന്നിവരെയും കൃതജ്ഞതാപൂർവം ഓർക്കുന്നു. ഏവരുടെയും സേവ നങ്ങൾ അല്ലാഹു സ്വീകരിക്കട്ടെ. പ്രാർഥനാപൂർവം.

**ഗ്രന്ഥ കർത്താവ്**

# അവതാരിക

കേരളം കണ്ട അനിതര സാധാരണമായ ഒരു മഹാ പണ്ഡിത പ്രതി ഭയാണ് മൗലാനാ മുഹമ്മദ് അബുൽകമാൽ മുസ്‌ലിയാർ കാടേരി. മുദർരിസ്, പ്രഭാഷകൻ, ഗ്രന്ഥകാരൻ, മുഫ്തി, ബഹുഭാഷാ പരിജ്ഞാനി, സത്യ നിഷ്ഠവും പ്രമാണബദ്ധവുമായ വീക്ഷണങ്ങളുടെ പ്രണേതാവ്, കവി, ചിന്താശാലി, തൻമയത്വത്തോടെയുള്ള പ്രവർത്തന ശൈലിയുടെ ഉടമ, സർവോപരി തഖ്‌വയിലധിഷ്ഠിതമായ സൂക്ഷ്മ ജീവിതം നയിച്ച മഹാ മനീഷി തുടങ്ങി ഒട്ടേറെ വിശേഷണങ്ങൾ സ്മര്യപുരുഷനിൽ സമഞ്ജ സമായി സംഗമിച്ചിട്ടുണ്ടായിരുന്നു.

വിജ്ഞാനത്തിന്റെയും പാരമ്പര്യത്തിന്റെയും സൂക്ഷ്മതയുടെയും കുടുംബത്തിൽ ജനിച്ച് വളർന്ന് വലുതായ അദ്ദേഹം ഒരു മഹാ പണ്ഡിത വൃന്ദത്തിന്റെ മാത്രമല്ല, ഉമ്മത്തിന്റെ കൂടി മാതൃകയും സാരഥിയും മാർഗ ദർശിയുമായി. മക്കളും പൗത്രൻമാരും പ്രപൗത്രരും ശിഷ്യസമൂഹവും അനുയായികളുമൊക്കെ ആ തേജഃപുഞ്ജത്തിൽ നിന്നു കത്തിച്ചെടുത്ത പ്രകാശസ്ഫുലിംഗത്തിന്റെയും വൈജ്ഞാനിക വെളിച്ചത്തിന്റെയും വാഹ കരും പ്രചാരകരുമായി ഇന്നും കർമവേദിയിൽ തിളങ്ങുന്നതായി കാണാം.

ഇതുതന്നെയാണ് ഉഘ്‌റവിയായ പണ്ഡിതൻമാരുടെ സവിശേഷത. അല്ലാഹുവിന്റെ പ്രകാശമായ ഇൽമ് അവന്റെ അടിമകളുടെ ബഹുമുഖ ജീവിത മേഖലകളിലെ വൈജാത്യമാർന്ന അന്ധകാരങ്ങൾ നീക്കാൻ വേണ്ടി, അവരുടെ ഹൃദയത്തിന്റെ രോഗങ്ങൾ സുഖപ്പെടുത്താനായി ആത്മാർത്ഥതയോടെ, ഭൗതിക താത്പര്യങ്ങളില്ലാതെ പ്രസരണം നട ത്തുന്നവരാണവർ. തങ്ങളുടെ കൈവശമുള്ളതും വിശുദ്ധ ദീനിന്റെ ജീവ നുമായ വിജ്ഞാന മുത്തുകൾ മൃതാവസ്ഥയോടടുത്തുകഴിയുന്ന ജന

ങ്ങളിൽ കുത്തിവെച്ചുവെങ്കിലേ അവരിൽ ഈമാനും ഇസ്‌ലാമും സചേ തനവും ജീവസ്സുറ്റതുമാകൂ എന്നു മനസ്സിലാക്കി നിഷ്കളങ്ക സേവന ങ്ങളർപ്പിക്കുന്നവരാണവർ. പവിത്രവും ദൈവനിർദിഷ്ടവുമായ ഈ നില പാടിന്റെ നിദർശനമായിരുന്നു മൗലാനാ കാടേരി.

സ്മര്യ പുരുഷനു സമകാലീന പണ്ഡിതരിൽ നിന്ന് വ്യത്യസ്തമായി ചില വീക്ഷണങ്ങളും അഭിപ്രായഗതികളുമുണ്ടായിരുന്നു. അവ പ്രമാണ ബദ്ധങ്ങളായിരുന്നു എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. പക്ഷേ, ആ സമുന്നത വ്യക്തിത്വത്തിന്റെ ഒരു വീഴ്ചയോ കുറച്ചിലോ ആയിരുന്നില്ല ആ ഭിന്നപക്ഷങ്ങൾ. വൈജ്ഞാനികമായ ആഴവും പരപ്പും വർദ്ധിക്കു മ്പോൾ പണ്ഡിത ശ്രേഷ്ഠരിൽ അഭിപ്രായ വ്യത്യാസങ്ങൾ ഉടലെടുക്കുക എന്നത് പുതിയ കാര്യമൊന്നുമല്ല. ഇസ്‌ലാമിക ചരിത്രം അതിനു സാക്ഷി യാണ്. നമ്മുടെ നാട്ടിലെ മുതഅല്ലിംകൾക്കു പോലും ഇതറിയാം.

ശാഫിഈ മദ്ഹബിലെ പണ്ഡിതൻമാർ തന്നെ ഒരു വിഷയത്തിൽ ഭിന്നപക്ഷമുള്ളവരായിരിക്കാം. ഫത്ഹുൽ മുഈൻ പഠിക്കുന്ന ചെറിയ വിദ്യാർത്ഥികൾക്കു വരെ സുപരിചിതമായ ഒട്ടേറെ മഹാപണ്ഡിതരുടെ നാമങ്ങളുണ്ട്. ഇമാം നവവി, റാഫിഈ, ഇബ്നു ഹജർ, റംലി, ഇബ്നു സിയാദ്, സുബ്കി, അദ്റഈ, ഇബ്നുർരിഫ്അ, ഖാദി ഹുസൈൻ, കമാൽ ദമീരി, റദ്ദാദ്, ഇബ്നു അജീൽ, ബുൽഖീനി, ഇസ്നവി, ഇബ്നു ളഹീറ, ഫൗറാനി, അൽ ബക്‌രി, ഇബ്നു ശഹ്ബ, ഹലീമി, റൂയാനി, ബഗവി, ബുവൈഥി, അൽഗസ്സി, ഇബ്നു യൂനുസ്, സർക്കശി, ഇമാമുൽഹറമൈൻ,... ഇങ്ങനെ നീണ്ടുപോകും ആ നിര. ഭിന്നമായ കാഴ്ചപ്പാടുകളും വ്യത്യസ്ത അഭിപ്രായ ഗതികളും അവർ വെച്ചുപുലർത്തുകയും അവ രേഖപ്പെടു ത്തിവെക്കുകയും ചെയ്തതിന്റെ പേരിലാണ് ശൈഖ് സൈനുദ്ദീൻ മഖ്ദൂം (റ) തന്റെ ഗ്രന്ഥത്തിൽ ഇവരെ ഉദ്ധരിച്ചിരിക്കുന്നത്. ഇവരൊക്കെയും ശാഫിഈ മദ്ഹബിലെ പ്രാമാണികരും സുസമ്മതരുമായ പണ്ഡിത ശ്രേഷ്ഠർ തന്നെയാണ്.

സ്മര്യപുരുഷനെപ്പോലുള്ള ആത്മാർത്ഥരായ ഉഖ്റവീ പണ്ഡിതരുടെ പരിമിതിയാണിന്ന് സമുദായത്തെ സഹതാപാർഹമായ പതനത്തിലേ ക്കെത്തിച്ചിരിക്കുന്നത്. ഇത്തരമൊരു പശ്ചാത്തലത്തിൽ കർമബദ്ധവും ദൈവസമർപ്പിതവും പ്രവർത്തന നിരതവുമായിരുന്ന ആ വ്യക്തിത്വത്തെ അടുത്തറിയാൻ ഈ അനുഗൃഹീത സൃഷ്ടി വഴി നമുക്ക് അവസരം ലഭി ച്ചിരിക്കുകയാണ്. പരേതന്റെ പുത്രൻ മുഹമ്മദ് ഹസൻ മുസ്‌ലിയാരുടെ മകനും ദാറുൽ ഹുദായിൽ നിന്ന് അധ്യയനം പൂർത്തീകരിച്ച പ്രതിഭാ ശാലിയും പിന്നീട് മറ്റുപല പഠനങ്ങളും ഗവേഷണങ്ങളും നിർവഹിച്ച യുവപണ്ഡിതനുമായ ഡോ. ബഹാഉദ്ദീൻ ഹുദവിയുടെ തൂലികയിലൂടെ

യാണ് പിതാമഹന്റെ മാതൃകായോഗ്യവും സംഭവബഹുലവുമായ ആയു ഷ്കാല ചിത്രം കൈരളിക്ക് ലഭ്യമാകുന്നത്.

ഇസ്‌ലാമിക കേരളത്തിന്റെ ആത്മസ്പന്ദനമായ സമസ്ത കേരള ജംഇ യ്യത്തുൽ ഉലമായുടെ ചരിത്രത്തിലും കുറച്ചുകാണാനാകാത്ത പദവിയും അനിഷേധ്യമായ ഭാഗഭാഗിത്വവുമുള്ള മഹദ്‌വ്യക്തിയാണ് മൗലാനാ കാടേ രി. തന്റെ നാൽപതാം വയസിന്ന് (1945നു) മുമ്പുമുതലേ സമസ്ത മുശാ വറയിൽ അംഗമായിരുന്ന സ്മര്യപുരുഷൻ അതിനെ ജനകീയമാക്കുന്ന തിലും ഫലപ്രദവും വ്യവസ്ഥാപിതവുമായ പ്രവർത്തന പദ്ധതികളിലൂടെ സമുദായമദ്ധ്യേ അതിന്റെ ആധികാരികതയും സൽപേരും സ്വാധീനവും ഉറപ്പിക്കുന്നതിലും ഏറെ വിലപ്പെട്ട സേവനങ്ങൾ ചെയ്തിട്ടുണ്ട്. അത്തരം കാര്യങ്ങൾ സംബന്ധിച്ച ഒട്ടേറെ വിവരങ്ങൾ കൊണ്ട് സമ്പന്നമാണ് അനുഗൃഹീതമായ ഈ സൃഷ്ടി. ഇക്കാരണങ്ങളാൽ തന്നെ സമസ്ത യുടെ നാൾവഴികളും നേതാക്കളുടെ ജീവചരിത്രങ്ങളും രേഖപ്പെടുത്ത പ്പെട്ട ആധികാരിക സൃഷ്ടികളിലും മൗലാനായെക്കുറിച്ച അനുസ്മര ണങ്ങൾ കാണാം. 1985ൽ താൻ പരലോകപ്രാപ്തനാകുന്നത് വരെയും അദ്ദേഹം സമസ്ത മുശാവറ മെംബറായിരുന്നു.

ഏതായാലും ഇൽമും തഖ്‌വായും കൈമുതലാക്കിയിരുന്ന സ്മര്യ പുരുഷൻ പതിറ്റാണ്ടുകൾ അതിജയിച്ച് ഇന്നും ജീവിച്ചുകൊണ്ടിരിക്കുക യാണ്; തന്റെ അറിവിലൂടെ, രചനകളിലൂടെ. കവിവാക്യം സാക്ഷാൽകൃ തമാകുന്നതാണ് നാമിവിടെ കാണുന്നത്:

*ലഇൻ മാത്ത ഖൗമുൻ ബഅ്ദ ഇൽമിൻ വഥാഅത്തി*

*ഫദിക്റുഹുമൂ ഫിന്നാസി ലൈസ യമൂത്തു*

*ലഖദ് നഥഖത്ത് ആസാറുഹും ബഅ്ദ മൗത്തിഹിം*

*ബിഫള്‌ലിഹിമി വൽ ജാഹിദൂന സുകൂത്തൂ*

(വിജ്ഞാന വ്യാപാരങ്ങൾക്കും ആരാധനാ നിർഭരമായ ജീവിത ത്തിനും ശേഷം പരലോക പ്രാപ്തരാകുന്ന മഹാൻമാരുടെ സ്മരണ ജനമധ്യത്തിൽ നിന്ന് നിഷ്ക്രമിച്ചുപോകുന്നതേയല്ല. മരണം പുൽകിക്ക ഴിഞ്ഞാലും തങ്ങളുടെ ശേഷിപ്പുകളും രചനകളും അവരുടെ മഹത്ത്വം പ്രഘോഷിച്ചുകൊണ്ടേയിരിക്കും; എന്നാൽ അവരെ തള്ളിപ്പറഞ്ഞിരുന്ന വർക്ക് മൗനികളാകാനേ സാധിക്കൂ!)

പരേതന്റെ തൂലികയിലൂടെ പുറത്തുവന്ന അനേകം വൈജ്ഞാനിക മുത്തുകൾ മിക്കതും വെളിച്ചം കാണാതെ കിടക്കുകയാണ്. ബന്ധപ്പെട്ട വർ അവ പ്രസിദ്ധീകരിക്കാനാവശ്യമായ പരിശ്രമങ്ങൾ ചെയ്യണം. വിജ്ഞാന പ്രേമികൾ അവ സഹർഷം സ്വീകരിക്കാൻ സന്നദ്ധരായിരി

ക്കുകയാണ്. സർവശക്തൻ അനുഗ്രഹിക്കട്ടെ എന്നു പ്രാർത്ഥിക്കാം.

അരനൂറ്റാണ്ടിലേറെക്കാലം സാമുദായിക രംഗത്ത്നിന്ന് നിർഭാഗ്യവശാൽ നിഷ്ക്രമിച്ചുപോയ ഒരു പണ്ഡിത വരേണ്യന്റെ ജീവചരിത്രം ഹ്രസ്വമായെങ്കിലും ലഭിച്ചുവെന്നത് നമ്മുടെ മഹാ സൗഭാഗ്യമാണ്. ഇതിന്റെ രചയിതാവ് ബഹാഉദ്ദീൻ ഹുദവിയിലും സഹായ സഹകരണങ്ങൾ ചെയ്തവരിലും നിന്നൊക്കെ സർവശക്തൻ ഇതൊരു ഉദാത്ത കൃത്യമായി സ്വീകരിക്കട്ടെ. സർവവിധ ഭാവുകങ്ങളും വിജയാശംസകളും നേർന്നുകൊള്ളുന്നു.

എന്ന്

വിനീതവിധേയൻ

**ഡോ. ബഹാഉദ്ദീൻ മുഹമ്മദ് നദ്‌വി**

വൈസ് ചാൻസലർ, ദാറുൽ ഹുദാ

ചെമ്മാട്

12-04-1436

01-02-2015

## അധ്യായം 1

# ജനനം, ദേശം

മേൽമുറി ഇന്ന് മലപ്പുറം നഗരസഭയുടെ ഭാഗമാണ്. ഭൂരിപക്ഷം മുസ്‌ലിംകളാണ് ഇവിടെയുള്ളത്. മുമ്പ് പൊടിയാട് എന്നാണ് ഈ പ്രദേശം അറിയപ്പെട്ടിരുന്നത്. കോഴിക്കോട് പാലക്കാട് ദേശീയ പാതയിൽ മലപ്പുറത്ത് നിന്ന് വടക്കോട്ട് അഞ്ച് കിലോമീറ്റർ സഞ്ചരിച്ചാൽ മേൽമുറിയുടെ ഹൃദയ ഭാഗത്ത് എത്താം.

മേൽമുറി സുന്ദരമായ ഒരു താഴ്‌വരയാണെന്ന് പറയാം. കിഴക്കും പടിഞ്ഞാറും മലകളാണ്. പച്ച പിടിച്ചു നിൽക്കുന്ന മലഞ്ചെരിവുകൾ നയനാനന്ദകരം തന്നെ. ദേശീയ പാതയുടെ ഇരു ഭാഗങ്ങളും ജനവാസ കേന്ദ്രങ്ങൾ. റോഡിന്റെ കിഴക്കു വശത്ത് വയലുകൾ. വയലിന്റെ നടുവിലൂടെ ഒഴുകുന്ന തോട്. മേൽമുറി മുഴുവൻ ഈ ഭൂപ്രകൃതിയാണ്.

മേൽമുറിക്ക് ഉറങ്ങിക്കൊണ്ടിരിക്കുന്ന ചരിത്രമുണ്ട്. പുതിയവ രചിക്കാൻ ഉണർന്നിരിക്കുന്നുമുണ്ട്.

എ.ഡി ഒമ്പതാം നൂറ്റാണ്ടിൽ മലപ്പുറം മുഴുവനും മഹോദയ പുരത്തെ കുലശേഖര രാജവംശത്തിന് കീഴിലായിരുന്നു. കുലശേഖര രാജവംശം ഛിന്നഭിന്നമായപ്പോൾ നിരവധി നാട്ടുരാജ്യങ്ങൾ ഉടലെടുത്തു. വള്ളുവനാട്, പരപ്പനാട്, വെട്ടത്തുനാട്, നെടിയിരിപ്പ് എന്നിങ്ങനെ പലതും. ഇതിൽ താനൂർ ആസ്ഥാനമായ വെട്ടത്തുനാട് രാജകുടുംബത്തിന്റെ കീഴിലായിരുന്നു മേൽമുറി. നെടിയിരുപ്പ് അഥവാ സാമൂതിരി രാജവംശം തങ്ങളുടെ രാജ്യാതിർത്തി വികസിപ്പിച്ചപ്പോൾ മലപ്പുറം മുഴുവനം സാമൂതിരിയുടെ കീഴിലായി. ടിപ്പുസുൽത്താന്റെ ഭരണത്തിൽ ഈ പ്രദേശവും മൈസൂർ സാമ്രാജ്യത്തിന്റെ ഭാഗമായി. പിന്നെ ബ്രിട്ടീഷ് ഇന്ത്യയുടെ കീഴിലും സ്വാതന്ത്ര്യ ലബ്ധിക്ക് ശേഷം മദ്രാസ് പ്രവിശ്യയുടെ കീഴിലും കേരള സംസ്ഥാന രൂപീകരണത്തിന്

ശേഷം കോഴിക്കോട് ജില്ലയുടെ ഭാഗവും 1969 ൽ മലപ്പുറം ജില്ല രൂപീകൃതമായപ്പോൾ ജില്ലയുടെ ഭാഗവുമായി.

മേൽമുറിക്ക് ഖ്യാതി വർധിപ്പിച്ച പ്രധാനപ്പെട്ട മൂന്നു വിപ്ലവങ്ങൾ ചരിത്രത്തിലുണ്ട്. അതിൽ പ്രഥമവും പ്രധാനവുമായത്, മലപ്പുറം പടയാണ്. മലപ്പുറം പടയിൽ പങ്കെടുത്ത് രക്തസാക്ഷിത്വം വഹിച്ചവരിൽ മേൽമുറി നിവാസികളുടെ സാന്നിധ്യം സജീവമാണ്.

സാമൂതിരിയുടെ ഒത്താശയോടെ കോഴിക്കോട്ടെ മുസ്‌ലിംകൾ മലപ്പുറത്തേക്ക് കുടിയേറിപ്പാർക്കുകയും അന്നത്തെ സാമൂതിരിയുടെ ഗവർണർ അവർക്ക് പള്ളി നിർമിക്കാൻ സ്ഥലം അനുവദിക്കുകയും ചെയ്തു. അവിടെ നിർമിതമായ പള്ളിയാണ് മലപ്പുറം വലിയങ്ങാടി ജുമാമസ്ജിദ്.

പിൽക്കാലത്ത് സാമൂതിരിയുടെ മലപ്പുറത്തെ പ്രതിനിധി പാറംനമ്പിയുടെ കരം പിരിവ്കാരനായി അലി മരക്കാർ നിയുക്തനായി. ഇതിൽ അസൂയ പൂണ്ട ചിലർ പാറൻ നമ്പിയും അലിമരക്കാറും തമ്മിൽ തെറ്റിപ്പിരിക്കുന്നതിനുള്ള ചരടുകൾ വലിച്ചു. അങ്ങനെ അലിമരക്കാരെയും കൂട്ടരെയും വധിക്കാൻ നാടു വാഴി തീരുമാനിക്കുകയും അലിമരക്കാരും കൂട്ടരും ഇതിനെതിരെ പട പൊരുതുകയും ചെയ്തു. പള്ളിയിൽ അഭയാർഥികളായ മുസ്‌ലിംകളെ ഇവർ ഉപരോധിക്കുകയും പള്ളിക്ക് തീ വെക്കാൻ തീരുമാനിക്കുയും ചെയ്തു. പള്ളി സംരക്ഷണത്തിനായി 44 സഹോദരങ്ങൾ രക്ത സാക്ഷികളായി. അന്ന് മേൽമുറി നിവാസികൾ ആശ്രയിച്ചിരുന്നത് ഈ പള്ളിയായിരുന്നു. അവരുടെ പ്രപിതാക്കളുടെ ഖബറിടവും ഇതിന് ചുറ്റുമാണ്. അന്നു തന്നെ ധീരത കൊണ്ട് മേൽമുറിക്കാർ പ്രസിദ്ധരായി.

പിന്നീട് മേൽമുറിയെ പ്രസിദ്ധമാക്കിയ സംഭവ വികാസങ്ങളുണ്ടായത് 1921ലെ ഖിലാഫത്ത് സമരക്കാലത്താണ്. ഖിലാഫത്ത് പ്രസ്ഥാനം ഏറെ നെഞ്ചിലേറ്റിയവരായിരുന്നു ഈ പ്രദേശത്തുകാർ. അന്ന് മേൽമുറി ആലത്തൂർപടി ജുമാ മസ്ജിദിൽ മുദരിസായിരുന്ന ആലി മുസ്‌ലിയാരുടെ സാന്നിധ്യം ഈ സമരഭൂമിക്ക് കൂടുതൽ ചൂടും ഊർജവും പകർന്നു. ബ്രിട്ടീഷുകാർക്കെതിരെ നടന്ന തുറന്ന യുദ്ധം അഥവാ പൂക്കോട്ടൂർ യുദ്ധം നടന്നത് മേൽമുറിയുടെ അതിർത്തിയിലുള്ള പിലാക്കൽ വെച്ചാണ്. ഇന്നും പൂക്കോട്ടൂർ യുദ്ധത്തിലെ ശുഹദാക്കളുടെ ഖബറുകൾ മേൽമുറിയിൽ അങ്ങുമിങ്ങും കാണാം. അന്നു വെടിയേറ്റു മരിച്ചവരിലും തൂക്കിലേറ്റപ്പെട്ടവരിലും നാടുകടത്തപ്പെട്ടവരിലും ധാരാളം പേർ ഇന്നാട്ടുകാരായിരുന്നു. സ്വാതന്ത്ര്യ സമര സേനാനി പെൻഷൻ പറ്റുന്ന ആളുകളും ഈയടുത്ത കാലം വരെ ഇവിടെയുണ്ടായിരുന്നു.

ഈ നാടിനെ പ്രസിദ്ധമാക്കിയ മൂന്നാമത്തെ സംഭവം പ്രസിദ്ധമായ ഒരു കൊലക്കേസ് ആണ്. ഇസ്ലാം മതത്തിൽ അടിയുറച്ച് വിശ്വസിച്ചിരുന്ന, ദാനധർമ്മങ്ങൾ കൊണ്ട് പ്രശസ്തി നേടിയ ഒരു ധനാഢ്യൻ ഏതോ ഒരു നായർ സ്ത്രീയുമായുള്ള അനുരാഗത്തിൽ പെട്ട് ഹൈന്ദവ മതത്തിലേക്ക് മാറി. ഇത് വലിയ ഒച്ചപ്പാടുകൾക്കും വിവാദങ്ങൾക്കും വഴിയൊരുക്കി. അയാളെ വധിക്കുമെന്ന് മേൽമുറി നിവാസികളിൽ ചിലർ ശപഥം ചെയ്തു. സത്യത്തിൽ അവർ നാട്ടിലെ ഒരു നായാട്ടു സംഘവും ശൂരതക്ക് പേര് കേട്ടവരുമായിരുന്നു. ഏതായാലും രാമസിംഹം മലപ്പുറം ചെമ്മങ്കടവിലുള്ള തന്റെ വീട്ടിൽ വെച്ച് കൊല ചെയ്യപ്പെട്ടു. പ്രതികൾ പിടിയിലായി. ഒടുവിൽ തെളിവില്ലാത്തതിന്റെ പേരിൽ കേസ് വിട്ടു. ഇങ്ങനെ പോരുന്നു ചരിത്രം.

ചിരപുരാതനമായ പ്രസിദ്ധമായ ദർസ് കൊണ്ടും ഈ നാട് പേരു നേടി. ആലത്തൂർ പടിയിൽ ഒരു ജുമുഅത്ത് പള്ളി സ്ഥാപിതമായത് മുതൽ അവിടെ ദർസും നടന്നു വന്നു. മർഹൂം അബ്ദുറഹ്മാൻ ഫൾഫരി എന്ന കുട്ടി മുസ്ലിയാരുടെ കാലത്താണ് ഇത് കൂടുതൽ പ്രസിദ്ധിയാർജിച്ചത്.

കാടേരി മുഹമ്മദ് അബുൽ കമാൽ എന്ന പ്രതിഭാധനന്റെ സ്വദേശവും ഈ ഗ്രാമമാണ്. ജനിച്ചതും, ബാല്യവും യൗവ്വനത്തിന്റെ ആദ്യ ഭാഗവും പിന്നിട്ടതും ഉമ്മയുടെ നാടായ ഇരുമ്പുഴിയിൽ ( മലപ്പുറം- മഞ്ചേരിയുടെ മധ്യ ഭാഗം) ആണെങ്കിലും അദ്ദേഹത്തിന്റെ ആവാസ കേന്ദ്രവും തറവാടും കുടുംബവും എല്ലാം ഈ നാട്ടിലാണുണ്ടായിരുന്നത്. ജീവിതത്തിന്റെ സിംഹഭാഗവും ചെലവഴിച്ചതും വഫാത്തായതും ഖബറടക്കിയതും ഇവിടെത്തന്നെ.

1906 ലാണ് അദ്ദേഹം ജനിക്കുന്നത്. പിതാവ് ഹസൻ മുസ്ലിയാർ സൂഫീ വര്യനും പണ്ഡിതനും അക്കാലത്തെ പ്രധാന മതപ്രഭാഷകനുമായിരുന്നു. ഫാത്തിമക്കുട്ടി എന്നായിരുന്നു മാതാവിന്റെ പേര്. പതിവൃതരും സുകൃതരുമായി ഈ ദമ്പതികൾക്ക് പടച്ചവൻ കനിഞ്ഞ ഒരു പ്രതിഭയായിരുന്നു മുഹമ്മദ് അബുൽ കമാൽ. കാടേരി എന്നത് തന്റെ കുടുംബ നാമമാണ്. മേൽമുറിയിലെ മറ്റു ഗോത്രക്കാർ ധീരതക്ക് പേരെടുത്തപ്പോൾ കാടേരി തറവാട്ടുകാർ പാണ്ഢിത്യം കൊണ്ടും ബുദ്ധി വൈഭവം കൊണ്ടുമാണ് കേൾവി നേടിയത്. ഈ തറവാട്ടിൽ പിൽക്കാലത്ത് പല പണ്ഡിതരും പിറവിയെടുത്തെങ്കിലും മുഹമ്മദ് അബുൽ കമാലിന്റെ പ്രതിഭയോളം ഇന്നു വരെ ആരും വളർന്നില്ല.

## അധ്യായം 2

# സൂഫീവര്യനായ പിതാവ്

നീളൻ കുപ്പായവും വലിയ തലപ്പാവുമണിഞ്ഞ നീണ്ട വെള്ളത്താടിയുള്ള അന്ധനായ ഒരാൾ തന്റെ പരിചാരകന്റെ കൈയിൽ ഊന്നിപ്പിടിച്ച് നടന്നു വരുന്നു. ഏതോ പള്ളിയിലേക്കാണ് അദ്ദേഹം നടന്നു പോകുന്നത്. കണ്ടവർ കണ്ടവർ അദ്ദേഹത്തെ അനുഗമിച്ചു. പള്ളിയിൽ എത്തിയ പാടെ നാനാ ദിക്കിൽ നിന്നും ആളുകൾ ഓടിക്കൂടി. ചിലർ അവരവരുടെ ആധികളും വ്യാധികളും അദ്ദേഹത്തിനു മുന്നിൽ ഇറക്കിവെച്ചു. ചിലർ പുണ്യം തേടി പ്രാർഥിക്കാൻ അപേക്ഷിച്ചു. വേറെ ചിലർ വെള്ളപ്പാത്രത്തിൽ മന്ത്രം ജപിക്കാൻ വരിവരിയായി ക്ഷമയോടെ ഊഴവും കാത്തിരുന്നു. അവർ ഈ മന്ത്രജലത്തെ തീർഥ ജലം പോലെ കരുതിപ്പോന്നു.

ജനങ്ങൾ അദ്ദേഹത്തെ ഹസൻ മുസ്‌ലിയാർ ഉപ്പാപ്പ എന്നാണ് വിളിച്ചത്. സൂഫീ വര്യനും പണ്ഡിതനുമായ ഇദ്ദേഹമായിരുന്നു കാടേരി മുഹമ്മദ് അബുൽ കമാലിന്റെ പിതാവ്.

ഏകദേശം 1875ൽ (ഹിജ്റ 1295) സ്വദേശമായ മേൽമുറിയിലാണ് ഹസൻ മുസ്‌ലിയാർ ജനിച്ചത്. ചെറുപ്പത്തിൽ തന്നെ പിതാവ് ബുഖാരി (മൊകാരി എന്നാണ് ലോപനാമം) വഫാത്തായി. പിന്നെ മാതാവ് സ്വഫിയ്യയുടെ സംരക്ഷണയിലാണ് വളർന്നത്. പത്ത് വയസ്സ് പ്രായമായപ്പോൾ മതപഠന രംഗത്തേക്ക് കടന്നു. അന്നത്തെ സമ്പ്രദായമനുസരിച്ച് സുദീർഘ കാലം കിതാബോതിയ ശേഷമാണ് പൊന്നാനി ജുമുഅത്ത് പള്ളിയിൽ ഉപരിപഠനത്തിന് പോയത്. അങ്ങനെ പൊന്നാനി വിളക്കത്തിരുന്ന് മുസ്‌ലിയാർ സ്ഥാനം കരസ്ഥമാക്കിയ പണ്ഡിതരിൽ ഒരാളായി അദ്ദേഹം.

മുസ്‌ലിയാർ സ്ഥാന ലബ്ധിക്കു ശേഷം അധ്യാപന രംഗത്തേക്ക് കടന്നു. മുള്ള്യാർകുർശി, പാങ്ങ്, എടക്കളം, വാണിയമ്പലം തുടങ്ങിയ

സ്ഥലങ്ങളിൽ ദർസ് നടത്തി. അന്നു തന്നെ വളരെ സൂക്ഷ്മതയോടെ യുള്ള ജീവിതമാണ് അദ്ദേഹം നയിച്ചത്.

മലപ്പുറം മഞ്ചേരി നഗരങ്ങളുടെ മധ്യത്തിലുള്ള ഇരുമ്പുഴി എന്ന സ്ഥലത്തെ പൗരപ്രമുഖൻ കോമുക്കുട്ടിയുടെ മകൾ ഫാത്തിമയായിരുന്നു തന്റെ സഹധർമിണി. സാമ്പത്തികമായി സാമാന്യം ഭേദപ്പെട്ട കുടുംബ മായിരുന്നു അവരുടേത്. തന്റെ മകൾക്ക് ഭർത്താവായി ഒരു മുസ്‌ലിയാരെ തന്നെ ലഭിക്കണമെന്ന് അദ്ദേഹത്തിന് നിർബന്ധമുണ്ടായിരുന്നു. അങ്ങ നെയാണ് ഹസ്സൻ മുസ്‌ലിയാരെ ജാമാതാവായി ലഭിക്കുന്നത്.

മേൽമുറിയിലെ തന്റെ കുടുംബം അന്ന് കാർഷിക വൃത്തി ചെയ്ത് ജീവിക്കുന്നവരായിരുന്നു. തന്റെ സൂക്ഷ്മമായ ജീവിതത്തിന് നിരക്കാതി രുന്നതിനാൽ ഹസൻ മുസ്‌ലിയാർക്ക് ഈ ജീവിതരീതിയോട് തീരെ താൽപര്യമില്ലായിരുന്നു. അതിനാൽ ഭാര്യയുടെ നാടായ ഇരുമ്പുഴിയി ലാണ് കുറേ കാലം ജീവിച്ചത്. അവിടെ സ്വന്തമായി വീടു നിർമിക്കു കയും മൂന്ന് ദശകത്തോളം താമസിക്കുകയും ചെയ്തു. അദ്ദേഹത്തിന് മൂന്ന് മക്കളും ജനിച്ചതും അവരുടെ വിവാഹം നടന്നതും എല്ലാം ഇരു മ്പുഴിയിൽ വെച്ചു തന്നെയാണ്.

തന്റെ നാടായ മേൽമുറിയിൽ തന്നെ സ്ഥിരതാമസമാക്കണമെന്ന് ഹസൻ മുസ്‌ലിയാർ നിശ്ചയിച്ചു. ഇരുമ്പുഴിയിൽ നിന്ന് ആലിപ്പറമ്പ് മലകയറി ഇറങ്ങിയാൽ മേൽമുറിയിലെത്താം. അങ്ങനെ മലമ്പാത താണ്ടി പുത്രന് വേണ്ടി മേൽമുറിയിൽ ഒരു വീടു നിർമാണത്തിന് അദ്ദേഹം മേൽ നോട്ടം വഹിച്ചു. പുതുതായി നിർമിച്ച ഈ വീട്ടിലേക്ക് ഹസൻ മുസ്‌ലിയാർ 1933ൽ കുടുംബ സമേതം മാറിത്താമസിച്ചു.

അമ്പത്തിയഞ്ച് വയസ്സ് പ്രായമായപ്പോൾ കണ്ണുകൾക്ക് തിമിരം വന്നു. അതിനാൽ അധ്യാപന ജീവിതം അവസാനിപ്പിച്ച് പൂർണമായും ആധ്യാ ത്മിക രംഗത്തേക്ക് കടന്നു. പിന്നെ ആയുർവേദ ചികത്സയും ആത്മീയ പ്രസരണവും ദേശാടനവുമായി കാലം കഴിച്ചു.

ശസ്ത്രക്രിയ നടത്തിയാൽ തിമിരം ഭേദമാകുമെന്ന് വൈദ്യൻമാർ അഭിപ്രായപ്പെട്ടെങ്കിലും അദ്ദേഹം അതിന് വിസമ്മതിച്ചു. രണ്ട് കാര്യ ങ്ങളാണ് എതിർപ്പിന് കാരണമായി ബോധിപ്പിച്ചത്. ഒന്ന്: ശസ്ത്രക്രിയ നടത്തിയാൽ പത്ത് പതിനഞ്ച് ദിവസം നിസ്കാരത്തിനു വേണ്ടി അംഗ ശുദ്ധി വരുത്തുവാൻ ബുദ്ധിമുട്ടാവും. രണ്ട്: കണ്ണ് തിരിച്ചു കിട്ടിയാൽ നിഷിദ്ധമായ കാര്യങ്ങൾ നോക്കാൻ ഇടയാകും. ഏതായാലും ജീവി

താന്ത്യം വരെ അന്ധനായിത്തന്നെ ജീവിക്കാൻ അദ്ദേഹം തീരുമാനിച്ചു. ജീവിതത്തിൽ ആദ്യമായി ഒരു അന്യസ്ത്രീയെ കാണാനിടയായപ്പോൾ കണ്ണിന്റെ കാഴ്ച നഷ്ടമാകാൻ മമ്പുറം തങ്ങളുടെ പൗത്രൻ ഹസൻ ജിഫ്രിയെക്കൊണ്ട് ദുആ ഇരപ്പിച്ചതാണെന്നും പറയപ്പെടുന്നുണ്ട്.

തിമിര കാലം മുതൽ മുടിക്കോട്ടുകാരൻ മൊയ്തീൻകുട്ടി മുസ്‌ലിയാർ തന്റെ സന്തത സഹചാരിയായി. പതിനൊന്നാം വയസ്സിൽ തന്നെ ഹസ്സൻ മുസ്‌ലിയാരെ നിഴൽ പോലെ പിന്തുടർന്ന മൊയ്തീൻ കുട്ടി മുസ്‌ലിയാർ മതവിജ്ഞാനം പഠിച്ചതും ആത്മീയ രംഗത്തേക്ക് കടന്നു വന്നതും എല്ലാം ഗുരുവായ ഹസൻ മുസ്‌ലിയാർ മുഖേനയാണ്.

ആയുർവേദത്തിലും യൂനാനിയിലും അദ്ദേഹത്തിന് നല്ല പരിജ്ഞാനമുണ്ടായിരുന്നു. മാത്രമല്ല, അധ്യാപനരംഗം വിട്ടതിന് ശേഷം തന്റെ ജീവിതോപാധിയും അതു തന്നെയായിരുന്നു. വീട്ടുമുറ്റത്ത് വലിയ അടുപ്പിൽ പരിചാരകന്റെ സഹായത്തോടെ ആയുർവ്വേദ മരുന്നുകൾ ഉണ്ടാക്കും. കൊമ്പനാദി, ഹർമലിയ്യ ലേഹ്യം, അരിഷ്ടങ്ങൾ അങ്ങനെ പലതും. പിന്നെ വലിയൊരു മരപ്പെട്ടിയിൽ അവ സൂക്ഷിക്കും. ദേശാടനത്തിനു പോവുമ്പോൾ മരുന്നും കൂടെ കൊണ്ടുപോകും.

തിരുനാവായ, എടക്കുളം ഭാഗത്തേക്കും തൂത, ചെർപുളശ്ശേരി ഭാഗത്തേക്കും സ്ഥിരമായി സഞ്ചരിക്കാറുണ്ടായിരുന്നു. അദ്ദേഹത്തെ വഴിവക്കിൽ മെഞ്ചലുമായി കാത്തിരിക്കാൻ പലരുമുണ്ടായിരുന്നു. ഇങ്ങനെയുള്ള സഞ്ചാരത്തിൽ ഏതെങ്കിലും പള്ളിയിലാണ് കേമ്പു ചെയ്യുക. പിന്നെ പുണ്യം തേടിയും പ്രാർത്ഥനക്കു വേണ്ടിയും മരുന്നിന്റെ ആവശ്യത്തിനും ആളുകൾ തിങ്ങിക്കൂടും. മനസ്സമാധാനത്തോടെ അവർ മടങ്ങും. ഈ സഞ്ചാരം ചിലപ്പോൾ കുറേ കാലം നീണ്ടുനിൽക്കും. ചിലപ്പോൾ വീട്ടിൽ നിന്നിറങ്ങിയാൽ രണ്ട് മാസം കഴിഞ്ഞാണ് തിരിച്ചു വരിക.

പലപ്പോഴും പല നാടുകളിൽ നിന്നും പലരും മന്ത്രവും പ്രാർത്ഥനയും തേടി ഹസൻ മുസ്‌ലിയാരുടെ വീട്ടിൽ എത്താറുണ്ടായിരുന്നു. തന്നെത്തേടിയെത്തുന്നവർക്കുള്ള ഭക്ഷണവും താമസവും അദ്ദേഹം തന്നെയാണ് നൽകിയിരുന്നത്.

പല സ്ഥലങ്ങളിലായി ഹസൻ മുസ്‌ലിയാർ ഏഴു നിസ്കാരപള്ളികൾ സ്വന്തം ചെലവിൽ നിർമിച്ചു നൽകിയിട്ടുണ്ട്. ഹസൻ മുസ്‌ലിയാരുടെ പള്ളികൾ എന്നാണവ അറിയപ്പെട്ടിരുന്നത്. കൂടാതെ ചില പള്ളികൾക്ക് ഓടുമേയാനും മറ്റുമായി പണമായി സഹായിക്കാനും അദ്ദേഹം

മുൻപന്തിയിലുണ്ടായിരുന്നു. മാത്രമല്ല, സന്തസഹചാരിയായ മൊയ്തീൻ കുട്ടി മുസ്‌ലിയാർക്കു വേണ്ടി തന്റെ പുത്രന് നിർമിച്ചത് പോലെ വളരെ സൗകര്യങ്ങളോടു കൂടിയ ഒരു വീട് മുടിക്കോട് അദ്ദേഹം നിർമിച്ചു നൽകി യിട്ടുണ്ട്.

വളരെ സൂക്ഷ്മതാ പൂർണവും ആരാധനാ നിർഭരവുമായിരുന്നു അദ്ദേ ഹത്തിന്റെ ജീവിതം. ഒരു വർഷത്തിൽ പെരുന്നാൾ ദിനങ്ങൾ ഒഴികെ ബാക്കിയുള്ള എല്ലാ ദിവസവും നോമ്പനുഷ്ഠിച്ചു. സ്വന്തം മക്കളുടെയും പേരമക്കളുടെയും കല്യാണ ദിവസങ്ങളിൽ പോലും ഈ പതിവ് തെറ്റി ച്ചില്ല. രാത്രി ഏറെ വൈകുന്നത് വരെ ദിക്റുകൾ ചൊല്ലി. വീടിന്റെ വരാ ന്തയിലെ പടാപുറത്ത് ചുമരും ചാരി കിഴക്കോട്ടു തിരിഞ്ഞിരുന്ന് തസ്ബീഹ് മാലയുടെ മണി മറിച്ചിരിക്കുന്നത് ഇന്നും പഴമക്കാർക്ക് കുളി രേകുന്ന ഓർമയാണ്.

രാത്രി ഏറെ വൈകിയുറങ്ങിയാലും സുബ്ഹിയുടെ മണിക്കൂറുകൾക്ക് മുമ്പുണർന്ന് തഹജ്ജുദ് നിസ്കാരത്തോടെയാണ് ദിവസം തുടങ്ങുന്ന ത്. നേരം വെളുത്താൽ പിന്നെ തന്റെ ആവാസ കേന്ദ്രം പള്ളിയായിരി ക്കും.

ഇടക്ക് തന്റെ വീടും അദ്ദേഹത്തിനു മടുത്തു. പിന്നെ കുറച്ചു കാലം സഹചാരിയായ മൊയ്തീൻ കുട്ടി മുസ്‌ലിയാരുടെ വീട്ടിൽ കഴിഞ്ഞു. പിന്നീട് വഫാത്തിന്റെ തൊട്ടു മുമ്പാണ് മേൽമുറിയിൽ സ്ഥിരമായി താമ സിക്കാൻ എത്തിയത്.

അതിനിടയിൽ അദ്ദേഹത്തിന്റെ ഖ്യാതി വർദ്ധിക്കാൻ പോന്ന ഒരു സംഭവമുണ്ടായി. അദ്ദേഹം ബസ്സ് കാത്ത് നിൽക്കുകയായിരുന്നു. കുറേ നേരത്തെ കാത്തിരിപ്പിന് ശേഷം വന്ന ബസ്സിന് കൈ കാണിച്ചെങ്കിലും ഒരു അന്ധനെ കയറ്റിക്കൊണ്ട് പോകാനുള്ള മടി കാരണം ഡ്രൈവർ നിർത്തിയില്ലത്രെ. അൽഭുതമെന്ന് പറയട്ടെ, അൽപം മുന്നോട്ട് പോയ ബസ്സ് അകാരണമായി കേട്‌വന്നു. വീണ്ടും സ്റ്റാർട്ട് ചെയ്യാനുള്ള ശ്രമ ങ്ങൾ മുഴുവൻ പരാജയപ്പെട്ടു. ഹസൻ മുസ്‌ലിയാർ അടുത്ത ബസ്സ് വരു ന്ന സമയം വരെ കാത്തിരുന്നു. ഓരോ മണിക്കൂർ ഇടവിട്ടാണ് അന്ന് ആ വഴി ബസ്സുകൾ ഓടിയിരുന്നത്. രണ്ടാമത്തെ ബസ്സ് വന്നപ്പോൾ ഹസൻ മുസ്‌ലിയാർ അതിന് കൈ കാണിച്ചു. ബസ്സ് നിർത്തി അതിൽ കയറിയ ഉടനെത്തന്നെ ആദ്യത്തെ ബസ്സും സ്റ്റാർട്ടായി. ഇത് ജനങ്ങൾക്കിടയിൽ സ്വീകാര്യതയും ആദരവും വർദ്ധിക്കുന്നതിന് കാരണമായി.

ജീവിതത്തിന്റെ അവസാനത്തിൽ പത്തു മാസക്കാലം ശയ്യാവലം ബിയായി. ബന്ധുക്കളും മൊയ്തീൻ കുട്ടി മുസ്‌ലിയാരും എല്ലാം ചേർന്ന് അദ്ദേഹത്തെ പരിചരിച്ചു. അങ്ങനെ ഹിജ്റ 1375 മുഹറം 13ന് (1956 സെപ്തംബർ) ആ മഹാനുഭാവൻ മൺമറഞ്ഞു. വൻജനാവലിയുടെ സാന്നിധ്യത്തിൽ ആലത്തൂർ പടി ജുമാ മസ്ജിദിന്റെ പടിഞ്ഞാറു ഭാഗത്താണ് ഖബറടക്കിയത്. അപ്രശസ്തനായി ജീവിക്കാൻ ആഗ്രഹിച്ച അദ്ദേഹം അപ്രശസ്തരായിത്തന്നെ അന്ത്യവിശ്രമം കൊള്ളുന്നു.

അദ്ദേഹത്തിന് ഒരു ജ്യേഷ്ഠ സഹോദരൻ ഉണ്ടായിരുന്നു. മൂസ എന്നു പേരായ അദ്ദേഹം 1921ലെ ബ്രിട്ടീഷ് നരനായാട്ടിൽ വെള്ളപ്പട്ടാളത്തിന്റെ വെടിയേറ്റു മരിച്ചു. മുഹമ്മദ് അബുൽ കമാലിനെ കൂടാതെ അദ്ദേഹ ത്തിന് രണ്ടു പുത്രിമാരുണ്ടായിരുന്നു. മലപ്പുറം മർഹൂം ഉണ്ണിക്കോയ തങ്ങളുടെ പത്നി ഫാത്തിമ, കോട്ടക്കൽ പറപ്പൂർ ഖാസിയായിരുന്ന പൂവ ത്തൂർ അബൂബക്കർ മുസ്‌ലിയാരുടെ പത്നി സൈനബ എന്നിവരാണ വർ.

### അധ്യായം 3

# വിദ്യാഭ്യാസം

ഓത്തുപള്ളിയിലൂടെയാണ് അന്നത്തെ വിദ്യാഭ്യാസത്തിന് നാന്ദി കുറിക്കുന്നത്. മദ്രസാ പ്രസ്ഥാനം തുടക്കം കുറിക്കുന്നതിന് മുമ്പ് കേരളത്തിൽ നിലനിന്നിരുന്ന ബൃഹത്തായ മതവിദ്യാഭ്യാസ സമ്പ്രദായമായിരുന്നു ഓത്തു പള്ളി. ഇവ നടത്തിയിരുന്നത് മൊല്ലമായിരുന്നു.

സ്ലേറ്റ്, ബോർഡ്, ചോക്ക് തുടങ്ങിയ പഠന സാമഗ്രികൾ അന്നു നിലവിലുണ്ടായിരുന്നില്ല. കുട്ടികൾ സ്ലേറ്റിനു പകരം ഉപയോഗിച്ചിരുന്നത് എഴുത്ത് പലകയാണ്. അതിന്ന് മുരുക്ക്, മാവ് പോലുള്ള മരങ്ങൾ കനം കുറഞ്ഞ പലകകളാക്കി ഈർന്ന് അതിൽ ചെവിടി മണ്ണ് തേച്ചു പിടിപ്പിച്ച് ഉണക്കും. കിണർ കുഴിക്കുമ്പോൾ കിട്ടുന്ന വെളുത്ത മണ്ണിനാണ് ചെവിടി മണ്ണ് എന്ന് പറയുന്നത്. ഈ വെളുത്ത പലകയിൽ കറുത്ത അറബി മഷിയിലാണ് എഴുതുക.

മൊല്ലാക്ക ഓരോ പലകയിലും കുട്ടികൾക്ക് അക്ഷരങ്ങൾ എഴുതിക്കൊടുക്കും. അത് ആവർത്തിച്ച് ചൊല്ലിപ്പഠിച്ചാണ് അക്ഷരങ്ങൾ മനസ്സിലാക്കുന്നത്. പിന്നെ പദങ്ങളെ അക്ഷരം പ്രതി ചൊല്ലിപ്പഠിപ്പിക്കും.

ഫത്ഹ് (അകാരം) കസ്റ് (ഇകാരം) ളമ്മ് (ഉകാരം) ശദ്ദ് (കൂട്ടക്ഷരം) മദ്ദ് (ദീർഘാക്ഷരം) എന്നീ സാങ്കേതിക പദങ്ങളൊന്നും ഓത്തുപള്ളിയിൽ ഉപയോഗിക്കാറില്ല. ബാഅ് എന്ന അക്ഷരത്തിന് ഫത്ഹ് അഥവാ അകാരമാണെങ്കിൽ ബ എന്ന് ചൊല്ലുക. സുകൂൻ എന്നതിന് കെട്ട് എന്നാണ് പറയുക. 'റബ്ബി' എന്ന പദമാണ് വായിക്കേണ്ടതെങ്കിൽ ചൊല്ലേണ്ടത് ഇങ്ങനെയാണ്. റാക്ക് റ ബാക്ക് കെട്ട് ബാക്ക് ബി റബ്ബി.

വിശദമായി പറഞ്ഞാൽ ഇങ്ങനെ. റാക്ക് റ എന്നാൽ റാഇന്ന് ഫത്ഹ്. ബാക്ക് കെട്ട് എന്നാൽ ബാഇന്ന് സുകൂൻ. ബാക്ക് ബി എന്നാൽ ശേഷം

വരുന്ന ബാഇന്ന് കസ്ർ. പിന്നെ അത് കൂട്ടി വായിക്കണം.

ഖുർആൻ പാരായണ നിയമമനുസിച്ച് ഓതിപ്പഠിക്കലാണ് ഓത്തു പള്ളിയിലെ ശരാശരി വിദ്യാഭ്യാസം. ഓത്തു പള്ളിയിൽ തന്നെ തുടർ പഠനമാഗ്രഹിക്കുന്നവർക്ക് മാലകൾ മൗലിദുകൾ, ശബീന തുടങ്ങിയവയും പഠിപ്പിക്കുപ്പെടും. ഉപരിപഠനം ആഗ്രഹിക്കുന്നവർ ദർസുകളിലേക്കു പോകും.

പ്രാഥമിക ദർസീ കിതാബുകൾ തന്റെ പിതാവ് കാടേരി ഹസൻ മുസ്ലിയാരിൽ നിന്നാണ് പഠിച്ചത്. തന്റെ ജീവചരിത്ര ചുരുക്കത്തിൽ അദ്ദേഹം ഇത് വിശദമാക്കുന്നുണ്ട്.

'പഠനപ്രായമായപ്പോൾ അവിടെയുള്ള ഖുർആൻ പഠിപ്പിക്കുന്ന അന്നത്തെ സമ്പ്രദായത്തിലുള്ള ഓത്തുപള്ളിയിൽ പോയി ഖുർആൻ പഠിച്ചു. പിന്നെ പ്രാഥമിക കിതാബുകൾ തന്റെ പിതാവ് കെ.ഹസൻ കുട്ടി മുസ്ലിയാരുടെ അടുക്കൽ നിന്നും പഠിച്ചു. പിതാവ് അക്കാലത്തുള്ള പ്രധാന മുദരിസും വാഇളും ത്വരീഖത്തിന്റെ ശൈഖുമായിരുന്നു.'1.

ഫാറൂഖ് കോളേജിന്റെ ശിൽപി അബുസ്സബാഹ് മൗലവി ഹസൻ മുസ്ലിയാരുടെ ദർസിൽ തന്റെ സഹപാഠിയായിരുന്നു. പിതാവിന്റെ അനാരോഗ്യമാണ് മുഹമ്മദ് അബുൽ കമാൽ അവർകളെ മറ്റു പള്ളി ദർസുകളിൽ എത്തിച്ചത്. അങ്ങനെ ദർസ് സിലബസ്സിലെ ഏതാനും കിതാബുകൾ പല മുദരിസുമാരിൽ നിന്നും പഠിച്ചു. പെരിമ്പലം ഉണ്ണി മൊയ്തു മുസ്ലിയാർ, പാങ്ങ് അബ്ദുല്ല മുസ്ലിയാർ, എന്നിവർ ഗുരുനാഥന്മാരാണ്. എങ്കിലും ദർസിലെ പ്രധാന ഗുരുനാഥൻ കോയപ്പക്കാരൻ കുഞ്ഞായൻ മുസ്ലിയാർ ആയിരുന്നു.

കാപ്പാട് മുദരിസായിരുന്ന അദ്ദേഹത്തിൽ നിന്നാണ് കാടേരി അൽപം ഉയർന്ന കിതാബുകൾ ഓതിയത്. കുഞ്ഞായൻ മുസ്ലിയാർ പിൽക്കാലത്ത് സമസ്തയുടെ മുഫ്തിയായി അവരോധിക്കപ്പെട്ടു. സമസ്തയുടെ വൈസ് പ്രസിഡന്റ് പദവിയും അലങ്കരിച്ചിട്ടുണ്ട്. കാപ്പാട് നിന്നാണ് മൗലാനാ കാടേരി ഉപരിപഠനത്തിന് വേണ്ടി വെല്ലൂർ ബാഖിയാത്തിൽ പോകുന്നത്. തെന്നിന്ത്യയിലെ ഏറ്റവും പ്രൗഢമായ സ്ഥാപനമാണ് അന്ന് അൽ ബാഖിയാത്തുസ്വാലിഹാത്ത്. മൗലാനാ അബ്ദുൽ ജബ്ബാർ ഹസ്രത്ത് ആണ് അന്ന് സ്ഥാപനത്തിന്റെ പ്രിൻസിപ്പാൾ. മർഹൂം അബ്ദുൽ റഹീം ഹസ്രത്ത്, ശൈഖ് ആദം ഹസ്രത്ത് എന്നിവരായിരുന്നു മറ്റു പ്രധാന അധ്യാപകൻമാർ.

രണ്ടു വർഷമാണ് ബാഖിയാത്തിൽ കഴിച്ചു കൂട്ടിയത്. 1931ലാണ് ഔദ്യോഗിക മതപഠനം അവസാനിക്കുന്നത്. വഹാബി പ്രസ്ഥാനത്തിന്റെ കേരളത്തിലെ പ്രചാരകൻ സി.എൻ അഹ്മദ് മൗലവി അൽ ബാഖിയാ ത്തിലെ അദ്ദേഹത്തിന്റെ സഹപാഠിയാണ്.

ഇത്രയുമായപ്പോഴേക്കും അദ്ദേഹം ലക്ഷണമൊത്ത ഒരു പണ്ഡിത നായിത്തീർന്നിരുന്നു. കർമശാസ്ത്രം, അറബി വ്യാകരണം, വിശ്വാസ ശാസ്ത്രം, തർക്ക ശാസ്ത്രം, ഗോള ശാസ്ത്രം, ആദ്ധ്യാത്മികത, കവി താശാസ്കത്രം (ഇൽമുൽ അറൂള്), ഖുർആൻ വ്യാഖ്യാനം, ഹദീസ് വിശ ദീകരണം തുടങ്ങി അന്നത്തെ പാഠ്യ പദ്ധതിയിലെ സർവ ജ്ഞാനീയ ങ്ങളിലും അഗാധമായ വ്യുൽപ്പത്തി നേടി.

എന്നാൽ, സാമ്പ്രദായിക വിദ്യാഭ്യാസത്തിൽ മാത്രം ഒതുങ്ങി നിൽക്കാൻ അദ്ദേഹം തയ്യാറായിരുന്നില്ല. അറബി, ഉർദു, പേർഷ്യൻ ഭാഷ കളിൽ അദ്ദേഹം പ്രത്യേകം കഴിവു നേടി. അറബി കവിതാ രചന, പ്രബന്ധ രചന, ഭാഷാന്തരം ചെയ്യൽ തുടങ്ങിയ കലകളിൽ പ്രത്യേകം ശ്രദ്ധ പതിപ്പിക്കാനും അദ്ദേഹത്തിനു കഴിഞ്ഞു. അൽ ബാഖിയാത്തിലെ ജീവിതം ഇതിൽ കാര്യമായ സ്വാധീനം ചെലുത്തിയിട്ടുണ്ട് എന്ന് മനസ്സി ലാക്കാം.

തന്റെ യൗവ്വന കാലത്ത് മേൽമുറി ആലത്തൂർ പടിയിൽ മുദരി സായിരുന്ന കിടങ്ങയം ഇബ്രാഹീം മുസ്‌ലിയാരുമായി അടുത്ത ബന്ധ മാണുണ്ടായിരുന്നത്. ബഹുഭാഷാ പണ്ഡിതനും അറബിക്കവിയും നെഞ്ചു റപ്പുള്ള ഒരു പണ്ഡിതനുമായിരുന്നു ഇബ്റാഹിം മുസ്‌ലിയാർ.

1948ൽ രാമസിംഹകൊലക്കേസ് നാട്ടിൽ കൊടുമ്പിരി കൊള്ളുകയാ യിരുന്നു. പണ്ഡിതരെയും പാമരരെയും ബ്രിട്ടീഷ് പൊലീസ് സംശയ ത്തിന്റെ മുൾമുനയിൽ നിർത്തി. ആരെല്ലാം ഇതിന് അനുകൂലമാണ്, ആര് ആശീർവാദം നൽകി, ആരെല്ലാം അവർക്ക് വേണ്ടി പ്രാർത്ഥന നടത്തി, എല്ലാം സംശയങ്ങൾ. അന്ന് ആലത്തൂർ പടി മഹല്ല് മുദരിസായിരുന്ന ഇബ്റാഹിം മുസ്‌ലിയാരും സംശയത്തിന്റെ മുൾമുനയിൽ നിന്ന് ഒഴിവാ യില്ല. അതിനാൽ ഇദ്ദേഹം മേൽമുറിയിലെ ദർസ് തൽക്കാലത്തേക്ക് നിർത്തി മുംബൈയിലേക്ക് പോയി.

തന്റെ കൈവശമുണ്ടായിരുന്ന ഉർദു അറബി ഭാഷകൾ അദ്ദേഹത്തിന് ഏറെ തുണയായി. താമസിയാതെ മുംബൈക്കടുത്ത കല്യാണിൽ ഒരു ദർസ് സ്ഥാപിക്കാനും അദ്ദേഹത്തിന് കഴിഞ്ഞു. ഒരു വർഷത്തോളം ഉർദു

വിദ്യാർത്ഥികൾക്ക് അവിടെ ദർസ് നടത്തുകയും ചെയ്തു. ഈ മഹാപ്ര തിഭയുമായി കാടേരിക്ക് ഉണ്ടായിരുന്ന ചങ്ങാത്തവും വ്യക്തിപരമായ വികാസത്തെ ഏറെ സ്വാധീനിച്ചു എന്നു വേണം കരുതാൻ.

രാമസിംഹക്കേസിന്റെ അലയൊലികളിൽ നിന്ന് രക്ഷ നേടാൻ കാടേ രിക്കും ഒരു പ്രവാസ ജീവിതം തെരഞ്ഞെടുക്കേണ്ടി വന്നു. മേൽമുറി ആലത്തൂർ പടിയിൽ ജീവിച്ചു കൊണ്ടിരിക്കുകയായിരുന്ന കാടേരിയെ ബ്രിട്ടീഷുകാർ സംശയിച്ചതിൽ അതിശയോക്തിയൊന്നുമില്ല. അതിനാൽ അദ്ദേഹവും മുംബൈയിലേക്ക് പുറപ്പെട്ടു. പിന്നെ അവിടെ നിന്ന് കറാ ച്ചിയിലും എത്തി. ഈ പ്രവാസ ജീവിതവും ഏറെ നീണ്ടു നിന്നില്ല. കേസ് തെളിവില്ലാതെ വിട്ടപ്പോൾ നാട്ടിൽ തിരിച്ചെത്തി.

ഈ പലായനവും സഞ്ചാരവും തന്റെ ചിന്താ മണ്ഡലത്തെയും വീക്ഷ ണഗതികളെയും ഏറെ സ്വാധീനിച്ചു. മാത്രമല്ല. ഉർദു, പേർഷ്യൻ ഭാഷക ളിൽ ഏറെ പ്രാവീണ്യം കരസ്ഥമാക്കാൻ ഇത് കൂടുതൽ ഉപകരിക്കു കയും ചെയ്തു. അനുഭവങ്ങളാണല്ലോ മനുഷ്യനെ പര്യാപ്തനാക്കുന്ന ത്.

വായനയും അന്വേഷണവും ചെറുപ്പം മുതൽ തന്നെയുള്ള ശീലമാ യിരുന്നു. തന്റെ വിശാലമായ വായനാ ലോകം വെറും കേരളീയ എഴു ത്തുകളിലോ അറബി പുസ്തകങ്ങളിലോ ഒതുങ്ങി നിന്നിരുന്നില്ല. ഉർദു പേർഷ്യൻ പുസ്തകങ്ങളും മാസികകളും സ്ഥിരമായി വായിക്കാറുണ്ടാ യിരുന്നു അദ്ദേഹം. മാത്രമല്ല, വെറും സാമ്പ്രദായിക ജ്ഞാനീയങ്ങളെ ആശ്രയിക്കാതെ അന്ന് ഏറെ പ്രചാരപ്പെട്ടു വന്നിരുന്ന പാൻ ഇസ്ലാമി സത്തെക്കുറിച്ചും നന്നായി പഠിച്ചു. കൂട്ടത്തിൽ റശീദ് രിളായുടെയും ജമാലുദ്ദീൻ അഫ്ഗാനിയുടെയും മുഹമ്മദ് അബ്ദുവിന്റെയും ചിന്താധാ രകളെയും പഠനവിധേയമാക്കി. തുടക്കത്തിൽ അവരുടെ പല ആശയ ങ്ങളും തനിക്ക് ഹൃദ്യമായിത്തോന്നിയിരുന്നു. എന്നാൽ അവരുടെ ചിന്താ ധാരയിലും പ്രസ്ഥാനത്തിലും കൂടുതൽ അവഗാഹം നേടിയപ്പോൾ താമസംവിനാ അവയെ തള്ളിപ്പറഞ്ഞു.

ജീവിതം മുഴുവൻ വിദ്യ നേടുക എന്ന ആശയം പൂർണമായും ജീവി തത്തിൽ പകർത്തിയ ആളായിരുന്നു മൗലാനാ കാടേരി. ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽ നിന്നും ഇന്ത്യക്ക് പുറത്ത് നിന്നും പ്രസിദ്ധീകരി ക്കുന്ന പല മാസികകളും സ്ഥിരമായി വായിക്കുന്നത് അദ്ദേഹത്തിന്റെ ഹോബിയായിരുന്നു. തന്റെ ഗ്രന്ഥ ശേഖരത്തിൽ അദ്ദേഹം വരുത്തി

വായിച്ച പല  ഉർദു അറബി മാസികകളുടെയും കോപ്പികൾ കാണാം. ചുരുക്കത്തിൽ അന്നത്തെ സാമ്പ്രദായിക വിദ്യാഭ്യാസ രീതി പൂർണ മായും അംഗീകരിച്ചും എന്നാൽ അമിതവായനക്കും ഭാഷാപഠനത്തിനും സമയം കണ്ടെത്തിയും മറ്റുള്ളവരിൽ നിന്ന് വൈശിഷ്ട്യം പുലർത്തിയു ള്ള  രീതിയായിരുന്നു മൗലാനാ കാടേരിയുടെത്.

## അധ്യായം 4

# അധ്യാപനം

ഒരു കാലത്ത് കേരളത്തിലെ ഇസ്‌ലാമിക വിദ്യാഭ്യാസത്തെ മുഴുവൻ നിയന്ത്രിച്ചിരുന്നത് പള്ളി ദർസുകളായിരുന്നുവല്ലോ. പൊന്നാനി വലി യജുമുഅത്ത് പള്ളി ഉപരി പഠനത്തിന്റെ ഏറ്റവും വലിയ കേന്ദ്രമായും മറ്റു ദർസുകൾ മതപഠനത്തിന്റെ ചെറിയ കേന്ദ്രങ്ങളായും അറിയപ്പെട്ടു. ഓരോ നാട്ടിലെയും ദർസ് അന്നാട്ടുകാരുടെ അഭിമാനമായും ദർസിലെ വിദ്യാർത്ഥികൾ അവരുടെ അതിഥികളായും കരുതിപ്പോന്നു. വെല്ലൂർ അൽ ബാഖിയാത്ത് അസ്സ്വാലിഹാത്തിന്റെ സംസ്ഥാപനത്തോടെ കേരള-കേരളേതര വിദ്യാർത്ഥികൾ ഉപരിപഠനത്തിനു വേണ്ടി വെല്ലൂ രിനെ ആശ്രയിച്ചപ്പോൾ പൊന്നാനി വലിയ ജുമുഅത്ത് പള്ളിയുടെ പ്രഭാവം കുറഞ്ഞുവന്നു.

ഓത്തു പള്ളികൾ മദ്രസകൾക്ക് വഴിമാറിക്കൊടുത്ത പോലെ പള്ളി ദർസുകളിൽ പലതും അറബിക് കോളേജുകൾക്ക് വഴിമാറിക്കൊടുത്തു. എന്നാൽ, കേരളത്തിന്റെ മുസ്‌ലിം വിദ്യാഭ്യാസത്തിന്റെ പ്രഭവ കേന്ദ്രവും പ്രഭാ കേന്ദ്രവുമായ ദർസുകൾ ഇന്നും അഭിമാനത്തോടെ കുറേ സ്ഥല ങ്ങളിൽ നിലനിൽക്കുന്നു.

കാടേരി മുഹമ്മദ് അബുൽ കമാൽ അവർകളുടെ അധ്യാപന ജീവി തവും ദർസിലൂടെയായിരുന്നു. നാലു പതിറ്റാണ്ടിലധികം ഈ അധ്യാ പനം തുടർന്നു. 1931ൽ ഔദ്യോഗിക മതപഠനം അവസാനിച്ചപ്പോൾ പെരിന്തൽമണ്ണക്കടുത്തുള്ള കക്കൂത്ത് ജുമുഅത്ത് പള്ളിയിലാണ് അദ്ദേഹം മുദരിസായി സേവനം ചെയ്തത്. ഏഴു വർഷത്തോളം അവിടെ അധ്യാ പനം തുടർന്നു. പിന്നെ പെരിന്തൽമണ്ണക്കടുത്തുള്ള തിരൂർക്കാട് മഹ ല്ലിൽ ദർസ് തുടങ്ങി.

അന്ന് കേരളത്തിൽ അറബിക് കോളേജുകൾ സ്ഥാപിക്കുന്ന പ്രവ ണത തുടങ്ങിക്കഴിഞ്ഞിരുന്നു. വെല്ലൂർ അൽബാഖിയാത്തുസ്സാലിഹാത്ത് (സ്ഥാപിതം 1883) സംസ്ഥാപിക്കപ്പെടുന്നതിന് മുമ്പ് തന്നെ വാഴക്കാട് ദാറുൽ ഉലൂം പ്രവർത്തിച്ചിരുന്നു. 1930ൽ പാങ്ങിൽ അഹ്മദ് കുട്ടി മുസ്ലി യാർ താനൂരിൽ ഇസ്ലാഹുൽ ഉലൂം അറബിക് കോളേജ് തുടങ്ങി.

പള്ളികളിൽ നിന്നും ദർസുകളെ കോളേജുകളിലേക്കും പള്ളിയോ ടനുബന്ധിച്ച് നിർമിക്കപ്പെട്ട ദർസ് കെട്ടിടത്തിലേക്കും മാറ്റാൻ അന്നുള്ള പണ്ഡിതൻമാർ ശ്രമം തുടങ്ങിയിരുന്നു. പള്ളി ദർസുകളെ കാലോചിത മായി പരിഷ്കരിക്കുന്നതിനും പള്ളികളുടെ ബഹുമാനം പൂർണമായും കാത്തുസൂക്ഷിക്കുന്നതിനും ഇതാവശ്യമാണെന്ന് അന്നത്തെ പണ്ഡിത രിൽ ചിലർക്ക് അഭിപ്രായമുണ്ടായിരുന്നു. പല പള്ളികളോടനുബന്ധിച്ചും ഇത് പോലെയുള്ള ദർസ് കെട്ടിടങ്ങൾ കാണാം. ഉദാഹരണമായി ഒളവ ട്ടൂർ ജുമാ മസ്ജിദിന് അടുത്ത് സ്ഥാപിക്കപ്പെട്ട കെട്ടിടമാണ് പിന്നീട് നുസ്റത്തുൽ ഇസ്ലാം അറബിക് കോളേജായി രൂപാന്തരപ്പെട്ടത്.

അതിനാൽ, അധികം കഴിയുന്നതിന് മുമ്പ് ദർസിനെ ഒരു കോളേജ് രൂപത്തിലാക്കി മാറ്റാനുള്ള ശ്രമം കാടേരിയും ആരംഭിച്ചു. പല സ്ഥല ങ്ങളിൽ നിന്നും ഈ ആവശ്യത്തിനു വേണ്ടി പണപ്പിരിവ് നടത്തി. അങ്ങനെ ഒരു വർഷത്തിനുള്ളിൽ ഒരു ചെറിയ പുരയിടവും പറമ്പും വാങ്ങി, ദർസ് അതിലേക്ക് മാറ്റി. ആ സ്ഥാപനത്തിന് അൽ മദ്രസത്തുൽ ഇലാഹിയ്യ എന്നു നാമകരണം ചെയ്തു. അതിന്റെ ആവശ്യാർഥം ചുരുക്കം ചില സ്ഥലങ്ങളിൽ മതപ്രഭാഷണവും സംഘടിപ്പിക്കുകയുണ്ടാ യി.

ഒരു വർഷം കൂടി മുന്നോട്ടു പോയി. ആ വർഷം റേഷൻ സമ്പ്ര ദായം നിലവിൽ വന്നു. അതിനാൽ ഭക്ഷ്യ വസ്തുക്കൾക്ക് അൽപം വിഷമം നേരിട്ടു. അന്ന് ബഹുഭൂരിപക്ഷവും ദരിദ്രൻമാരായിരുന്ന അന്നാ ട്ടുകാരെ പൂർണമായും ആശ്രയിക്കാനും പറ്റാതെയായി. അതിനാൽ തന്റെ അറബിക് കോളേജ് പദ്ധതി ഉപേക്ഷിക്കേണ്ടി വന്നു.

അൽ മദ്രസത്തുൽ ഇലാഹിയ്യ ഇന്ന് ഇലാഹിയ്യ അറബിക് കോളേജ് എന്നറിയപ്പെടുന്നു. അതിന്റെ നിയന്ത്രണം ഇന്ന് ജമാഅത്തെ ഇസ്ലാ മിയുടെ കൈകളിലാണ്.

ഇതിനിടയിലാണ് പെരിന്തൽമണ്ണയിൽ ഖാസി സ്ഥാനം ഏൽക്കാ നുള്ള ക്ഷണം ലഭിക്കുന്നത്. സ്ഥാനം ഏറ്റെടുത്ത് അൽപം കഴിഞ്ഞ

പ്പോൽ അവിടെ അദ്ദേഹം ഒരു ദർസു സ്ഥാപിച്ചു. 1947 വരെയായിരുന്നു പെരിന്തൽമണ്ണയിലെ ദർസ് സേവനം.

ഇതേ വർഷം സമസ്ത കേരള ജംഇയ്യത്തുൽ ഉലമയുടെ ജനറൽ സെക്രട്ടറിയായിരുന്ന പറവണ്ണ കെ.പി മൊയ്തീൻ കുട്ടി മുസ്‌ലിയാർ ഹജ്ജ് യാത്രക്ക് തിരിച്ചു. അന്ന് പരപ്പനങ്ങാടി പനയത്തിൽ പള്ളി മുദ രിസായിരുന്നു പറവണ്ണ മൊയ്തീൻ കുട്ടി മുസ്‌ലിയാർ. അതിനാൽ പര പ്പനങ്ങാടിക്കാരുടെ ആവശ്യപ്രകാരം പനയത്തിൽ പള്ളി മുദരിസായി പറവണ്ണയുടെ പകരക്കാരനായി നിയമിതനായി. എന്നാൽ പെരിന്തൽമ ണ്ണയിലെ ഖാസി സ്ഥാനം ഒഴിവായിരുന്നില്ല. ഇമാമത്തിനും ഖുത്തു ബക്കും തന്റെ ഒരു ശിഷ്യനെ പെരിന്തൽമണ്ണയിൽ നിയമിക്കുകയും ചെയ്തു. ഇടക്കിടെയും പ്രത്യേക ആവശ്യങ്ങൾക്കും പെരിന്തൽമണ്ണ യിൽ വന്നു പോവുകയും ചെയ്തിരുന്നു.

പിന്നീട് പറവണ്ണ മൊയ്തീൻ കുട്ടി മുസ്‌ലിയാർ ഹജ്ജ് കഴിഞ്ഞ് തിരിച്ചു വന്നെങ്കിലും പരപ്പനങ്ങാടിക്കാരുടെ ആവശ്യപ്രകാരം കാടേരി തന്നെ അവിടെ മുദരിസായി തുടർന്നു. ആറ് വർഷമാണ് പരപ്പനങ്ങാടി യിലെ അധ്യാപന ജീവിതം. ഈ കാലഘട്ടത്തിലാണ് അദ്ദേഹം സമസ്ത കേരള ജംഇയ്യത്തുൽ ഉലമയിൽ ഏറെ സജീവമായതും. പരപ്പനങ്ങാടി ബയാനിയ്യ പ്രസ്സിൽ നിന്ന് പ്രസിദ്ധീകരിച്ചിരുന്ന 'അൽബയാൻ' മാസി കയുടെ പത്രാധിപരും അദ്ദേഹമായിരുന്നു. പരപ്പനങ്ങാടിയുടെ തൊട്ട ടുത്ത പ്രദേശമായ ചാലിയത്ത് താമസിച്ചിരുന്ന അഹ്മദ് കോയശ്ശാലി യാത്തിയുമായി അടുത്ത ബന്ധം പുലർത്താനും ഈ അവസരം ഉപക രിച്ചു. മസ്അല സംബന്ധമായ ചില അഭിപ്രായ വ്യത്യാസം കാരണം നാട്ടുകാരിൽ പക്ഷാന്തരമുണ്ടായപ്പോൾ പരപ്പനങ്ങാടിയിലെ സേവനം 1953ൽ അവസാനിപ്പിച്ചു.

റംസാൻ കഴിഞ്ഞയുടനെ തിരുവിതാംകൂർ കാഞ്ഞിരപ്പള്ളിയിൽ ഉണ്ടാ യിരുന്ന നൂറുൽ ഹുദാ അറബിക് കോളേജിന്റെ പ്രിൻസിപ്പാൾ ആയി ക്ഷണം ലഭിച്ചു. അങ്ങനെ പെരിന്തൽമണ്ണ ഖാസി സ്ഥാനം കൂടി രാജി വെച്ച് കാഞ്ഞിരപ്പള്ളിയിലെത്തി.

സ്ഥാപനത്തെ നല്ല ഒന്നാന്തരം അറബിക് കോളേജായി ഉയർത്താ നുള്ള ശ്രമം ആരംഭിച്ചെങ്കിലും അതിന് വേണ്ട സാവകാശം ലഭിച്ചില്ല. എട്ടു മാസം ആയപ്പോഴേക്കും പിതാവിന് അത്യന്തം രോഗമാണെന്ന് കമ്പി സന്ദേശം വന്നു. അങ്ങനെ സ്ഥാപനത്തിൽ നിന്ന് ലീവെടുത്താണ് വന്നതെങ്കിലും പിതാവിന്റെ ശുശ്രൂഷയിൽ വ്യാപൃതനായതിനാൽ

തിരിച്ചു പോക്കിനു സാധിക്കാതെ വന്നു. അഥവാ, തന്റെ അറബിക് കോളേജ് സമുദ്ധാരണ പദ്ധതി വീണ്ടും വഴിമുട്ടി.

ആ റമളാന് കഴിയുന്നത് വരെ പിതാവിന്റെ ചികിത്സയിൽ ഏർപ്പെട്ടു. റംസാൻ അവസാനമായപ്പോൾ പിതാവിന് അൽപം ശാന്തിയുണ്ടെന്ന് തോന്നി. അതിനിടയിൽ കൊണ്ടോട്ടിക്കടുത്ത ഓമാനൂർ മഹല്ലത്തുകാർ ദർസിനു ക്ഷണിച്ചു. ഓമാനൂർ, സ്വദേശത്ത് നിന്ന് കുറേ ദൂരെയല്ലാത്തതിനാൽ ആ ക്ഷണം സ്വീകരിച്ചു. എല്ലാ ആഴ്ചയിലും ആവശ്യമുള്ളപ്പോഴും വീട്ടിൽ വന്ന് പിതാവിനെ പരിചരിക്കാനുള്ള സൗകര്യവും ലഭിച്ചു. കൊണ്ടോട്ടിയിൽ നിന്നും ബസ്സിറങ്ങിയാൽ ഓമാനൂർ വരെ കാൽ നടയായാണ് യാത്ര ചെയ്യേണ്ടത്. ഏകദേശം എട്ടു കി.മി ദൂരം മാണ് ഈ കാൽനട യാത്ര. പരതക്കാട് എത്തിയാൽ അവിടെയുള്ള മക്കാനിയിൽ നിന്ന് ചായ കുടിക്കുന്നത് അന്നാട്ടുകാരായ ചില വൃദ്ധന്മാർ ഇന്നും ഓർക്കുന്നുണ്ട്. ഓമാനൂരിലെ ദർസ് ജീവിതം രണ്ടു വർഷം നീണ്ടു നിന്നു. ഇവിടെയുള്ള സേവനത്തിനിടയിലാണ് ഓമാനൂർ ശുഹദാക്കളുടെ പേരിൽ ഒരു മൗലിദ് രചിച്ചത്. ഓമാനൂരിലെ സേവന കാലത്ത് പിതാവ് വഫാതാവുകയും ചെയ്തു.

രണ്ടാമത്തെ വർഷം റംസാനിന്റെ ഒഴിവിലാണ് മുക്കം വീരാൻ കുട്ടി ഹാജി അവർകളുടെ പക്കൽ നിന്ന് ദർസിന് ക്ഷണം ലഭിച്ചത്. വീരാൻകുട്ടി ഹാജി മുക്കത്തെ പൗരപ്രമുഖനായിരുന്നു. വലിയ ധനാഢ്യനും മധ്യസ്ഥനും മതരംഗത്തെ ശോഭിച്ച വ്യക്തിത്വവുമായിരുന്ന അദ്ദേഹമാണ് മുക്കം മുസ്‌ലിം ഓർഫനേജിന്റെ സ്ഥാപകൻ. ഓമാനൂരിലേക്ക് അഞ്ച് മൈൽസ് കാൽ നടയാത്ര ചെയ്യേണ്ട ബുദ്ധിമുട്ടുണ്ടായിരുന്നതിനാലും മുക്കത്ത് ദർസ് പരിപോഷിപ്പിക്കാൻ കൂടുതൽ സൗകര്യം ലഭിക്കുമെന്ന പ്രതീക്ഷയിലും മുക്കത്തേക്കുള്ള ക്ഷണം സസന്തോഷം സ്വീകരിച്ചു.

മുക്കത്തിന്റെ അയൽപ്രദേശമായ ചേന്ദമംഗല്ലൂർ അന്നു തന്നെ ജമാഅത്തെ ഇസ്‌ലാമിയുടെ താവളമായിരുന്നു. ജമാഅത്തെ ഇസ്‌ലാമിയുടെ തത്വങ്ങൾ കൂടുതൽ അടുത്തറിയാനും ജമാഅത്തുകാരുടെ വികലമായ ആശയങ്ങൾ ജനമധ്യേ തുറന്നു കാട്ടാനും കൂടുതൽ അവസരം ലഭിച്ചത് ഇക്കാലത്താണ്. തന്റെ ഉർദു ഭാഷ പരിജ്ഞാനം പ്രസ്ഥാനത്തെ നിരൂപിക്കാൻ ഏറെ സഹായിച്ചു. അവർക്കെതിരെ പ്രഭാഷണങ്ങളും ഖണ്ഡനങ്ങളും നടത്തി. മാത്രമല്ല, തന്റെ തൂലികയും ഇതിനുവേണ്ടി ഉപയോഗപ്പെടുത്തി. ജമാഅത്തെ ഇസ്‌ലാമിയുടെ അടിസ്ഥാന പ്രമാണങ്ങൾ

വിശദീകരിച്ച് കൊണ്ടും അവയെ ഖണ്ഡിച്ച് കൊണ്ടും 'ഉസൂലെ മൗദൂദി യ്യത്ത്' എന്ന ഗ്രന്ഥം രചിച്ചത് ഈ കാലഘട്ടത്തിലാണ്.

മുക്കം വീരാൻ കുട്ടിഹാജി 1956-ൽ മുക്കം മുസ്‌ലിം യതീംഖാന സ്ഥാ പിച്ചു. അതോടെ ദർസ് ഭാരവാഹികളുടെ ശ്രദ്ധ മുഴുവൻ യതീംഖാന നടത്തിപ്പിലായി. അതിനാൽ ദർസ് വേണ്ട പോലെ മുന്നോട്ടു കൊണ്ടു പോകാൻ തടസ്സമാകുമെന്ന് തോന്നിയപ്പോൾ മുക്കം മഹല്ലിലെ അഞ്ചു വർഷം നീണ്ടു നിന്ന സേവനം അവസാനിപ്പിച്ചു.

റംസാന്റെ ശേഷം വടക്കൻ കേരളത്തിലെ ചെറുവത്തൂർ തുരുത്തി യിൽ നിന്ന് ദർസിന്ന് ക്ഷണം കിട്ടിയതനുസരിച്ച അങ്ങോട്ടു പോയി. വളരെ സുഖസൗകര്യത്തോടെയാണ് തുരുത്തിയിൽ ദർസ് നടത്തിയത്. എന്നാൽ രണ്ടാമത്തെ വർഷം റജബ് മാസം 16ന് ഉമ്മ മരിച്ചു എന്ന കമ്പി സന്ദേശത്തെ തുടർന്ന് ദർസ് പൂട്ടി നാട്ടിലേക്ക് തിരിച്ചു. പിന്നെ അത്ര ദൂരം പോയി ദർസ് നടത്താൻ ആരോഗ്യവും അനുവദിക്കാതെ യായി. അതിനാൽ കാളികാവ് പള്ളിശ്ശേരിക്കാർ ആവശ്യപ്പെട്ടതു പ്രകാരം അവിടെ ദർസ് തുടങ്ങി. ഒരു വർഷവും മൂന്നു മാസവും ആയപ്പോഴേക്കും പള്ളിക്കമ്മറ്റിയുടെ ഇടയിൽ ചില കുഴപ്പങ്ങൾ വന്നു. അങ്ങനെ താഴേ ക്കോട്ട് പള്ളി ദർസ് നടത്താൻ ക്ഷണം ലഭിച്ചതനുസരിച്ച് അവിടെ ദർസ് നടത്തിത്തുടങ്ങി.

മൂന്നാം കൊല്ലം റംസാനിൽ പാണ്ടിക്കാട്ടുകാർ മുദരിസും ഖാസിയു മായി ക്ഷണിച്ചതനുസരിച്ച് നാലു വർഷം അവിടെയും ദർസ് നടത്തി. പാണ്ടിക്കാട്ടെ സേവനം നിർത്തലാക്കാൻ ഉണ്ടായ സാഹചര്യം അദ്ദേഹം തന്നെ വിശദീകരിക്കുന്നു.

"അപ്പോഴേക്കും ഖുതുബ പരിഭാഷപ്പെടുത്തണമെന്ന് ചില യുവാ ക്കൾ ആവശ്യപ്പെട്ടു. സമസ്ത കേരള ജംഇയ്യത്തുൽ ഉലമയുടെ മുശാവ റയിൽ ഒരംഗമായ എനിക്ക് അതിനു നിവൃത്തിയില്ല എന്ന് മറുപടി പറഞ്ഞു. അതിനാൽ അവരുമായി പിരിയേണ്ടി വന്നു." (ജീവിത ചരിത്രം ചുരുക്കം)

ശേഷം പടിഞ്ഞാറ്റും മുറി, കുണ്ടൂർ എന്നിവിടങ്ങളിലും ഓരോ വർഷം വീതം സേവനം ചെയ്തു. കുണ്ടൂർ ദർസ് തുടങ്ങിത് വളരെ സംഭവബഹുലമായിട്ടായിരുന്നു. ചാപ്പനങ്ങാടി ബാപ്പു മുസ്‌ലിയാർ, കോട്ടുമല അബൂബക്കർ മുസ്‌ലിയാർ, യുവപണ്ഡിതനായിരുന്ന സ.എച്ച് ഐദ്രോസ് മുസ്‌ലിയാർ എന്നിവർ ദർസ് ഉദ്ഘാടനത്തിന്

അതിഥികളായി എത്തിയിരുന്നു. എന്നാൽ ഒരു വർഷം മാത്രമേ ഈ ദർസ് നിലനിന്നുള്ളൂ. അടുത്ത വർഷം മുതൽ ചാവക്കാട്ടു കടപ്പുറത്താണ് ദർസ് തുടങ്ങിയത്. ഇവിടെയുള്ള ദർസ് ഉദ്ഘാടനത്തിന് കോട്ടുമല അബൂബക്കർ മുസ്‌ലിയാരടക്കം ചില പ്രമുഖർ സംബന്ധിച്ചിരുന്നു. തന്റെ അവസാനത്തെ ദർസും ഇതായിരുന്നു. 1973ൽ ബലി പെരുന്നാളിനോടനുബന്ധിച്ച് കേൾവി ശക്തിക്ക് വിഘ്നം നേരിട്ടു. നാലു വർഷം മുമ്പു തന്നെ വലത്തെ ചെവിയുടെ ശേഷി അൽപം കുറഞ്ഞിരുന്നു. ഇടത്തെ ചെവിയുടെ കേൾവി ശക്തി കൂടി കുറഞ്ഞപ്പോൾ കാര്യമായ ചികിത്സ തന്നെ വേണമെന്നു തോന്നി. അങ്ങനെ ചെറിയ മകൻ മുഹമ്മദ് ഹസൻ മുസ്‌ലിയാർ (ഖാസിമി) അവർകളെ കടപ്പുറത്ത് മുദരിസായി നിശ്ചയിച്ച് ചികിത്സയിൽ വ്യാപൃതനായി. ഇടക്ക് വെല്ലൂർ അൽ ബാഖിയാത്തുസ്സ്വാലിഹാത്തിലേക്ക് ക്ഷണം ലഭിച്ചെങ്കിലും അനാരോഗ്യം കാരണം നിരസിച്ചു.

പിന്നെ 1985ൽ വഫാത്താവുന്നത് വരെ ദർസ് ഒന്നും നടത്തിയില്ല. ഗ്രന്ഥ രചനയിലും ഇബാദത്തിലുമായി ശിഷ്ട കാലം  പുത്രൻ മുഹമ്മദ് ഹസൻ മുസ്‌ലിയാരുടെ സംരക്ഷണയിൽ കഴിഞ്ഞു.

ദർസീ കിതാബുകൾ അധ്യാപനം ചെയ്യുമ്പോൾ അദ്ദേഹം വളരെ ഗൗരവ പ്രകൃതക്കാരനായിരുന്നു. ക്ലാസിൽ നർമമോ തമാശകളോ ഇഷ്ടപ്പെട്ടിരുന്നില്ല. കിതാബുകളുടെ അർത്ഥങ്ങളും ആശയങ്ങളും നേരാംവണ്ണം വിശദീകരിക്കും. അതിനുമപ്പുറം കാര്യങ്ങൾ വിശദമാക്കണമെങ്കിൽ ചോദ്യങ്ങൾ ഉന്നയിക്കണം. ഏതു ചോദ്യങ്ങളെയും സ്വാഗതം ചെയ്യും. ആവേശത്തോടെ മറുപടിയും നൽകും.

വേഗത്തിൽ കിതാബുകൾ ക്ലാസെടുത്ത് തീർക്കുന്ന പ്രകൃതക്കാരനായിരുന്നു. നല്ല ബുദ്ധിയുള്ളവർക്ക് പെട്ടെന്ന് തന്നെ കിതാബുകൾ ഓതിത്തീർത്ത് ഉപരിപഠനത്തിന് പോകണമെന്നുണ്ടെങ്കിൽ മൗലാനാ കാടേരിയെ ആശ്രയിക്കുമായിരുന്നു എന്ന് ചില ശിഷ്യർ അനുസ്മരിക്കുന്നു.

അർധ ശയ്യയിലാണ് അദ്ദേഹം ദർസ് നടത്തിയിരുന്നത് എന്ന് അദ്ദേഹത്തിന്റെ ശിഷ്യനും ജാമാതാവുമായ പൂവത്തൂർ അഹ്മദ് കുട്ടി ബാഖവി അനുസ്മരിക്കുന്നു. താഴേക്കോട് ദർസ് നടത്തുമ്പോഴാണ് അഹ്മദ് കുട്ടി മുസ്‌ലിയാർക്ക് കാടേരിയുടെ ശിഷ്യത്വം ലഭിക്കുന്നത്. ചുമരിൽ ഒരു തലയണ കുത്തിച്ചാരി വെച്ച് അതിലേക്ക് ചാരിയിരുന്ന് കാൽ നീട്ടി വെച്ചാണ് ദർസ് നടത്തുക. ശിഷ്യൻമാർ കിതാബിന്റെ വാക്യങ്ങൾ

വായിച്ചു കൊടുക്കുന്നതിനനുസരിച്ച് അർത്ഥങ്ങളും വിശദീകരണങ്ങളും നൽകും. എന്നാൽ എന്തെങ്കിലും ചോദ്യം ഉന്നയിക്കപ്പെട്ടാൽ വളരെ വേഗതയിൽ എഴുന്നേറ്റ് ചമ്രം പടിഞ്ഞ് ഒറ്റ ഇരിപ്പാണ്. പിന്നെ ആ വിഷയം ആദ്യാന്തം വിശദമാക്കും. വാദങ്ങൾക്ക് എതിർ വാദങ്ങൾ ഉന്നയിക്കും. ചോദ്യങ്ങളെ ഖണ്ഡിക്കും. ചുട്ട മറുപടി നൽകും. ആ മസ്അലയിൽ മറ്റൊരു വിശദീകരണം ആവശ്യമില്ലാത്ത രീതിയിൽ ആയിരിക്കും ആ മറുപടി.

അതിനാൽ വിദ്യാർത്ഥികളിൽ ബുദ്ധിയുള്ളവർ ആദ്യമേ ചില ചോദ്യ ങ്ങൾ കണ്ടു വെക്കും. കിതാബും തലയണയുമായി ഇരിക്കുന്ന ഉസ്താ ദിനെ കാണുമ്പോൾ അവർ പരസ്പരം കുശലം പറയും: 'ഹും ഉസ്താദ് കിടപ്പാണ്, ഒന്ന് എഴുന്നേൽപ്പിക്കണം' അങ്ങനെ ദർസ് തുടങ്ങി, നിമി ഷങ്ങൾ കഴിയുമ്പോഴേക്കും കൂട്ടത്തിൽ അതി സാമർത്ഥ്യമുള്ളവർ ചോദ്യ ശരങ്ങൾ തൊടുത്തു വിടുകയായി. അതോടെ ഉസ്താദിന് ആവേശം മൂക്കും. പിന്നെ ചാടിയെഴുന്നേറ്റ് മറുപടി പറയുന്നത് അദ്ദേഹവും വിദ്യാർത്ഥികളും ഒരു പോലെ ഹരത്തോടെ ആസ്വദിക്കും.

തന്റെ ദർസിന്റെ ശൈലി കൂടുതൽ വിദ്യാർത്ഥികളെ ദർസിലേക്ക് ആകർഷിക്കാൻ സാധ്യമായതായിരുന്നില്ല. എന്നാൽ ബുദ്ധിമാൻമാർ അദ്ദേഹത്തിന്റെ ദർസ് വളരെ ഇഷ്ടപ്പെട്ടു. അഥവാ താൻ ദർസ് നടത്തി യത് ഉപരിപഠനം ആഗ്രഹിക്കുന്നവർക്കു വേണ്ടിയായിരുന്നു.

മാതൃസംഘടനയായ സമസ്ത കേരള ജംഇയ്യത്തുൽ ഉലമയുടെ കാര്യങ്ങളും സംഘടനാപരമായ ചർച്ചകളും ക്ലാസിൽ നടക്കാറുണ്ടായി രുന്നു. സമസ്ത മുശാവറയിൽ വരുന്ന മസ്അല ചർച്ചകളും സമസ്ത നൽകുന്ന തീർപ്പുകളും തന്റെ സ്വന്തം അഭിപ്രായങ്ങളും മുതിർന്ന വിദ്യാർത്ഥികളുമായി അദ്ദേഹം പങ്കുവെക്കാറുണ്ടായിരുന്നു എന്നും അഹ്മദ് കുട്ടി മുസ്‌ലിയാർ അനുസ്മരിക്കുന്നു.

## ശിഷ്യൻമാർ

വിവിധ ദർസുകളിലായി കാടേരിക്ക് നിരവധി ശിഷ്യഗണങ്ങളുണ്ട്. ഓരോ വിദ്യാർത്ഥിയേയും പ്രത്യേകം ശ്രദ്ധിക്കാനും കഴിവുകൾ കണ്ടെ ത്താനും ഇത് പ്രോത്സാഹിപ്പിക്കാനുമുള്ള വേറിട്ട കഴിവ് അദ്ദേഹത്തി നുണ്ടായിരുന്നു. ഓരോ വിദ്യാർത്ഥിക്കും അവന്റെ കഴിവ് പരിപോഷി പ്പിക്കാൻ എത്ര സമയം നീക്കി വെക്കാനും സന്നദ്ധനായിരുന്നു. ആവ ശ്യമുള്ളവർക്ക് ഉർദു ഭാഷ പഠിപ്പിക്കാനും അദ്ദേഹം തയ്യാറായി. അതി

നാൽ തന്റെ ശിഷ്യഗണങ്ങളിൽ പണ്ഡിതൻമാരും സൂഫീവര്യൻമാരും അറബിക്കവികളും പ്രബന്ധ രചയിതാക്കളും ഗ്രന്ഥ കർത്താക്കളും എല്ലാം പിറവി കൊണ്ടു.

മൗലാനയുടെ ശിഷ്യഗണങ്ങളിൽ ജീവിച്ചിരിക്കുന്നവർ കുറവാണ്. കുറേ പേരെയെങ്കിലും തേടിപ്പിടിക്കാനുള്ള ആഗ്രഹം ഉണ്ടായിരുന്നെങ്കിലും അപ്രാപ്യമായി തോന്നി. ഖാദിരിയ്യ ത്വരീഖത്തിന്റെ ശൈഖും പണ്ഡിതനും സൂഫിവര്യരുമായിരുന്ന ചാപ്പനങ്ങാടി ഇ.വി. ബാപ്പു മുസ്ലിയാർ തന്റെ ശിഷ്യഗണങ്ങളിൽ പ്രധാനിയാണ്. ശാഹ് വലിയുള്ളാഹിദ്ദഹ്‌ലവി രചിച്ച ശിഫാഉൽ അലീലിന് മൗലാനാ കാടേരി നൽകിയ വിവർത്തനത്തിന് അവതാരികയെഴുതിയതും ബാപ്പു മുസ്‌ലിയാർ ആണ്. സമസ്ത കേരള ജംഇയ്യത്തുൽ ഉലമയുടെ വൈസ്പ്രസിഡന്റും കേരളം കണ്ട പണ്ഡിത കേസരികളിൽ പ്രധാനിയുമായിരുന്ന കോട്ടുമല അബൂബക്കർ മുസ്‌ലിയാരാണ് തന്റെ മറ്റൊരു പ്രധാന ശിഷ്യൻ. പെരിന്തൽമണ്ണ ദർസിൽ രണ്ട് വർഷം അബൂബക്കർ മുസ്‌ലിയാർ മൗലാനാ കാടേരിയിൽ നിന്ന് പഠിച്ചിട്ടുണ്ട്.

കാന്തപുരം സുന്നി വിഭാഗത്തിന്റെ പ്രസിഡന്റായിരുന്ന സയ്യിദ് അബ്ദുറഹിമാൻ കുഞ്ഞിക്കോയ തങ്ങൾ ഉള്ളാൾ അവർകൾ പരപ്പനങ്ങാടി പനയത്തിൽ പള്ളിയിൽ നിന്ന് കാടേരിയുടെ ദർസിൽ ഓതിയിട്ടുണ്ട്. ഇതേ വിഭാഗത്തിന്റെ മറ്റൊരു നേതാവും അറബി കവിയും പണ്ഡിതനുമായിരുന്ന തിരൂരങ്ങാടി ബാപ്പു മുസ്‌ലിയാർ മൗലനാ കാടേരിയുടെ ശിഷ്യരിൽ പ്രമുഖനാണ്. തന്നെ അറബി കവിതാ ലോകത്തേക്ക് കൈപിടിച്ചുയർത്തിയത് കാടേരിയാണെന്ന് അദ്ദേഹം ഒരിക്കൽ പറഞ്ഞതായി ദാറുൽ ഹുദാ ഇസ്‌ലാമിക് യൂനിവേഴ്സിറ്റി ലക്ചറർ അലി മൗലവി ഇരിങ്ങല്ലൂർ പറഞ്ഞു.

‘‘ദർസിൽ പഠിക്കുന്ന കാലത്ത് കാടേരി ഉസ്താദ് ബാപ്പു മുസ്‌ലിയാരുടെ കഴിവുകൾ കണ്ടെത്തി പ്രോത്സാഹിപ്പിച്ചു. കവിതാരചന സംബന്ധിച്ച നിയമവശങ്ങൾ കുറേയൊക്കെ പഠിച്ചത് കാടേരി മുഹമ്മദ് മുസ്‌ലിയാരിൽ നിന്നാണ്.’’ (പ്രവാസി രിസാല-ഒക്ടോബർ 2014)

അലി മൗലവിയുമായുള്ള ഒരു സ്വകാര്യ സംഭാഷണത്തിൽ ബാപ്പു മുസ്‌ലിയാർ തന്റെ ഉസ്താദ് കാടേരിയെ അനുസ്മരിച്ചത് ഇങ്ങനെ: ഉസ്താദ് വിദ്യാർത്ഥികളുടെ സർഗവാസനകൾ പരിപോഷിപ്പിക്കുന്നതിൽ ബദ്ധശ്രദ്ധനായിരുന്നു. ശിഷ്യൻമാർ എഴുതിയ ലേഖനങ്ങൾ, കവിതകൾ, തുടങ്ങിയവ എഡിറ്റ് ചെയ്ത് കൊടുക്കുകയും കൂടുതൽ എഴുതാൻ

പ്രോൽസാഹിപ്പിക്കുകയും ചെയ്യും. ഒരിക്കൽ താൻ എഴുതിയ ഒരു കവിത മൗലാനാ കാടേരി പരിശോധിച്ചപ്പോൾ 'ഇർഖ്' എന്ന പദത്തെക്കുറിച്ച് സംശയം പ്രകടിപ്പിച്ചു. ചരിത്രം (താരീഖ്) എന്ന അർഥത്തിലാണ് അത് പ്രയോഗിച്ചിരുന്നത്. പിന്നീട് പദം ശരിയായിരുന്നുവെന്ന് ബോധ്യമായെങ്കിലും മൗലാനാ കാടേരി വിദ്യാർഥികൾ എഴുതുന്ന കവിതകളിലും ലേഖനങ്ങളിലും പ്രയോഗിക്കുന്ന ഓരോ പദവും എത്രമാത്രം സസൂക്ഷ്മം നിരീക്ഷിച്ചിരുന്നുവെന്നത് തന്നെ അൽഭുതപ്പെടുത്താറുണ്ട് എന്ന് അദ്ദേഹം പറഞ്ഞു.

പണ്ഡിതരിൽ പ്രമുഖനായിരുന്ന കുറ്റിപ്പുറം അബ്ദു മുസ്ലിയാർ ആണ് മൗലാനാ കാടേരിയുടെ മറ്റൊരു ശിഷ്യൻ. പരപ്പനങ്ങാടി പനയത്തിൽ പള്ളിയിൽ വെച്ച് അദ്ദേഹം കാടേരിയിൽ നിന്ന് പഠിച്ചു. മൗലാനാ കാടേരിയുടെ നിർദേശപ്രകാരമാണ് അദ്ദേഹം വെല്ലൂർ അൽ ബാഖിയാത്തിലേക്ക് ഉപരിപഠനത്തിനു വേണ്ടി പോകുന്നത്.

ചുരുക്കത്തിൽ അധ്യാപനത്തിലും വിദ്യാർത്ഥി പോഷണത്തിലും മൗലാനാ കാടേരിക്ക് വേറിട്ട ശൈലിയുണ്ടായിരുന്നു.

## അധ്യായം 5

# കർമവീഥിയിൽ

അധ്യാപനജീവിതം തുടരുന്നതോടെ തന്നെ മൗലാനാ കാടേരി പ്രവർത്തന രംഗത്തേക്കും കാലെടുത്തുവെച്ചിരുന്നു. വളരെ നേരത്തെ തന്നെ പ്രവർത്തിക്കാൻ വെമ്പൽ കൊള്ളുന്ന ഒരു മനസ്സ് അദ്ദേഹത്തി നുണ്ടായിരുന്നു. കേരള ഐക്യസംഘം ആണല്ലോ കേരളത്തിലെ ആദ്യത്തെ മതസംഘടന. മുസ്‌ലിംകളുടെ പൊതുവായ ഉന്നമനത്തിന് വേണ്ടി പ്രവർത്തിക്കുന്നവർ എന്ന ഒരു പൊതുധാരണ ഈ സംഘ ത്തെക്കുറിച്ച് പല പണ്ഡിതൻമാരും വെച്ച് പുലർത്തിയിരുന്നു. അത് കൊണ്ട് തന്നെ ചില സുന്നി പണ്ഡിതൻമാർ അവരുമായി സഹകരിക്കു കയും ചെയ്തിരുന്നു.

മൗലാനാ കാടേരിയുടെ പ്രവർത്തനവും തുടക്കം കുറിക്കുന്നത് കേരള ഐക്യസംഘത്തോടൊപ്പമാണ്. അവരോടൊപ്പം ചില പൊതുയോഗങ്ങ ളിൽ പങ്കെടുക്കുകയും സംസാരിക്കുകയും ചെയ്തിട്ടുണ്ട് എന്നും പറയ പ്പെടുന്നു. 1931ൽ വെല്ലൂർ ബാഖിയാത്തിൽ നിന്ന് പുറത്തിറങ്ങുമ്പോൾ അദ്ദേഹത്തിന് ഐക്യസംഘത്തോടാണ് കൂടുതൽ അടുപ്പം. സി.എൻ അഹ്മദ് മൗലവി, അബുസ്വബാഹ് മൗലവി തുടങ്ങിയവർ അദ്ദേഹത്തിന്റെ സഹപാഠികളായിരുന്നുവല്ലോ.

എന്നാൽ, ഐക്യസംഘത്തിന്റെ ഉള്ളിലിരിപ്പ് മനസ്സിലാക്കാനും അവ രുമായി വഴിപിരിയുവാനും മൗലാനാ കാടേരിക്ക് കൂടുതൽ സമയം ആവ ശ്യമായിരുന്നില്ല. വഹാബി ആശയങ്ങളുടെ പൊരുത്തക്കേടും, തന്റെ പിതാവും ഗുരുവുമായിരുന്ന അന്ധനായ വലിയ്യ് ശൈഖ് ഹസൻ മുസ്‌ലി യാരുടെ പ്രാർഥനയും എല്ലാം ചേർന്നപ്പോൾ അദ്ദേഹം സമസ്തയുടെ പാതയിലേക്ക് വളരെ വേഗം കടന്നുവന്നു.

1926 ൽ സമസ്ത കേരള ജംഇയ്യത്തുൽ ഉലമ രൂപീകൃതമായപ്പോൾ അദ്ദേഹം ദർസ് വിദ്യാർത്ഥിയാണ്. അതിനാൽ പ്രഥമ മുശാവറയിൽ അദ്ദേഹം അംഗമായിരുന്നില്ല.. മുശാവറ യോഗത്തിന്റെയും സമസ്തയുടെ മറ്റു ചലനങ്ങളുടെയും റിപ്പോർട്ടുകൾ എഴുതിസൂക്ഷിക്കുന്ന സമ്പ്രദായം 1945 ലെ കാര്യവട്ടം സമ്മേളനത്തോടെയാണ് തുടക്കം കുറിക്കുന്നത്. അതിനാൽ തന്നെ സമസ്തയുടെ മുശാവറയിൽ അദ്ദേഹം അംഗത്വം നേടിയത് എന്നാണെന്ന് പറയുക പ്രയാസമാണ്. എന്നാൽ തനിക്ക് 40 വയസ്സ് തികയുന്നതിനു മുമ്പുതന്നെ സമസ്ത മുശാവറയിൽ അദ്ദേഹം അംഗമാണ്.

സമസ്തയിലെ അദ്ദേഹത്തിന്റെ പ്രവേശനവും നേതൃനിരയിലേക്കുള്ള പുരോഗതിയും വളരെ പെട്ടെന്ന് തന്നെയായിരുന്നു. കാര്യവട്ടം സമ്മേളനം ആയപ്പോഴേക്കും സംഘടനയുടെ അച്ചുതണ്ടിൽ അദ്ദേഹം എത്തിനിൽക്കുന്നുണ്ടായിരുന്നു. സമ്മേളനത്തിന്റെ വിജയശിൽപികളിൽ പ്രമുഖനായിരുന്നു മൗലാനാ കാടേരിയെന്ന് സമസ്തയുടെ ചരിത്രം പരിശോധിച്ചാൽ മനസ്സിലാക്കാം.

കാര്യവട്ടം സമ്മേളനത്തിന്റെ വിജയം വെറും ആൾക്കൂട്ടത്തിലായിരുന്നില്ല. സമസ്തയുടെ ചരിത്രത്തിലെ പ്രതിരോധഘട്ടം പിന്നിട്ട് നിർമാണാത്മകമായ പ്രവർത്തനങ്ങളിൽ ശ്രദ്ധയൂന്നാൻ തുടങ്ങിയത് ഈ സമ്മേളനത്തോടെയാണ്. പ്രവർത്തനങ്ങൾക്ക് കൂടുതൽ അടുക്കും ചിട്ടയുമുണ്ടായതും തീരുമാനങ്ങൾ എഴുതിവെക്കുന്ന സമ്പ്രദായം നിലവിൽ വന്നതും ഈ സമ്മേളനത്തോടെ തന്നെ. സമസ്ത കേരള ഇസ്ലാം മത വിദ്യാഭ്യാസ ബോർഡ് രൂപീകരിക്കുന്നിന് പ്രചോദനമായ സയ്യിദ് അബ്ദുറഹിമാൻ ബാഫഖി തങ്ങളുടെ പ്രഭാഷണം നടന്നതും ഈ സമ്മേളന നഗരിയിലായിരുന്നു.

സമസ്തയുടെ പ്രവർത്തനങ്ങൾ ജനകീയമാക്കുന്നതിനും സുന്നത്ത് ജമാഅത്തിന്റെ ആശയാദർശങ്ങൾ പ്രചരിപ്പിക്കുന്നതിനും വേണ്ടി ഇതേ സമ്മേളനത്തിൽ രൂപീകൃതമായ ഇശാഅത്ത് കമ്മിറ്റിയുടെ പ്രമുഖനായ ഒരംഗമായിരുന്നു മൗലാനാ കാടേരി. പറവണ്ണ മൊയതീൻ കുട്ടി മുസ്‌ലിയാർ ആയിരുന്നു കമ്മിറ്റിയുടെ നേതാവ്.

1947ൽ നടന്ന മീഞ്ചന്ത സമ്മേളനത്തിൽ മൗലാനാ കാടേരിയുടെ അരങ്ങേറ്റം കാണുന്നില്ലെങ്കിലും 1950 ഏപ്രിൽ 29,30 തിയ്യതികളിൽ നടന്ന വളാഞ്ചേരി സമ്മേളനത്തിലെ പ്രഭാഷകരിൽ ഒരാളായിരുന്നു അദ്ദേഹം. അന്ന് പൊതുസമ്മേളനത്തിൽ പ്രസംഗിച്ചത് മൗലാനാ കാടേരി, സയ്യിദ്

അബ്ദുറഹിമാൻ ബാഫഖി തങ്ങൾ, പതി അബ്ദുൽ ഖാദിർ മുസ്ലി യാർ, കെ.കെ. സ്വദഖത്തുള്ള മുസ്ലിയാർ എന്നിവരാണ്.

പിന്നീട് മൗലാനാ കാടേരിയുടെ സമസ്ത സേവനങ്ങളിൽ ഏറ്റവും മുഖ്യമായത് വിദ്യാഭ്യാസബോർഡുമായി ബന്ധപ്പെട്ടുള്ളതാണ്. 1951ൽ വിദ്യാഭ്യാസ ബോർഡ് രൂപീകൃതമായപ്പോൾ അതിൽ വൈസ്പ്രസിഡന്റാ യിരുന്നു. ബോർഡിന്റെ കീഴിലുള്ള വിവിധ സമിതികളിലും അംഗത്വമു ണ്ടായിരുന്നു. 1957ൽ വിദ്യാഭ്യാസ ബോർഡിനെ സംബന്ധിച്ചിടത്തോളം ഒരു വഴിത്തിരിവിന്റെ കാലമായിരുന്നു. വിദ്യാഭ്യാസ ബോർഡ് ഈ വർഷം പുനഃസംഘടിപ്പിക്കപ്പെട്ടു. മർഹൂം അയനിക്കാട് ഇബ്റാഹീം മുസ്ലിയാർ ആയിരുന്നു പ്രസിഡന്റ്. മൗലാനാ കാടേരിയും ഇ.കെ.അബൂബക്കർ മുസ്ലിയാരും വൈസ് പ്രസിഡന്റുമാരും കോട്ടുമല അബൂബക്കർ മുസ്ലിയാർ ജനറൽ സെക്രട്ടറിയും കെ.പി ഉസ്മാൻ സാഹിബ് ജോയിൻ സെക്രട്ടറിയുമായിരുന്നു. സയ്യിദ് അബ്ദുർറഹ്മാൻ ബാഫഖി തങ്ങളായിരുന്നു ട്രഷറർ. 23-02-1957ൽ വിദ്യാഭ്യാസ ബോർഡിന്റെ പ്രഥമ യോഗം ചില തീരുമാനങ്ങളെടുത്തു. സിലബസ് പരിഷ്കരണമായിരുന്നു അതിൽ മുഖ്യം. പല വ്യക്തികളുടെയും ഉടമസ്ഥതയിൽ പ്രസിദ്ധീകരിച്ചിരുന്ന പാഠപുസ്തകങ്ങൾ വിദ്യാസബോർഡ് ഏറ്റെടുത്ത് പ്രസിദ്ധീകരിക്കാൻ തീരുമാനിച്ചു. ദൈനംദിന പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകാൻ ഒരു നിർവാഹകസമിതിയെയും നിയമിച്ചു. ഈ ചുവടുവെപ്പുകളിലെ മൗലാനാ കാടേരിയുടെ പങ്ക് നിസ്സാരവൽക്കരിക്കാവതല്ല.

പറവണ്ണ മൊയ്തീൻ കുട്ടി മുസ്ലിയാർ സമസ്തയുടെ ജന. സെക്ര ട്ടറിയായത് മുതൽ അദ്ദേഹത്തിന്റെ സന്തത സഹചാരിയായിരുന്നു. മൗലാ നാ കാടേരി സംഘടനയിലെ 'രണ്ടാമൻ' എന്ന രീതിയിൽ പോലും അറിയപ്പെട്ടിരുന്നുവെന്ന് ചില പഴമക്കാർ ഓർക്കുന്നു. പറവണ്ണയും കാടേ രിയും വീക്ഷണങ്ങളിലും കുറേ സമാനതകൾ പുലർത്തിയിരുന്നു.

അതിനാൽ, മൗലാനാ പറവണ്ണ വഫാതായപ്പോൾ സമസ്തയുടെ സെക്രട്ടറി സ്ഥാനത്തേക്ക് പരിഗണിക്കപ്പെട്ട രണ്ട് പേരുകളിൽ ഒരാളാ യിരുന്നു അദ്ദേഹം എന്ന് കെ.സി. ജമാലുദ്ദീൻ മുസ്ലിയാർ ഒരിക്കൽ അനുസ്മരിക്കുകയുണ്ടായി. എന്നാൽ, വ്യക്തിത്വത്തിൽ കൂടുതൽ മികവ് പുലർത്തിയതും കൂടുതൽ പേരുടെ പിന്തുണ ലഭിച്ചതും ശംസുൽ ഉലമ ഇ.കെ അബൂബക്കർ മുസ്ലിയാർക്ക് ആയിരുന്നതിനാൽ അദ്ദേഹം ജന റൽ സെക്രട്ടറി സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ടു. മൗലാനാ കാടേരി മുശാവറ മെമ്പർ ആയി തുടരുകയും ചെയ്തു.

മദ്രസാ പ്രസ്ഥാനം കെട്ടിപ്പടുക്കുന്നതിൽ സജീവമായ പങ്ക് വഹിച്ച വരിൽ പ്രമുഖനാണ് മൗലാനാ കാടേരി. അത് വെറും നേതൃപരമായ സംഭാവന മാത്രമായിരുന്നില്ല. പല സ്ഥലങ്ങളിലും മദ്റസ യോഗങ്ങ ളിൽ പങ്കെടുക്കാറുണ്ടായിരുന്നുവെന്ന കാര്യം അദ്ദേഹം തന്റെ ജീവച രിത്രത്തിൽ വളരെ അഭിമാനപൂർവം രേഖപ്പെടുത്തിവെച്ചിട്ടുണ്ട്. സ്വദേ ശമായ മേൽമുറിയിലെ ആദ്യത്തെ മദ്രസയായ നിബ്രാസുൽ ഇസ്‌ലാം സ്ഥാപിക്കുന്നതിലും അദ്ദേഹത്തിന്റെ സേവനം നിസ്തുലമായിരുന്നു.

എന്നാൽ സമസ്തക്ക് വേണ്ടി ചെയ്ത സേവനങ്ങളിൽ ഏറെ പ്രമു ഖമായത് തൂലികയെ സജീവമായി നിലനിർത്തുന്നതിന് വേണ്ടിയുള്ള ശ്രമങ്ങളായിരുന്നു. അൽബയാൻ മാസികയിലെ സ്ഥിരം എഴുത്തുകാര നായിരുന്ന അദ്ദേഹം അതിന്റെ പത്രാധിപരായും സേവനം ചെയ്തു. സുന്നത്ത് ജമാഅത്തിന്റെ ആശയങ്ങൾ പ്രചരിപ്പിക്കുന്നതിനും അനാ ചാരങ്ങളെ പ്രതിരോധിക്കുന്നതിനും അദ്ദേഹം എഴുതിയ അക്ഷരങ്ങൾ ഇന്നും വായനാമൂല്യം കാത്ത് സൂക്ഷിക്കുന്നുണ്ട്. തന്റെ വീക്ഷണങ്ങൾ അവതരിപ്പിക്കുന്നതിനും ഈ പത്രാധിപസ്ഥാനം അദ്ദേഹം വളരെ ക്രിയാ ത്മകമായി ഉപയോഗിച്ചു. 1952ൽ ചില വിവാദങ്ങളെ തുടർന്ന് പത്രാധി പസ്ഥാനം രാജിവെച്ചെങ്കിലും ലേഖനമെഴുത്ത് നിർത്തിയിരുന്നില്ല.

പത്രാധിപസ്ഥാനത്ത് നിന്നുള്ള രാജിയും വിവാദ കോലാഹലങ്ങളും സമസ്തയുടെ സജീവ പ്രവർത്തനങ്ങളിൽ നിന്ന് വിട്ട് നിൽക്കാൻ കാര ണമായി. പിന്നെ, സംഘടനയിൽ അദ്ദേഹത്തിന്റെ സജീവ ഇടപെടലുക ളൊന്നും കാണുക സാധ്യമല്ല. എന്നാൽ 1964ൽ സമസ്തയുടെ മേൽനോ ട്ടത്തിൽ സ്ഥാപിതമായ ജാമിഅഃ നൂരിയ്യ അറബിയ്യയിൽ നിന്ന് പഠനം പൂർത്തിയാക്കുന്ന പണ്ഡിതൻമാർക്ക് നൽകുന്ന സനദിന്റെ രൂപം കണ്ട് ഒരു മാസത്തിനകം റിപ്പോർട്ട് സമർപ്പിക്കാൻ ഉണ്ടാക്കിയ നാലംഗ കമ്മി റ്റിയിൽ ഒരാളായിരുന്നു അദ്ദേഹം. സ്വദഖത്തുല്ല മുസ്‌ലിയാർ ആയിരുന്നു സമിതിയുടെ കൺവീനർ, പി. ഇബ്റാഹീം മുസ്‌ലിയാർ, വാണിയമ്പലം അബ്ദുറഹിമാൻ മുസ്‌ലിയാർ എന്നിവരായിരുന്നു മറ്റു അംഗങ്ങൾ.

ഇതിന് ശേഷം മൗലാനാ കാടേരിയുടെ പേര് സമസ്ത ചരിത്രത്തിൽ പരാമർശിച്ച് കാണുന്നില്ല. സമസ്തയുടെ പ്രവർത്തനങ്ങളിൽ സജീവത പുലർത്തിയിരുന്നില്ലെങ്കിലും വഫാത് വേളയിലും അതിന്റെ മുശാവറ അംഗമായിരുന്നു. ശിഷ്ടകാലം അധ്യാപനത്തിലും ഗ്രന്ഥരചനയിലും സ ജീവമായി.മാത്രമല്ല സമസ്തക്ക് എതിരെ വന്നവർക്ക പിന്തുണ കൊടു ക്കാതിരിക്കുന്നതിലും അദ്ദേഹം ശ്രദ്ധ വച്ചു. അഖിലകേരള ജംഇയ്യത്തുൽ

ഉലമാ ശക്തിപ്പെട്ടുവരുന്ന കാലം. അഖിലകേരളയുടെ നേതാവും പ്രമുഖ മുദർരിസും പണ്ഡിതനുമായിരുന്ന മൗലാനാ അബ്ദുർറഹ്മാൻ ഫസ്ഫരിയായിരുന്നു മേൽമുറി ആലത്തൂർ പടിയിൽ മുദര്രിസായി സേവനം ചെയ്തിരുന്നത്. അദ്ദേഹം മൗലാനാ കാടേരിയുടെ മകൻ മുഹമ്മദ് ഹസൻ മുസ്ലിയാരുടെ ഭാര്യാപിതാവുകൂടിയാണ്. അഖിലകേരളയിലേക്ക് പണ്ഡിതന്മാരെ പ്രത്യേകിച്ച് പാർശ്വവത്കരിക്കപ്പെട്ട പണ്ഡിതന്മാരെ നേതാക്കൾ ക്ഷണിച്ചുകൊണ്ടിരുന്നു. കൂട്ടത്തിൽ മൗലാനാ കാടേരിയെ അബ്ദുർറഹ്മാൻ ഫസ്ഫരി എന്ന കുട്ടി മുസ്ലിയാർ അഖിലകേരളയിലേക്ക് ക്ഷണിച്ചു. അപ്പോൾ മൗലാനാ കൊടുത്ത മറുപടി നാട്ടിൽ പ്രസിദ്ധമായിരുന്നു. മൗലാന പറഞ്ഞു:"ഞാൻ സമസ്ത കേരള ജംഇയ്യത്തുൽ ഉലമ കെട്ടിപ്പടുക്കാൻ കഠിനാദ്ധ്വാനം ചെയ്തവരിൽ ഒരാളാണ്. എന്നെ നിങ്ങൾ അഖിലയിലേക്ക് ക്ഷണിക്കരുത്."

ചുരുക്കത്തിൽ, ഒരുവേള സമസ്തയുടെ നെടും തൂണായി പ്രവർത്തിച്ച മൗലാനാ കാടേരി പാർശ്വവൽക്കരിക്കപ്പെടുമ്പോഴും അതിനെതിരെ പ്രവർത്തിക്കാതിരിക്കുന്നതിൽ ശ്രദ്ധവെച്ചു. മാത്രമല്ല, സമസ്തയുടെ ആശയങ്ങൾ പൂർണമായും ശിരസാവഹിക്കാനും തീരുമാനങ്ങൾ അനുസരിക്കാനും അദ്ദേഹം പ്രത്യേകം ബദ്ധശ്രദ്ധനായി.

### അധ്യായം 6

# രചനകൾ

കാടേരി മുഹമ്മദ് അബുൽ കമാൽ എന്ന പ്രതിഭാധനന്റെ ജീവിത കാലം സുന്നീ തൂലികയുടെ ഒരു സുവർണ ഘട്ടത്തെയാണ് കുറിക്കുന്നത്. മറ്റാർക്കും അവകാശപ്പെടാനില്ലാത്ത വിവിധ മേഖലകളിൽ അഗാധമായ വിജ്ഞാനം പകർത്തി എഴുതിത്തീർത്ത അക്ഷരങ്ങൾ ഒരു കാലഘട്ടത്തിന്റെ അഹ്‌ലുസ്സുന്നയുടെ ശബ്ദവും അതിലേറെ സമുദായ സമുദ്ധാരണത്തിന്റെ നിമിത്തവുമായിരുന്നു. ഒരു ലേഖകനോ ഗ്രന്ഥകർത്താവോ കവിയോ ആവുക മാത്രമല്ല കാടേരി ചെയ്തത്. മറിച്ച്, തന്റെ ശിഷ്യ ഗണങ്ങളെയും അല്ലാത്തവരെയും ഈ വഴി സഞ്ചരിപ്പിക്കുന്നതിനും അദ്ദേഹം ശ്രദ്ധിച്ചു.

സമസ്ത കേരള ജംഇയത്തുൽ ഉലമ പത്രപ്രവർത്തന രംഗത്തേക്ക് കാലെടുത്ത് വെച്ചതു മുതൽ മൗലാനാ കാടേരി അതിന്റെ നെടും തൂണായിരുന്നു. തന്റെ പത്രാധിപത്യത്തിലാണ് എന്ന് ആമുഖത്തിൽ പ റയുന്നു. ഏറെ പരിപോഷിച്ചത്. അദ്ദേഹത്തിന്റെ ലേഖനങ്ങളോ വിവർത്തനങ്ങളോ അറബിക്കവിതയോ ഇല്ലാത്ത അൽ ബയാൻ ലക്കങ്ങൾ ഒരു ഘട്ടത്തിൽ വിരളമായിരുന്നു എന്ന് പറയാം.

'അബുൽ കമാൽ' എന്നാണ് തൂലികാ നാമമായി അദ്ദേഹം സ്വീകരി ച്ചത്. അദ്ദേഹത്തിന് 'കമാൽ' എന്നു പേരായ ഒരു പുത്രനില്ല. എന്നാൽ അക്കാലത്തെ കേരള പണ്ഡിതൻമാരിൽ പലരും തങ്ങളുടെ പേരു കൾക്കൊപ്പം 'അബ്' എന്ന പദത്തിലേക്ക് ചേർത്ത് ചില സംജ്ഞകൾ പ്രയോഗിച്ചിരുന്നു. 'അബുൽ ഹഖ്' എന്നത് സമസ്ത പ്രസിഡന്റായി രുന്ന മൗലാനാ വാളക്കുളം അബ്ദുൽ ബാരി മുസ്‌ലിയാരുടെ പേരായി രുന്നു. മൗലാനാ അഹ്മദ് കോയശ്ശാലിയാത്തിയെ 'അബുസ്സാദാത്'

എന്നും 'അബുസ്സആദ' എന്നും വിളിച്ചിരുന്നു. സമസ്ത മുൻ ജനറൽ സെക്രട്ടറി പറവണ്ണ മൊയ്തീൻ കുട്ടി മുസ്‌ലിയാർ 'അബുൽ ബഷീർ' എന്നായിരുന്നു അറിയപ്പെട്ടിരുന്നത്. എന്നാൽ, അദ്ദേഹത്തിന് ബശീർ എന്ന് പേരായ ഒരു പുത്രനുണ്ടായിരുന്നു.

മൗലാനാ കാടേരിയെ പരാമർശിക്കാതെ കേരളമുസ്‌ലിംകളുടെ രചനാ ചരിത്രമോ കേരളത്തിന്റെ അറബി ഭാഷാ ചരിത്രമോ പൂർണമാവില്ല. തന്റെ രചനകൾ മൊത്തം അഞ്ചായി തിരിക്കാം. അറബി ഗ്രന്ഥങ്ങൾ, അറബി മലയാള ഗ്രന്ഥങ്ങൾ, മലയാള ഗ്രന്ഥങ്ങൾ, വിവർത്തനങ്ങൾ, മൗലിദ് സാഹിത്യങ്ങൾ എന്നിവയാണവ. അദ്ദേഹത്തിന്റെ രചനകളിലൂടെ ഹ്രസ്വമായ ഒരു സഞ്ചാരം മാത്രമേ ഈ അധ്യായം കൊണ്ട് അർത്ഥമാക്കുന്നുള്ളൂ.

## അറബി ഗ്രന്ഥങ്ങൾ

മൗലാനാ കാടേരി എഴുതിയത് വലിയൊരു ശതമാനം അറബിയിലാണ്. ഓരോ ഗ്രന്ഥവും അറബി ഭാഷയിലെ അദ്ദേഹത്തിന്റെ നൈപുണ്യവും അഗാധമായ ജ്ഞാനവും വിളിച്ചറിയിക്കുന്നതാണ്. അറബി പദങ്ങൾ തെരഞ്ഞെടുക്കുന്നതിലും വിന്യസിക്കുന്നതിലും ഉള്ള അദ്ദേഹത്തിന്റെ വ്യുൽപത്തി അനിതരസാധാരണമാണ് എന്ന് ഓരോ ഗ്രന്ഥവും തെളിയിക്കുന്നു.

### 1. നഖ്ദുൽ അനാജീൽ ഫീ റദ്ദിന്നസ്വാറാ

മൗലാനാ കാടേരിയുടെ മാസ്റ്റർ പീസായി എണ്ണപ്പെടുന്ന കൃതിയാണ് നഖ്ദുൽ അനാജീൽ. ഇത് രണ്ട് വാല്യങ്ങളിലായാണ് പ്രസിദ്ധീകരിച്ചത്. പ്രഥമ പ്രസാധനം 1937ൽ അദ്ദേഹത്തിന് 31 വയസ്സ് മാത്രം പ്രായമുള്ളപ്പോഴാണ്. ആദ്യ വാല്യത്തിന്റെ പേരാണ് നഖ്ദുൽ അനാജീൽ. ഇത് ഗഹനമെങ്കിലും പേജുകളുടെ എണ്ണം നോക്കുമ്പോൾ ലഘു കൃതിയാണ്. രിസാലത്തുന്നഖ്ദിൽ അനാജീൽ എന്നാണ് പുറം ചട്ടയിൽ ചേർത്തിരിക്കുന്നത്. കിടങ്ങയം ഇബ്രാഹീം മുസ്‌ലിയാർ ആണ് ഇതിന് അവതാരിക എഴുതിയിരിക്കുന്നത്.

പേരു കാണിക്കുന്ന പോലെത്തന്നെ ക്രിസ്ത്യാനിസത്തിന്റെ വിമർശനമാണിതിലുള്ളത്. ക്രിസ്ത്യൻ മിഷിനറിമാർ ഇന്ത്യക്കകത്തും പുറത്തും തങ്ങളുടെ പ്രവർത്തനവുമായി മുന്നേറിയപ്പോൾ ലോക മുസ്‌ലിംകൾ പത്രമാധ്യമങ്ങളിലൂടെയും പ്രഭാഷണ ഖണ്ഡനങ്ങളിലൂടെയും അതിനെ പ്രതിരോധിച്ചെങ്കിലും മലബാറിലെ

പണ്ഡിതന്മാരിൽ നിന്ന് ഇത്തരത്തിലുള്ള ഒരു നീക്കവും ഉണ്ടായില്ല. ഈ വിടവ് നികത്തലാണ് തന്റെ കൃതി കൊണ്ടുദ്ദേശിക്കുന്നത് എന്ന് ആമുഖത്തിൽ അദ്ദേഹം എഴുതുന്നുണ്ട്.

വിവിധ ഭാഷകളിലുള്ള പലഗ്രന്ഥങ്ങളെയും അവലംബമാക്കിയാണ് ഇതിന്റെ രചന നിർവഹിച്ചിരിക്കുന്നത്. തഫ്സീറുൽ ഹഖാനീ, ഇസ്ഹാറുൽ ഹഖ്, സീറത്തുറസൂൽ (സ) തുടങ്ങിയവ ഇതിൽ പ്രധാനമാണ്. അവലംബ കൃതികളെയും ചില സ്ഥലങ്ങളിൽ അദ്ദേഹം വിമർശനത്തിന് വിധേയമാക്കുന്നുണ്ട്.

നാലു ഇഞ്ചീലുകളുടെ വിവരണത്തിലൂടെയാണ് വിഷയം തുടങ്ങുന്നത്. പ്രവാചകൻ മുഹമ്മദ് (സ) യുടെ പേര് ബൈബിളിൽ, ബൈബിളുകൾ യേശുവിന്റേതോ, പഴയ നിയമത്തെക്കുറിച്ചുള്ള വിവരണം, ഈസാ നബി (അ) ക്രൂശിതനല്ല, ബൈബിളുകൾക്കിടയിലെ അഭിപ്രായാന്തരം, ക്രിസ്ത്യാനികൾക്കിടയിലെ അഭിപ്രായ വ്യത്യാസം, ബർണബാസിന്റെ ബൈബിളിൽ നിന്നുള്ള ഉദ്ധരണി, ഖുർആനിന്റെ സത്യസന്ധത, പഴയ നിയമവും അവംലംബാർഹമല്ല..എന്നിങ്ങനെ പല ശീർഷകങ്ങളിലായി ക്രിസ്തുമത വിമർശനങ്ങൾ നീണ്ട് പോകുന്നു.

ബൈബിൾ വിമർശന പഠനത്തിൽ കേരളീയ സമൂഹത്തിൽ അറബിയിൽ എഴുതപ്പെട്ട ഏക കൃതിയായിരിക്കാം മൗലാനാ കാടേരിയുടേത്.

## 2. അൽ ഹുസാമുൽ മശ്ഹൂദ് അലാ അഹ്ലി സ്സ്വലീബി വൽ ഹുനൂദ്

നഖ്ദുൽ അനാജീലിന്റെ രണ്ടാം ഭാഗമാണിത്. പഴയ ലിപിയിൽ എഴുതിയാൽ എൺപതിൽ പരം പേജുകൾ വരും. ഗ്രന്ഥത്തിന്റെ പേര് കാണിക്കുന്ന പോലെ തന്നെ ക്രിസ്ത്യൻ ഹൈന്ദവ വിശ്വാസങ്ങളെ അനാവരണം ചെയ്യുകയും അവയെ നിരൂപിക്കുകയും ചെയ്യുകയാണ് ഗ്രന്ഥത്തിന്റെ മുഖ്യ പ്രമേയം.

പുസ്തകത്തിന്റെ ഒന്നാം ഭാഗത്താണ് ക്രിസ്ത്യൻ ആചാരങ്ങളെ കാര്യമായി വിമർശിക്കുന്നത്. രണ്ടാം ഭാഗത്ത് ആര്യ സമാജത്തെയും ഹൈന്ദവ വിശ്വാസങ്ങളെയും വിമർശന പഠനത്തിന് വിധേയമാക്കുന്നു. (ഈ ഭാഗത്തിന് ശീർഷകമായി സ്വബാബതീ തർവീ വലൈസത്ത് ഗൈലൻ എന്ന കവിതാ ശകലമാണ് കുറിച്ചിരിക്കുന്നത്)

ഗ്രന്ഥരചനയിലേക്ക് നയിച്ച സാഹചര്യങ്ങൾ മുഖവുരയിൽ അദ്ദേഹം കുറിക്കുന്നത് ഇങ്ങനെ സംഗ്രഹിക്കാം.

'കേരളത്തിൽ അങ്ങോളമിങ്ങോളം ക്രിസ്തു വിശ്വാസം പ്രചരിപ്പിച്ചു കൊണ്ട് ക്രിസ്ത്യൻ മിഷനറിയും ഹൈന്ദവ വിശ്വാസങ്ങൾ പ്രചരിപ്പിച്ചു കൊണ്ട് ആര്യ സമാജവും വിലസിത്തുടങ്ങിയിട്ട് നാളുകളേറെയായി. ഇത്തരുണത്തിൽ പ്രവാചകൻമാരുടെ അനന്തരാവകാശികളായ പണ്ഡിതൻമാർക്ക്' നൻമ കൽപ്പിക്കുകയും തിൻമ നിരോധിക്കുകയും ചെയ്യേണ്ട കർത്തവ്യമുണ്ട്. സ്വസമുദായത്തിന്റെ വിജയത്തിന്റെയും അവരുടെ ജീവിത മാർഗത്തിന്റെയും താക്കോൽ ആണ് പണ്ഡിതൻമാർ. അതിനാൽ വളഞ്ഞു കിടക്കുന്ന പാർശ്വത്തെയും മോശമായിപ്പോയ ഭാഗത്തെയും നന്നാക്കിയെടുക്കലും മതത്തിനെതിരെ വരുന്ന പ്രചാരണത്തിന് മറുപടി നൽകലും മുസ്ലിം ഉമ്മത്തിനെ അധഃപതനത്തിൽ നിന്ന് രക്ഷിക്കലും അവരുടെ ബാധ്യതയാണ്.

അതിനാൽ ഇന്ത്യയുടെ നാനാഭാഗങ്ങളിൽ നിന്നും പല ആൺകുട്ടികളും ഇസ്ലാമിനെയും മുസ്ലിംകളെയും രക്ഷിക്കുവാൻ മുന്നോട്ടു വന്നെങ്കിലും മലബാറിൽ അത്തരം ആളുകൾ ഇല്ലാതെ പോയി. അതിനാലാണ് ഞാൻ ഈ കൃതി രചിക്കാൻ മുന്നോട്ടു വന്നത്.

ഈ ഉദ്യമവുമായി മറ്റുള്ളവർ യോജിക്കുന്നുണ്ടോ ഇല്ലയോ എന്നത് ഞാൻ നോക്കുന്നില്ല. ആരെങ്കിലും വല്ല പുസ്തകവും രചിച്ചാൽ അവൻ വിമർശനത്തിന് വിധേയമായി എന്നാണ് ചൊല്ല്.

മൂന്ന് അധ്യായവും ഒരു ഉപസംഹാരവും ഉള്ള അൽപം ബൃഹത്തായ ഒരു ഗ്രന്ഥം തന്നയാണിത്. ആദ്യത്തെ അധ്യായത്തിൽ ക്രിസ്ത്യൻ വിശ്വാസവും അവരുടെ സാങ്കേതിക പദങ്ങളും അവർ ഉന്നയിച്ച വിമർശനങ്ങൾക്കുള്ള മറുപടികളുമാണ് പ്രതിപാദ്യ വിഷയം. രണ്ടാം അധ്യായത്തിൽ ഹൈന്ദവ വിശ്വാസങ്ങളുടെയും വേദങ്ങളുടെയും നിരൂപണവും അവരിലെ ചില വിഭാഗങ്ങളെക്കുറിച്ചുള്ള വിവരണവുമാണ്. ഇതിൽ ഹൈന്ദവർ ഇസ്ലാമിനെതിരെ ഉന്നയിച്ച ചില വിമർശനങ്ങൾക്കുള്ള മറുപടിയും സവിസ്തരം പ്രതിപാദിക്കുന്നു.

മൂന്നാം അധ്യായത്തിൽ ഖുർആനിന്റെ ചരിത്രവും ഖുർആനിന്റെ സവിശേഷതകളെകുറിക്കുന്ന അപൂർവ സംഭവങ്ങളുമാണ് വിവരിക്കുന്നത്. ഉപസംഹാരമാവട്ടെ, മുസ്ലിം മക്കളെ അന്യമതസ്ഥാപ നങ്ങളിലേക്ക് പഠനാവശ്യത്തിന് പറഞ്ഞയക്കുന്നതിനെക്കുറിച്ചുള്ള

മുന്നറിയിപ്പും മതവിജ്ഞാനാർജനത്തിനുള്ള ആഹ്വാനവുമാണ്.

## 3. അൽ മുഹാളറാത്തുൽ ഇൽമിയ്യ

മലബാറിന്റെ വിവിധ സ്ഥലങ്ങളിൽ അദ്ദേഹം അറബിഭാഷയിൽ നടത്തിയ പ്രഭാഷണങ്ങളുടെ സമാഹാരമാണ് ഈ കൃതി. വിഷയങ്ങളുടെ വൈവിധ്യം കൊണ്ടും നവീനത കൊണ്ടും വേർതിരിയുന്ന പ്രഭാഷണങ്ങളാണ് ഇവയിൽ. തന്റെ കർമ ശാസ്ത്രപരവും വിശ്വാസപരവുമായ പല അഭിപ്രായങ്ങളും വീക്ഷണങ്ങളും അതിൽ പ്രതിപാദിക്കുന്നുണ്ട്.

ഈ ഗ്രന്ഥത്തിൽ മൊത്തം നാലു പ്രഭാഷണങ്ങളാണുള്ളത്. ഓരോന്നും തന്റെ വീക്ഷണങ്ങൾ പ്രതിപാദിക്കുന്ന വിപ്ലവാത്മക സൃഷ്ടികളാണ്.

ഇസ്‌ലാമിക ഖിലാഫത്ത് ജനാധിപത്യമോ ഏകാധിപത്യമോ എന്ന വിഷയമാണ് ആദ്യത്തെ പ്രഭാഷണത്തിലുള്ളത് . ഇന്ത്യ ജനാധിപത്യ വ്യവസ്ഥിതിയിലേക്ക് കാലെടുത്ത വെക്കുകയും ജമാഅത്തെ ഇസ്‌ലാമി പോലുള്ള സംഘടനകൾ ഇസ്‌ലാമിക ഭരണ സംവിധാനത്തെ മാത്രമേ അംഗീകരിക്കൂ എന്ന് പറയുകയും ചെയ്ത സാഹചര്യത്തിൽ ഈ പ്രഭാഷണത്തിന് അതിന്റേതായ പ്രസക്തിയുണ്ടായിരുന്നു. ഇസ്‌ലാമിക ഖിലാഫത്ത് എന്നാൽ ഇന്ത്യ പ്രതിനിധാനം ചെയ്യുന്ന ജനാധിപത്യ വ്യവസ്ഥിതി അല്ലെന്നും, എന്നാൽ ഏകാധിപത്യത്തിന് ഇസ്‌ലാം തീർത്തും എതിരാണെന്നും ഈ പ്രഭാഷണത്തിൽ സമർഥിക്കുന്നു. പുറമെ, കൺഫ്യൂഷനിസം പോലുള്ള പ്രാചീന രാഷ്ട്ര തന്ത്രവും ഇസ്‌ലാം വിഭാവനം ചെയ്യുന്ന രാഷ്ട്ര നൻമയും തമ്മിൽ ഒരു താരതമ്യ പഠനത്തിന് വിധേയമാക്കുക കൂടി ചെയ്യുന്നുണ്ട് ഇതിൽ.

പുതിയ കർമശാസ്ത്ര വിഷയങ്ങളിൽ കർമശാസ്ത്രത്തിന്റെ വെളിച്ചത്തിൽ ഗവേഷണം ചെയ്താൽ മാത്രമേ മുസ്‌ലിം നവോത്ഥാനം കരസ്ഥമാകൂ എന്നാണ് രണ്ടാമത്തെ പ്രഭാഷണത്തിലെ പ്രമേയം. ആധുനിക യുഗത്തിലും ഗവേഷണം ആവശ്യമാണെന്നു പറയുന്ന ചില ആധുനിക പണ്ഡിതൻമാരുടെ വീക്ഷണവും അദ്ദേഹം ഇതിൽ എടുത്ത് പറയുന്നുണ്ട്. എന്നാൽ, തുർക്കിയുടെ ഭരണാധിപനായിരുന്ന മുസ്ഥഫ കമാലിനെ പോലുള്ളവർ ഇജ്തിഹാദിന്റെ പേരിൽ നടത്തിയ ആഭാസങ്ങൾ ഗവേഷണത്തെ വികലമായി അവതരിപ്പിക്കപ്പെടാൻ കാരണമായി എന്നും അദ്ദേഹം എഴുതുന്നു.

മൂന്നാമത്തെ പ്രഭാഷണത്തിൽ മാസപ്പിറവി റേഡിയോവിലൂടെ അറിഞ്ഞാലും സ്വീകാര്യമാണെന്ന് സമർത്ഥിക്കുകയാണ് പ്രധാനമായും ചെയ്യുന്നത്. ഇവ്വിഷയകമായി അതു വരെ വന്ന ഫത്വകളും ചർച്ചകളും അദ്ദേഹം ഉൾക്കൊള്ളിച്ചിട്ടുണ്ട്. പുതിയ കണ്ടുപിടിത്തങ്ങളോടും ശാസ്ത്രീയ നേട്ടങ്ങളോടും പുറം തിരിഞ്ഞ് നിൽക്കാതെ അവ മതപരമായി എങ്ങനെ വിനിയോഗിക്കാം എന്നാണ് നോക്കേണ്ടതെന്നും ഇതിൽ അഭിപ്രായപ്പെടുന്നു. ഇംഗ്ലീഷ് ഭാഷാ പഠനം ഒരു ഭാഷ എന്ന രീതിയിൽ നാം എതിർക്കേണ്ടതില്ലെന്നും ഇംഗ്ലീഷുകാരന്റെ സംസ്കാരത്തിനാണ് നാം എതിരെന്നുമാണ് ഇതിൽ സമർത്ഥിക്കുന്ന മറ്റൊരു വീക്ഷണം.

ആധുനിക ശാസ്ത്രം നമുക്ക് പല രീതിയിലും ഉപകാരങ്ങൾ ചെയ്തിട്ടുണ്ട്. ഖുർആൻ ഹദീസ് വ്യാഖ്യാനങ്ങൾക്ക് ഇത് ഏറെ സഹായകരമായിട്ടുണ്ട്. എന്നാൽ അമിതമായി ശാസ്ത്രത്തെ അവലംബിക്കുന്നത് കൊണ്ട് മത സിദ്ധാന്തങ്ങൾക്ക് കുറേ ദോഷങ്ങൾ വന്നു ഭവിച്ചിട്ടുണ്ട്. ഉദാഹരണമായി, പ്രവാചകൻ സ്വശരീരം കൊണ്ടും ആത്മാവ് കൊണ്ടും ചെയ്ത ആകാശാരോഹണം നിഷേധിക്കാൻ ചില ശാസ്ത്രീയ നിഗമനങ്ങൾ ഹേതുകമായിട്ടുണ്ട്. ഇങ്ങനെ പോകുന്നു പുസ്തകത്തിലെ വീക്ഷണങ്ങൾ.

## അൽ ഫളാഇലുദ്ദീനിയ്യ

പുസ്തകത്തിന്റെ പേര് കാണിക്കുന്നത് പോലെ മത മൂല്യങ്ങളെക്കുറിച്ചാണ് ഇത് പ്രതിപാദിക്കുന്നത്. ഖുർആനിലെ നാലാം അധ്യായം സൂറത്തുന്നിസാഇലെ 32-ാം സൂക്തത്തെ ആസ്പദമാക്കിയാണ് പുസ്തകത്തിലെ പ്രമേയം നിലകൊള്ളുന്നത്. "ചിലരേക്കാൾ മറ്റു ചിലർക്ക് അല്ലാഹു നൽകിയ ഔദാര്യം സ്വന്തമാക്കാൻ നിങ്ങൾ വ്യാമോഹിക്കരുത്. പുരുഷന്മാർ പ്രവർത്തിച്ചതിൽ നിന്ന് അവർക്കും സ്ത്രീകൾ പ്രവർത്തിച്ചതിൽ നിന്ന് അവർക്കുമുണ്ടാകും. നിങ്ങൾ ദിവ്യനുഗ്രഹങ്ങളിൽ നിന്ന് അല്ലാഹുവിനോട് ചോദിക്കുക. അല്ലാഹു എല്ലാ കാര്യങ്ങളെ കുറിച്ചും സൂക്ഷമജ്ഞാനിയത്രേ."എന്നാണ് പ്രസ്തുത ആയത്തിന്റെ വിവക്ഷ. മത മൂല്യങ്ങളുമായുള്ള ജനങ്ങളുടെ ബന്ധം ആസ്പദമാക്കി മൊത്തം ജനങ്ങളെ ഏഴ് വിഭാഗമായിത്തിരിക്കുന്നു. ഒന്നാം വിഭാഗം മത മൂല്യങ്ങൾക്ക് തീരെ പ്രാധാന്യം കൊടുക്കാത്തവരാണ്. രണ്ടാം വിഭാഗം ഉപദേശിച്ചാൽ ഭാവപ്പകർച്ച വരുകയും അവർ കുറ്റം സമ്മതിക്കുകയും ചെയ്യും. എന്നാൽ

മാറ്റത്തിന് പൂർണമായും അവർ തയ്യാറാവില്ല. ഇവർ ഒന്നാം വിഭാഗത്തേക്കാൾ നല്ലവരാണ്. മൂന്നാം വിഭാഗം മത മൂല്യങ്ങൾ ഉയർത്തപ്പിടിക്കണമെന്നും നന്നായി ജീവിക്കണമെന്നുമാഗ്രഹിക്കുന്നു. അവർ ഉപദേശം സിദ്ധിക്കുവാൻ പല സദസ്സുകളിലും സമ്മേളിക്കുകയും പ്രാർഥനകളിൽ പങ്കെടുക്കുകയും ചെയ്യും. എന്നാൽ ഇതിനപ്പുറം അവർ ഒന്നും ചെയ്യില്ല. ഇത്തരം സദസ്സുകളിൽ പങ്കെടുക്കുന്നത് തന്നെ അവരുടെ മോക്ഷമാർഗമാണെന്ന് അവർ കരുതും. ഇവർ രണ്ടാം വിഭാഗത്തേക്കാൾ ഉത്തമരാണത്രെ.

നാലാം വിഭാഗം നന്നാവണമെന്ന് ആഗ്രഹിക്കുന്നു. അതിന് വേണ്ടി പലരോടും ദുആ ചെയ്യാൻ ആവശ്യപ്പെടും, എന്നാൽ അത് ലക്ഷ്യമാക്കി അവർ പ്രവർത്തിക്കില്ല. ചിലപ്പോൾ ഏതെങ്കിലുമൊരു ശൈഖിൽ നിന്ന് വല്ല ദിക്റോ മറ്റോ ഏറ്റെടുക്കും. പക്ഷേ, ഇതിൽ കഠിനാധ്വാനം ചെയ്യാൻ അവർ തയ്യാറല്ല. അഞ്ചാം വിഭാഗം പ്രവർത്തിക്കാൻ തയ്യാറാണ്, എന്നാൽ അവർ തെരഞ്ഞെടുത്ത പ്രവർത്തനം അവന്റെ ഹൃദയത്തെ നന്നാക്കാൻ ഉതകുന്നതായിരുന്നില്ല. അവന്റെ ആത്മീയ രോഗത്തിന്റെ ശമനത്തിന് അനുയോജ്യമായ മരുന്നല്ല അവൻ കഴിച്ചത്.

ആറാമത്തെ വിഭാഗം അനുയോജ്യമായ വിർദുകളാണ് ചൊല്ലുന്നത്. എന്നാൽ, അവൻ അള്ളാഹുവിനോട് ചോദിക്കുന്നത് അവനെ സംബന്ധിച്ചിടത്തോളം അപ്രാപ്യമായ കാര്യമാണ്. ഉദാഹരണമായി തന്നെ ഖുതുബ് ആക്കണമെന്നാണ് അവൻ അല്ലാഹുവിനോട് ആവശ്യപ്പെടുന്നത്. ഏഴാം വിഭാഗം പ്രവർത്തിക്കുന്നു. ദൈവാരാധനയുടെ എല്ലാ വിധ നിയമങ്ങളും വ്യവസ്ഥിതിയും അവർ പാലിക്കുന്നു. എന്നാൽ അവരിൽ അഹംഭാവം എന്ന ഹൃദയ രോഗം വന്നു ചേർന്നു.

മേൽ പറയപ്പെട്ട എല്ലാ വിഭാഗത്തിനും ദോഷമുണ്ട്. അല്ലാഹു നല്ലത് മാത്രമേ സ്വീകരിക്കൂ. ജലാലുദ്ദീൻ റൂമിയുടെ പേർഷ്യൻ കവിതാശകലങ്ങളും പല ഉദ്ധരണികളും ജീവിതാനുഭവങ്ങളും കൊണ്ട് സമൃദ്ധമാണ് ഈ കൃതി.

## അറബിക്കവിതകൾ

കേരളത്തിലെ അറബിക്കവികളിൽ പ്രഥമ ഗണനീയമാണ് മൗലാനാ കാടേരി. ഭാവനാ സമ്പന്നമായ, സാഹിതീയ മൂല്യങ്ങളെ പ്രതിനിധാനം ചെയ്യുന്ന ചില ലഘു കവിതകളും, വിജ്ഞാനം പ്രസരിപ്പിക്കുന്ന ദീർഘ

കാവ്യങ്ങളും ചില പണ്ഡിത പ്രതിഭകളുടെയും പൗരപ്രമുഖരുടെയും അനുശോചന കാവ്യങ്ങളും ഇവയിലുണ്ട്. മിക്ക കവിതകളം പ്രസിദ്ധവും കേരള അറബി സാഹിത്യ ചരിത്രത്തിൽ സ്ഥാനം പിടിച്ചതുമാണ്.

## താഇയ്യ കമാലിയ്യ

കവിതകളിൽ അദ്ദേഹത്തിന്റെ മാസ്റ്റർ പീസ് ആയി ഗണിക്കപ്പെടുന്നത് താഇയ്യ കമാലിയ്യ എന്ന പേരിൽ അറിയപ്പെടുന്ന ദീർഘ കാവ്യമാണ്. കാഞ്ഞിരപ്പള്ളിയിലെ നൂറുൽ ഹുദാ കോളേജിൽ പ്രധാന അധ്യാപകനായി സേവനം ചെയ്യുന്ന കാലത്താണ് ഇത് രചിക്കപ്പെട്ടത്. പ്രസ്തുത സ്ഥാപനത്തിന്റെ വിദ്യാർത്ഥി സമ്മേളനത്തിലാണ് ഇത് ആദ്യമായി അവതരിപ്പിക്കുന്നതും. തൽസ്ഥാപനത്തിലെ വിദ്യാർത്ഥിയായിരുന്ന മൗലവി അബ്ദുൽ ഹയ്യ് ആണ് ഇതിന്റെ പ്രസാധനത്തിന് മുൻ കൈയെടുത്തത്. പെരുമ്പാവൂരിലെ ഭാരത ചന്ദ്രിക പ്രസ്സിലാണ് അച്ചടിച്ചത്.

മൊത്തം തൊണ്ണൂറ് വരികളിലായി റജ്സ് വൃത്തത്തിൽ ഖാഫിയത്തുത്താഇലാണ് ഇത് വിരചിതമായത്. നാല് അധ്യായങ്ങളാണ് ഇതിലുള്ളത്. അൽ ഇൽമുൽ ഖദീം വൽ ഹദീസ് (പ്രാചീന വിദ്യയും ആധുനിക ജ്ഞാനവും) അൽ ഉലമാഉ വമആശുഹും (പണ്ഡിതരും അവരുടെ ജീവിത മാർഗ്ഗവും) അൽ ദറാഹിമു വദ്ദനാനീർ (ദിർഹമുകളും ദീനാറുകളും) അൽ മുനാജാത്ത് ( അഭിമുഖ സംഭാഷണം) എന്നിവയാണ് ഈ അധ്യായങ്ങൾ.

മത വിദ്യാഭ്യാസത്തിന് മുൻഗാമികൾ കൽപ്പിച്ചിരുന്ന സ്ഥാനവും ഇന്ന് അതിന് നേരിട്ട മൂല്യച്യുതിയും ആധുനിക വിജ്ഞാനം കൈവരിച്ച പുരോഗതിയും വിവരിക്കുന്നതോടൊപ്പം ഈ ദുരവസ്ഥയിൽ വ്യാകുലപ്പെടുകയാണ് ഒന്നാം അധ്യായത്തിൽ കവി ചെയ്യുന്നത്. രണ്ടാമത്തെ അധ്യായത്തിൽ വിരൽ ചൂണ്ടുന്നത് ഇതിന്റെ കാരണങ്ങളിലേക്കാണ്. മത വിദ്യയെ പണ്ഡിതന്മാർ ജീവിത മാർഗമാക്കിയെന്നും ജീവിത മാർഗത്തിന് മറ്റുവഴികൾ തേടുന്നത് മോശമായിക്കാണുകയാണവരെന്നും കവി പരിതപിക്കുന്നു. മുൻഗാമികൾ മതം വിറ്റു കാശാക്കുന്നതിന് പകരം, കച്ചവടം, കൃഷി പോലുള്ള ജീവിത വൃത്തിയിൽ ഏർപ്പെട്ടിരുന്നുവെന്നും ഈ മാതൃക ഉപേക്ഷിച്ചതാണ് മത വിദ്യയുടെ അധഃപതനത്തിന് കാരണമെന്നും ഈ അധ്യായത്തിൽ സമർത്ഥിക്കുന്നു.

ആധുനിക ലോകം മുഴുവൻ പണത്തിനു പിന്നിലാണെന്നും മതാദ്ധ്യാപനങ്ങൾക്ക് അവർ തീരേ സ്ഥാനം കൽപ്പിക്കുന്നില്ലെന്നും മൂന്നാം അധ്യായത്തിൽ പറയുന്നു. ഭൂമിയുടെ അകമാണ് പുറം ലോകത്തേക്കാൾ നല്ലതെന്ന് നബി(സ) മുന്നറിയിപ്പു നൽകിയ യുഗമാണിതെന്നും ഐഹിക പരിത്യാഗമാണ് ഈയവസരത്തിൽ നല്ലതെന്നും താൻ ഇതാണ് ആഗ്രഹിക്കുന്നതെന്നും വ്യക്തമാക്കുന്നു.

ആല്ലാഹുവിന്നു മുന്നിലുള്ള ഒരു പ്രാർത്ഥനാ സംഭാഷണമാണ് മുനാജാത്ത് എന്ന നാലാം അധ്യായത്തിലുള്ളത്. എന്റെ രക്ഷിതാവേ, ആരാധനാ വ്യാപൃതനായ കർമ ശാസ്ത്രജ്ഞനും ഗുരുവര്യനുമായ ഹസൻ എന്നവരുടെ പുത്രൻ അബുൽ കമാൽ മുഹമ്മദിന്റെ പക്ഷത്ത് നീ നിൽക്കേണമേ എന്നർത്ഥമുള്ള പ്രാർത്ഥനാ കവിതയോടെയാണ് അവസാനിക്കുന്നത്.

## അൽ ഖസ്വീദത്തുൽ മീലാദിയ്യ

ഥവീൽ വൃത്തതിൽ നൂറു വരികളിലായാണ് ഈ കാവ്യം രചിച്ചത്. ഇത് പ്രസിദ്ധീകരിച്ചതായി അറിയില്ല. അൽ ഖസ്വീദത്തുൽ മീലാദിയ്യ ഫീ ബയാനി ഹുക്മിൽ മൗലിദിന്നബവി ഫീ ഔഖാത്തിൽ മഖ്സൂസഃ വബി ഹൈഅത്തിൻ മുഅ്താദ ബൈനന്നാസി മഅ ബയാനി മൻ അഫ്തൗ ബി ബിദ്അതിഹി മിനൽ ഉലമാഇൽ അഫാസിലി ബിൽ ഹിന്ദി എന്നാണ് കാവ്യത്തിന്റെ മുഴുവൻ പേര്.

പ്രവാചക പ്രകീർത്തനം ശരീഅത്തിന്റെ ഭാഗവും പുണ്യപ്രവർത്ത നവുമാണെന്ന് തത്വത്തിൽ മതം അംഗീകരിച്ചതാണ്. എന്നാൽ, മൗലിദാഘോഷത്തിന് പ്രത്യേകമായി ഒരു രീതിയോ ശൈലിയോ ശറഇൽ നിയമമായി വന്നിട്ടില്ലെന്നും ഓരോ നാട്ടുകാരും ദേശക്കാരും തങ്ങൾക്കിഷ്ടപ്പെട്ട രീതിയിൽ അതിനു ശൈലി നൽകിയതാണെന്നും എല്ലാം പ്രവാചകന്റെ സ്നേഹ പ്രകടനമാണെന്നും ഈ കവിതയിലൂടെ അദ്ദേഹം വ്യക്തമാക്കുന്നു. മൗലിദാഘോഷത്തിന് അനുകൂലമായും പ്രതികൂലമായും ഇന്ത്യക്കകത്തും പുറത്തും ഉള്ള പണ്ഡിതൻമാർ നൽകിയ ഫത്വകളും ഇതിൽ ഉദ്ധരിക്കുന്നുണ്ട്.

എന്നാൽ ഇന്ന് നിലവിലുള്ള ഏതൊരു ശൈലിയെയും ആചാരത്തെയും എതിർക്കേണ്ടതില്ലെന്നും അവ മുഴുവൻ പ്രവാചക പ്രകീർത്തനമാണെന്നും, മൗലിദാഘോഷം ഏതു രീതിയിലാണെങ്കിലും അല്ലാഹു അതിന് പ്രതിഫലം നൽകുമെന്നും ജനങ്ങൾക്ക് അത് കൊണ്ട്

നേട്ടമുണ്ടെന്നും ഇതിൽ പറയുന്നുണ്ട്.

## അനുശോചന കാവ്യങ്ങൾ

മൗലാനാ കാടേരിയുടെ അനുശോചന കാവ്യങ്ങളും ഏറെ പ്രസിദ്ധമാണ്. കേരളത്തിലെ മൺമറഞ്ഞ ചില പണ്ഡിത മഹത്തുക്കളുടെയും തന്റെ കുടുംബത്തിലെ പണ്ഡിതൻമാരുടെയും അനുശോചന കാവ്യം അദ്ദേഹം രചിച്ചിട്ടുണ്ട്.

കർമശാസ്ത്ര വിശാരദനും ബഹുഭാഷാ പണ്ഡിതനും നിരവധി ഗ്രന്ഥ ങ്ങളുടെ കർത്താവുമായിരുന്ന മൗലാനാ അഹ്മദ് കോയശ്ശാലിയാത്തി, കേരള മുസ്ലിംകളുടെ ആത്മീയ രാഷ്ട്രീയ ചക്രവാളത്തിലെ കത്തിജ്വ ലിച്ച സൂര്യൻ സയ്യിദ് അബ്ദുറഹിമാൻ ബാഫഖി തങ്ങൾ, നിരവധി പണ്ഡിതൻമാരുടെ ഉസ്താദും കവിയും വെല്ലൂർ അൽബാഖിയാത്തു സ്വാലിഹാത്തിന്റെ പ്രിൻസിപ്പാളുമായിരുന്ന മൗലാനാ അബ്ദുറഹിമാൻ ഫള്ഫരി, പൗരപ്രമുഖനും ധർമശീലനും മുക്കം യതീംഖാനയുടെ സ്ഥാപകനുമായ മുക്കം വീരാൻ കുട്ടി ഹാജി, പണ്ഡിതനും സൂഫിവ ര്യനും ആയിരുന്ന തന്റെ പിതാവ് ഹസൻ മുസ്ലിയാർ, തന്റെ ഭാര്യാപി താവും പണ്ഡിതനും സൂഫിയുമായിരുന്ന പാതിരമണ്ണ കുഞ്ഞീദു മുസ്ലി യാർ തുടങ്ങിയവരുടെ പേരിൽ രചിച്ച അനുശോചനകാവ്യങ്ങളാണ് പ്രമുഖവും പ്രശസതവുമായത്.

## മലയാള രചനകൾ

മലയാള ഭാഷയിൽ മൗലാനാ കാടേരി രചിച്ച ഗ്രന്ഥങ്ങളെ ഇനി പരിചയപ്പെടാം. ഇവയിൽ തന്റെ വീക്ഷണം സമർത്ഥിക്കുന്ന ഫതാവാ ഫീ റഫ്ഇസ്സൗത്തി മഅൽ ജനാസ റഗ്മൻ അലാ അൻഫി മൻ അജാസ എന്ന ലഘുകൃതി പ്രസിദ്ധവും പ്രസിദ്ധീകൃതവുമാണ്. പർദ്ദ സമ്പ്രദാ യത്തെ സംബന്ധിക്കുന്ന ഘോഷ ചിന്താർഹമായ യാഥാർത്ഥ്യങ്ങൾ അഥവാ സദാചാരങ്ങളും അനാചാരങ്ങളും എന്നിവ പ്രസിദ്ധീകരിക്ക പ്പെട്ടിട്ടില്ല.

## ചിന്താർഹമായ യാഥാർത്ഥ്യങ്ങൾ

1976 മാർച്ച് മാസത്തിൽ രചന പൂർത്തിയാക്കിയ ഈ കൃതിയുടെ മുഴുവൻ പേര്, ചിന്താർഹമായ യാഥാർത്ഥ്യങ്ങൾ അഥവാ സദാചാര ങ്ങളും അനാചാരങ്ങളും എന്നാണ്. അറബി ഭാഷയിൽ അസ്സുന്നത്തു

വൽബിദ്അ എന്നും പേര് നൽകിയിട്ടുണ്ട്. ഈ കൃതിയുടെ രചനയി ലേക്ക് നയിച്ച സാഹചര്യം അതിന്റെ ആദ്യത്തെ ഖണ്ഡികയിൽ തന്നെ പരാമർശിക്കുന്നുണ്ട്.

"കേരളത്തിൽ പ്രത്യേകിച്ച് ഏറനാട്, വള്ളുവനാട് താലൂക്കുകളിൽ മൊത്തത്തിൽ നാം പരിചയപ്പെട്ടുവരുന്ന ചില ആചാരങ്ങളും നടപടി കളും ഇസ്‌ലാമിക ശരീഅത്തിൽ പെട്ടതാണെന്നാണ് ധരിച്ചു വരുന്നത്. ചില തെറ്റിദ്ധാരണകൾ മനസ്സിലാക്കലും അതു വഴി ജനങ്ങളുടെ നടപ ടികളെ ഇസ്‌ലാമീകരിക്കലുമാണ് ഈ ചെറു ഗ്രന്ഥം കൊണ്ട് ഞാൻ ഉദ്ദേശിച്ചിട്ടുള്ളത്."

പിന്നീട് അനാചാരം, സദാചാരം എന്നിവയുടെ നിർവചനമാണ് പ്രതി പാദിക്കുന്നത്. ഏതൊരു വിശ്വാസാചാരങ്ങളും സുന്നത്തിനോട് ഒത്തു വരുമ്പോൾ ഇസ്‌ലാമിന്റെ വിധിക്കനുസരിച്ചും വിയോജിക്കുമ്പോൾ ബിദ് അത്ത് അനാചാരവുമായിത്തീരുന്നു. ഈ നിർവചനത്തിന് അനുസൃത മായാണ് അദ്ദേഹം സദാചാരങ്ങളെയും അനാചാരങ്ങളെയും വേർതി രിക്കുന്നത്.

അഞ്ചു അദ്ധ്യായങ്ങളാണ് ഈ കൃതിയിലുള്ളത്. സുന്നത്ത്, ബിദ് അത്ത് എന്നിവയെ നിർവചിക്കുകയാണ് ഒന്നാം അദ്ധ്യായത്തിൽ ചെയ്യു ന്നത്. ഇബ്നു മസ്ഊദ്(റ), അഹ്മദ്ബ്ൻ ഹൻബൽ (റ), ഇബ്നു ഹജ റുൽ അസ്ഖലാനി (റ), സയ്യിദ് ശരീഫ് ജുർജാനി (റ), ശൈഖ് മുഹ്യി ദ്ദീൻ അബ്ദുൽ ഖാദിർ ജീലാനി (റ), മുഹമ്മദ്ബ്ൻ സീരീൻ (റ), ശാഹ് വലിയുള്ളാഹിദ്ദഹ്‌ലവി (റ) തുടങ്ങിയ പണ്ഡിതൻമാരുടെ ഉദ്ധരണിക ളുടെ പിൻബലത്തിലാണ് തന്റെ സമർത്ഥനം. ഹിജ്റ മുന്നൂറിനു മുമ്പു തന്നെ സുന്നത്ത്, ബിദ്അത്ത് എന്നീ സംജ്ഞകൾ ഉപയോഗിക്കപ്പെട്ടി രുന്നുവെന്നും ശറഇയ്യായ വിധിയോടു യോജിക്കാത്ത പരിഷ്കാരങ്ങ ളാണ് ബിദ്അത്ത് എന്നും ഇതിൽ വ്യക്തമാക്കുന്നുണ്ട്. മദ്ഹബുകളുടെ ആവിർഭാവത്തെക്കുറിച്ചും അതിനെ അനുധാവനം ചെയ്യുന്നതിന്റെ അനി വാര്യതയെക്കുറിച്ചുമുള്ള ചെറിയ വിവരണവും ഈ അധ്യായത്തിലു ണ്ട്.

മതവിദ്യാർത്ഥികളെ സംബന്ധിക്കുന്നതാണ് ഉപര്യുക്ത അധ്യായ ത്തിലെ മറ്റൊരു ഭാഗം. മതവിദ്യ നേടുന്നത് കൊണ്ട് ഐഹിക ലോകത്തെ അർത്ഥമാക്കുന്നവൻ ചെയ്യുന്നത് അനാചാരമാണെന്നും അല്ലാഹുവിന്റെ പ്രീതിക്ക് വേണ്ടി പഠിക്കുന്നത് മാത്രമാണ് സദാചാരം എന്നും അദ്ദേഹം സമർത്ഥിക്കുന്നുണ്ട്. അതിനാൽ പൂർവ സൂരികളായ പണ്ഡിതൻമാർ

നിത്യവൃത്തിക്ക് വേണ്ടി മറ്റു ജോലികളിൽ ഏർപ്പെടുകയും മതവിജ്ഞാനം സേവനമാക്കി മാറ്റുകയും ചെയ്തതായി നമുക്ക് കാണാൻ കഴിയും. ഇങ്ങനെ പോകുന്നു ആദ്യ അധ്യായത്തിലെ വിവരണം.

രണ്ടാം അധ്യായത്തിൽ നാട്ടിൽ നടക്കുന്ന അനാചാരങ്ങളെയാണ് പരാമർശിക്കുന്നത്. മതപരമായ കർമങ്ങളിൽ ദുരാചാരങ്ങൾ ഉണ്ട് എന്നും നിസ്കാരത്തിലും അംഗസ്നാനത്തിലും വരുന്ന വസ്വാസു പോലും ദുരാചാരത്തിന്റെ പരിധിയിലാണെന്നും അദ്ദേഹം അഭിപ്രായപ്പെടുന്നു. ബാങ്ക് വിളിക്കുന്നതിനു മുമ്പോ പിമ്പോ നകാര കൊട്ടുക, പള്ളികൾ മോഡി പിടിപ്പിക്കുക, പള്ളികളോടനുബന്ധിച്ച് സ്ഥിതി ചെയ്യുന്ന വലിയ്യിന്റെയോ ശഹീദിന്റെയോ പേരിൽ നേർച്ചയുടെയും ഉറൂസിന്റെയും മറവിൽ വാദ്യാഘോഷവും കുഴൽ വിളിയും നടത്തുക, അത് മൂലം നിസ്കാരത്തിന് അസൗകര്യം സൃഷ്ടിക്കുക തുടങ്ങിയവ അനാചാരമാണെന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നു. പള്ളികളിലെ മിഹ്റാബിൽ നിസ്കരിക്കുന്നത് കറാഹത്താണെന്ന് വാദിക്കുന്നവർക്കുള്ള മറുപടിയും ജുമുഅയുടെ ആദ്യബാങ്ക് സമയം പ്രവേശിക്കുന്നതിന് മുമ്പ് കൊടുക്കുന്ന സമ്പ്രദായം തെറ്റാണെന്നും അദ്ദേഹം തുറന്നു പറയുന്നുണ്ട്.

മൂന്നാമത്തെ അധ്യായം വസ്ത്രധാരണ, മോതിരം ധരിക്കൽ, താടിവെക്കൽ എന്നിവയിലെ സദാചാരങ്ങളെയും അനാചാരങ്ങളെയുമാണ് പ്രതിപാദിക്കുന്നത്. നാലാം അധ്യായത്തിൽ കച്ചവടം, വിവാഹം എന്നിവയിലെ അനാചാരങ്ങളെ കുറിച്ചാണ് പ്രതിപാദിക്കുന്നത്. സ്ത്രീധനം അനാചാരമാണെന്നും അതിന് മതപരമായ യാതൊരു അടിസ്ഥാനവുമില്ലെന്നും അദ്ദേഹം അഭിപ്രായപ്പെടുന്നുണ്ട്. ഇന്ന് നാട്ടിലുള്ള ഖാസിമാർ ആര് എന്നും അവരുടെ അധികാര പരിധികൾ എന്താവണമെന്നും അവരുടെ വരുമാന മാർഗം അനുവദനീയമാണോ എന്നുമുള്ള ഒരു അന്വേഷണമാണ് ഈ അധ്യായത്തിലെ മറ്റൊരു പരാമൃഷ്ട വിഷയം. ഏഴാം അധ്യായത്തിലും എട്ടാം അധ്യായത്തിലും അദ്ദേഹത്തിന്റെ വീക്ഷണങ്ങൾ വിശദമായി പരിചയപ്പെടാം.

ജനാസയുമായി ബന്ധപ്പെട്ട തന്റെ വീക്ഷണങ്ങളാണ് അഞ്ചാം അധ്യായത്തിലുള്ളത്. നമ്മുടെ നാടുകളിൽ കണ്ടു വരുന്ന മരണാനന്തര ചടങ്ങുകളിൽ ചിലതിന്റെ അടിസ്ഥാനമെന്തെന്ന് അദ്ദേഹം ഒരന്വേഷണം നടത്തുന്നു. അതിനു വേണ്ടി ഫതാവാ അൽ കുബ്റായിൽ നിന്നുള്ള ഉദ്ധരണികളും ചേർക്കുന്നുണ്ട്. പുസ്തകം ഉപസംഹരിക്കുന്നത് ഇങ്ങനെയാണ്.

“കാലവ്യത്യാസം കൊണ്ട് ചില കാര്യങ്ങൾ വ്യത്യാസപ്പെട്ടു വരുമെന്ന് ചിലർക്ക് ഒരു ധാരണയുണ്ട്. അത് ദീനീ അല്ലാത്ത കാര്യങ്ങളിൽ മാത്രം അങ്ങനെ വന്നേക്കാം. ദീനിൽ കൽപനയോ വിരോധമോ ഉള്ള വിധികൾക്ക് വ്യത്യാസം വരുന്നതല്ല. അങ്ങനെ വരികയാണെങ്കിൽ ദീനിയ്യായ അഹ്കാമുകൾക്ക് തന്നെ മാറ്റം വരേണ്ടതായി വരും. അത് ഒരിക്കലും വരാൻ പാടില്ലാത്തതാണ്. ചിന്താർഹമായ യാഥാർത്ഥ്യങ്ങളാണിത്.”

## ഫതാവാ

‘ഫതാവാ ഫീ റഫ്ഇസ്സൗതി മഅൽ ജനാസ റഗ്മൻ അലാ അൻഫി മൻ അജാസഹു’ എന്നാണ് കൃതിയുടെ പേര്. ജനാസ കൊണ്ട് പോകുമ്പോൾ ദിക്റുകൾ ചൊല്ലുന്നതിന് പകരം മുഴുവൻ മൗനം പാലിക്കലാണ് ഉത്തമം എന്ന് പ്രസ്താവിക്കുന്ന അൽ ബയാൻ മാസികയിൽ അദ്ദേഹമെഴുതിയ ലേഖനത്തിനെതിരെ ചില കേരള പണ്ഡിതൻമാർ രംഗത്ത് വന്നപ്പോൾ അവരുടെ വാദങ്ങളെ ഖണ്ഡിക്കുവാനും തന്റെ പക്ഷം സ്ഥാപിക്കാനുമായി ശേഖരിച്ച ഫത്വകളാണ് പ്രസ്തുത കൃതിയിലുള്ളത്. മുഖവുരയിൽ ഈ പുസ്തക രചനയിലേക്ക് നയിച്ച സാഹചര്യം വിവരിക്കുന്നത് കാണുക.

“ഇന്ന് ചില മുസ്ലിമീങ്ങൾ ആചരിച്ചു കൊണ്ടിരിക്കുന്ന കൊടികുത്ത് നേർച്ച, ജനാസയോടുകൂടി ശബ്ദമുയർത്തൽ മുതലായവകളെ സംബന്ധിച്ച് അഹ്ലുസ്സുന്നത്തി വൽ ജമാഅത്തിന്റെ ആദർശാടിസ്ഥാനത്തിൽ മഹാൻമാരായ ഉലമാക്കൾ രേഖപ്പെടുത്തിയിട്ടുള്ളതിനെ അൽ ബയാൻ പത്രത്തിൽ പത്രാധിപനെന്ന നിലക്ക് ഞാൻ രേഖപ്പെടുത്തിയപ്പോൾ അത് സുന്നത്ത് ജമാഅത്തിന് യോജിക്കാത്തതാണെന്ന് ചില സ്വാർത്ഥമോഹികൾ ഹോട്ടലുകളിലും സ്റ്റേജിലും തട്ടിമൂളിച്ചു സമുദായ മധ്യത്തിൽ ഒച്ചപ്പാടും നാശങ്ങളും ഉണ്ടാക്കിത്തീർത്തു.

സത്യം തുറന്നു പറയുമ്പോൾ അസത്യം കൊണ്ട് മുതലെടുക്കുന്നവർക്ക് കരളു വേദനിക്കുന്നത് സർവസാധാരണമാണല്ലോ. എന്റെ ലേഖനം കണ്ടപ്പോൾ ഈ കരിഞ്ചന്തക്കാർ എന്നെ ചീത്ത പറയുവാനും അവഹേളിക്കുവാനും തുടങ്ങി. എങ്കിലും ചെരിപ്പിനൊത്ത് കാൽ മുറിക്കുവാൻ തയ്യാറില്ലെന്ന് ഞാൻ തീരുമാനിച്ചു.

10-12-52ൽ വാളക്കുളത്ത് വെച്ച് കൂടിയ സമസ്ത കേരള ജംഇയ്യത്തുൽ ഉലമയുടെ മുശാവറ യോഗത്തിൽ പങ്കെടുത്തിരുന്ന ചുരുക്കം

ചില വ്യക്തികൾ പ്രസ്തുത ലേഖനങ്ങളെ കുറിച്ച് വിമർശിക്കുകയും അവ സുന്നത്തു ജമാഅത്തിന് നിരക്കാത്തതാണെന്നുള്ള അവരുടെ അഭി പ്രായത്തെ സമസ്ത ജംഇയ്യത്തിന്റെ സർവ്വസമ്മതാഭിപ്രായമായി പര സ്യപ്പെടുത്തുകയും ചെയ്തു. എന്നാൽ ജംഇയ്യത്തിലെ പ്രമുഖാംഗങ്ങ ളെല്ലാം തന്നെ ആ അഭിപ്രായത്തോട് യോജിക്കാത്തവരാണെന്നും അവ രുടെ പരസ്യം അടിസ്ഥാന രഹിതമാണെന്നും ഈ പുസ്തകത്തിൽ ചേർത്തിട്ടുള്ള തെളിവുകൾ മൂലം മാന്യ വായനക്കാർക്ക് ഗ്രഹിക്കാവു ന്നതാണ്."

തന്റെ വാദഗതി സമർത്ഥിക്കുന്നതിന് അറബ് ലോകത്ത് പ്രസിദ്ധ മായ മാസിക ലിവാഉൽ ഇസ്ലാമിന്റെ പത്രാധിപരുടെയും ദയൂബന്ദ് പ ണ്ഡിതൻമാരായ സയ്യിദ് മഹ്ദീ ഹസൻ, മസ്ഊദ് അഹ്മദ്, സഈദ് അഹ്മദ് അലീ സഈദ് എന്നിവരുടെയും വെല്ലൂർ അൽ ബാഖിയാത്തു സ്വാലിഹാത്തിലെ മുഖ്യ അധ്യാപകനും അന്നത്തെ കേരള പണ്ഡിതൻമാ രുടെ പ്രമുഖ ഗുരുവര്യരുമായ ശൈഖ് ആദം ഹസ്റത്ത് അവർകളുടെയും ഫത്വകൾ അദ്ദേഹം ശേഖരിച്ചിട്ടുണ്ട്. ഈ പണ്ഡിതൻമാർ പറയുന്നത് ജനാസ കൊണ്ടു പോകുമ്പോൾ മൗനം ദീക്ഷിക്കലാണ് ഉത്തമം എന്നാ ണ്.

എന്നാൽ സമസ്ത കേരള ജംഇയ്യത്തുൽ ഉലമായുടെ പണ്ഡി തൻമാരിൽ ചിലർ ദിക്റ് ചൊല്ലലും മൗനം പാലിക്കലും ഒരു പോലെ സുന്നത്ത് ജമാഅത്തിന്റെ ഭാഗമാണെന്ന് ഫത്വ നൽകിയതും ഇതിൽ ചേർത്തിട്ടുണ്ട്. സമസ്തയുടെ അന്നത്തെ പ്രസിഡണ്ട് വാളക്കുളം അബ്ദുൽ ബാരി മുസ്ലിയാർ, ജനറൽ സെക്രട്ടറി അബുൽ ബഷീർ, കെ.പി മുഹ്യുദ്ദീൻ കുട്ടി മുസ്ലിയാർ പറവണ്ണ, പാനായിക്കുളം അബ്ദുൽ റഹ്മാൻ മുസ്ലിയാർ, ഇബ്റാഹീം മൗലവി അയനിക്കാട്, വി.പി മുഹ മ്മദുണ്ണി മൗലവി ബാഖവി, പി.എം. ഇമ്പിച്ചി മൗലവി ബാഖവി എന്നി വർ മൗനം ദീക്ഷിക്കലും ദിക്റ് ചൊല്ലലും സുന്നത്താണെന്ന് ഫത്വാ നൽകിയവരാണ്.

കൂടാതെ മൗനം ദീക്ഷിക്കലാണ് ഉത്തമമെന്ന് നാലു മദ്ഹബുകളു ടെയും അടിസ്ഥാനത്തിൽ അദ്ദേഹം വിശദമായിത്തന്നെ പ്രതിപാദിക്കു ന്നുണ്ട്. ഈ വിഷയങ്ങൾ ചർച്ച ചെയ്യുവാൻ വേണ്ടി വിളിച്ചു ചേർത്ത മുശാവറ യോഗത്തെക്കുറിച്ചും അതിൽ നടന്ന സംഭവങ്ങളെക്കുറിച്ചുമുള്ള വിശദമായ വിവരണവും ഇതിലുണ്ട്.

**ഘോഷ**

ഘോഷ എന്നാൽ പർദാ സമ്പ്രദായം എന്നാണ് അർഥം. ശീർഷകം സൂചിപ്പിക്കുന്ന പോലെ സ്ത്രീകളുടെ ഹിജാബിനെക്കുറിച്ചാണ് ഈ ഗ്രന്ഥം. 1954ൽ ആണ് ഇതിന്റെ രചന പൂർത്തിയാക്കുന്നത്. പുസ്തകം പ്രസിദ്ധീകരിച്ചതായി അറിയില്ല. മാത്രമല്ല, പുസ്തകത്തിന് ഒരു ഉപസം ഹാരവും കാണുന്നില്ല. അഥവാ, രചന പൂർത്തിയായിട്ടില്ല എന്നു അനു മാനിക്കാം.

പുസ്തകം രചിക്കുവാനുള്ള സാഹചര്യം ആമുഖത്തിൽ പറയുന്ന തിങ്ങനെ:

"കേരള മുസ്‌ലിം സ്ത്രീകളുടെ വേഷപ്രച്ഛന്നതയിൽ വന്ന വിധി വൈപരീത്യമാണ് ഈ ഗ്രന്ഥ നിർമിതിക്ക് എനിക്ക് പ്രേരണയും പ്രചോ ദനവും നൽകിയത്. അവരുടെ ഈ പരിതാപകരമായ നില സമുദായ ഗാത്രത്തെ എങ്ങനെ വ്യണപ്പെടുത്താതിരിക്കും. ഇസ്‌ലാം എന്ന വിധാ നത്തിൽ അഭിമാനമുള്ള ഒരു മുസൽമാൻ അതു കണ്ടാൽ എങ്ങനെ തപ്ത ബാഷ്പങ്ങൾ പൊഴിക്കാതിരിക്കും. ഘോഷ സമ്പ്രദായത്തെ എതിർക്കു ന്നവർ ആരെങ്കിലുമുണ്ടെങ്കിൽ അവർ മനുഷ്യന്റെ ധാർമിക സംസ്കാ രത്തെ നോക്കി കൊഞ്ഞനം കാട്ടുന്ന ഒരു തരം വിഡ്ഢികൾ അല്ലാതെ അവരെകുറിച്ച് എന്തും പറയട്ടെ. ഇസ്‌ലാമിക നിയമ ശാസ്ത്രത്തിന്റെ സജീവങ്ങളായ ഓരോ വിധികളും അവരോട് അതിന് മറുപടി പറഞ്ഞു കൊള്ളും."

ഇതേ വിഷയത്തിൽ അദ്ദേഹം അറബി മലയാളത്തിൽ രചിച്ച ഫസ്‌ലുൽ ഖിതാബ് എന്ന പുസ്തകത്തിന്റെ ഏകദേശ ആവർത്തന മാണ് ഈ മലയാള പുസ്തകവും. ആമുഖത്തിനു ശേഷം മൂന്നു അധ്യാ യങ്ങളാണ് ഇതിലുള്ളത്. അന്യ പുരുഷന്റെ മുന്നിൽ സ്ത്രീകൾ മുഖവും മുൻകൈയും മറക്കണമെന്ന തത്വത്തെ ഖുർആനിന്റെ അടിസ്ഥാനത്തിൽ സ്ഥാപിക്കുകയാണ് ആദ്യത്തെ അധ്യായത്തിൽ ചെയ്യുന്നത്. രണ്ടാം അധ്യായത്തിൽ തിരുനബിയുടെ സുന്നത്തിന്റെ അടിസ്ഥാനത്തിലും മൂന്നാം അധ്യായത്തിൽ കർമശാസ്ത്രത്തിന്റെയും പൂർവസൂരികളായ പണ്ഡിതൻമാരുടെ ഫത്‌വകളുടെയും അടിസ്ഥാനത്തിലും വിഷയം സമർഥിക്കുന്നു.

## അത്തുർറഹാതുൽ ഖാദിയാനിയ്യ

അത്തുർറഹാത്തുൽ ഖാദിയാനിയ്യ എന്ന് അറബിയിലും ഖാദിയാനീ വ്യാജ നിർമാണങ്ങൾ എന്നു മലയാളത്തിലും നാമകരണം ചെയ്യപ്പെട്ട ഈ കൃതി മിർസാ ഗുലാം അഹ്മദ് ഖാദിയാനിയുടെ മതമായ ഖാദിയാനിസത്തെക്കുറിച്ചുള്ള പഠനമാണ്. ഇത് അത്യധികം അവഗാഹമായ ഒരു കൃതിയല്ല. എന്നാൽ ഖാദിയാനിസത്തിന്റെ പൊള്ളത്തരങ്ങൾ പൊതു ജന മധ്യേ തുറന്നു കാട്ടാൻ ഏറെ ഉപയുക്തമായ ഒരു ലഘു കൃതിയാണിത്. ആമുഖത്തിന് പുറമെ പന്ത്രണ്ട് ചെറു അധ്യായങ്ങളാണിതിലുള്ളത്.

ഖാദിയാനിയുടെ ഖത്മുന്നുബുവ്വത്ത് വാദവും മറ്റുമാണ് ആമുഖത്തിൽ. മിർസയുടെ വിജ്ഞാനം, മിർസാ ഗുലാമിന്റെ ലൈലത്തുൽ ഖദ്ർ, ഈസാ നബിയെ നിന്ദിക്കുന്നു, മിർസാ സാഹിബിന്റെ ഇൽഹാമുകൾ, മിർസായുടെ കള്ളങ്ങൾ, മിർസായുടെ രണ്ട് വേഷങ്ങൾ, ഖുർആനിനെ മാറ്റിമറിക്കൽ, മിർസായുടെ ഖുർആനിക കൃത്രിമങ്ങൾ, മുഅ്ജിസത്തേ മിർസാ, മിർസായുടെ വാദങ്ങൾ വിവിധ പരിണാമങ്ങളിലൂടെ, പ്രവാചക പര്യവസാനത്തെക്കുറിച്ചുള്ള ഇസ്‌ലാമിലെ വിധി, ഖാദിയാനികളെക്കുറിച്ചുള്ള ചില പ്രഖ്യാപനങ്ങൾ എന്നിവയാണ് അധ്യായങ്ങൾ.

പുസ്തക രചനയിൽ അവലംബിച്ചിട്ടുള്ള സർവ റഫറൻസുകളും പ്രാഥമികമാണ്. അഥവാ മിർസാ ഗുലാമിന്റെ കൃതികളിൽ നിന്നുള്ള ഉദ്ധരണികളാണ് ഇതിൽ മിക്കവയും. ആയിനേ കമാലാത്ത്, ഹഖീഖത്തുൽ വഹ്‌യ്, നജ്മുൽ ഹുദാ, ചശ്മയേ മഅ്‌രിഫത്ത്, ഇസാലത്തുൽ അവ്ഹാം, ഹമാമത്തുൽ ബുശ്റാ, ഇഅ്ജാസേ അഹ്മദീ, ഹാശിയേ അർബഈൻ, തൗളീഹുൽ മറാം, കശ്തിയേ നൂഹ്, തബ്‌ലീഗേ രിസാല, ബറാഹീനേ അഹ്മദിയ്യ, തിർയാഖുൽ ഖുലൂബ്, ദാഫിഉൽ ബലാഅ് എന്നീ കൃതികളും സമീൻ ദാർ, പൈഗാമെ സുൽഹ് എന്നീ പ്രസിദ്ധീകരണങ്ങളും ഈ കൃതിയിൽ അവലംബമാക്കിയിട്ടുണ്ട്. ഇതും പ്രസിദ്ധീകരിച്ചതായി അറിയില്ല.

## ഉസ്വൂലെ മൗദൂദിയ്യാത്ത്

മുക്കത്ത് മുദരിസായ സമയത്ത് എഴുതിയ ഗ്രന്ഥമാണ് ഇത്. ഇതിന്റെ രചനയെക്കുറിച്ച് തന്റെ ജീവചരിത്ര പുസ്തകത്തിൽ പ്രതിപാദിക്കുന്നത്

ഇങ്ങനെയാണ്.

"അന്ന് അവിടെയും പരിസരങ്ങളിലും ചേന്ദമംഗല്ലൂർക്കാരുടെ ജമാഅത്തെ ഇസ്‌ലാമിയെ സംബന്ധിച്ചുള്ള തർക്കങ്ങളും കുഴപ്പങ്ങളും ഉണ്ടായിരുന്നു. അതിനെ സംബന്ധിച്ച് ഉസൂലെ മൗദൂദിയ്യത്ത് എന്ന് പേരിൽ അതിനെ ഖണ്ഡിച്ചുകൊണ്ട് ഒരു ചെറിയ പുസ്തകം മുക്കത്ത് നിന്നും അദ്ദേഹം പുറപ്പെടീച്ചിട്ടുണ്ട്." ജമാഅത്തെ ഇസ്‌ലാമിയുടെ ആശയ പാപ്പരത്തങ്ങൾ തുറന്നു കാട്ടുകയാണ് ഈ ഗ്രന്ഥങ്ങളിലൂടെ ചെയ്യുന്നത്. പുസ്കത്തിന്റെ കോപ്പി കിട്ടിയിട്ടില്ല.

## വിവർത്തനങ്ങൾ

### ആത്മീയ രോഗ ചികിത്സ

ശാഹ് വലിയുള്ളാഹിദ്ദഹ്‌ലവി അറബിയിൽ രചിച്ച അൽ ഖൗലുൽ ജമീൽ ഫീ ബയാനി സവാഇസ്സബീൽ എന്ന ഗ്രന്ഥത്തിന്റെ വിവർത്തനമാണ് ഇത്. ദവാഉൽ അലീൽ ഫീ തർജമത്തി ഖൗലിൽ ജമീൽ എന്ന് അറബിയിലും ആത്മീയ രോഗ ചികിത്സ എന്നു മലയാളത്തിലും ഇതിന് പേര് നൽകിയിട്ടുണ്ട്. ഇത് പ്രസിദ്ധീകൃതമായതായി അറിയില്ല. ഗ്രന്ഥത്തിന്റെ അറബി മൂലവും വിവർത്തനത്തോടൊപ്പം ചേർത്തിട്ടുണ്ട്. ഒരു ക്ലാസിക് ഗ്രന്ഥം എങ്ങനെ വിവർത്തനം ചെയ്യാമെന്നതിന്റെ ഉത്തമ മാതൃക കൂടിയാണ് ഈ കൃതി.

അവതാരിക എഴുതിയിരിക്കുന്നത് തന്റെ പ്രധാന ശിഷ്യനും സൂഫീവര്യനുമായ ഇ.വി ബാപ്പു മുസ്‌ലിയാർ ചാപ്പനങ്ങാടി അവർകളാണ്. മൗലാനാ കാടേരിയുടെ പിതാവ് ഹസൻ മുസ്‌ലിയാർ പിൻപറ്റാൻ പോന്ന ഒരു ശൈഖ് ആയിരുന്നുവെന്നും പിതാവിന്റെ പാത പിന്തുടരാൻ ഏറ്റവും അനുയോജ്യൻ മകനാണെന്നും ബാപ്പു മുസ്‌ലിയാർ അവതാരികയിൽ പറയുന്നുണ്ട്. ഈ വിവർത്തനത്തിന് പ്രേരണ നൽകിയ സാഹചര്യം ആമുഖത്തിൽ വിശദീകരിക്കുന്നു.

"പ്രാചീന കാലം മുതൽ തന്നെ ഖുർആനിന്റെയും സുന്നത്തിന്റെയും വെളിച്ചത്തിൽ നടന്നു വന്നിട്ടുള്ളതും അഹ്‌ലുസ്സുന്നത്തി വൽജമാഅത്ത് സമ്മതിച്ചിട്ടുള്ളതുമായ ത്വരീഖത്തുകളാണ് ഖാദിരി, നഖ്ശബന്ദീ, ശാദിലി, ചിശ്തി എന്നീ നാലു ത്വരീഖത്തുകൾ. അവ അതിന്റെ ഇമാമീങ്ങളായ നാലു മഹാന്മാരാലാണ് പ്രചാരത്തിൽ വന്നിട്ടുള്ളത്. എല്ലാറ്റിന്റെയും

ഉദ്ദേശ്യം അല്ലാഹുവിന്റെ സാമീപ്യം സമ്പാദിക്കലും അവന്റെ തൃപ്തി നേടലുമാണ്. സർവാംഗീകൃതമായ രീതിയിൽ ഈ നാലു ത്വരീഖത്തുകൾ നടന്നു കൊണ്ടിരിക്കുന്നതിനിടയിൽ ഇവയൊന്നിലും പെടാത്തതും ശരീഅത്തിന് വിരുദ്ധമായതുമായ സിദ്ധാന്തങ്ങളോടുകൂടി ഏതാനും കള്ള ശൈഖുമാരും വെളിപ്പെടുകയുണ്ടായി. ചോറ്റൂർ ശൈഖ്, കോരൂർ ശൈഖ് മുതലായവർ കേരളത്തിലും ബഹായികൾ, ഖാക്സാരികൾ തുടങ്ങിയുള്ള കക്ഷികൾ കേരളത്തിന്റെ പുറത്തുമായി ധാരാളം ജനങ്ങളെ വശീകരിച്ചു വഴിതെറ്റിക്കാൻ ഒരുമ്പെട്ടിട്ടുണ്ട്. അത്തരം ഓരോ സന്ദർഭത്തിലും സത്യവാൻമാരായ പണ്ഡിതൻമാർ അവരെയെല്ലാം ഖണ്ഡിക്കുകയും യാഥാർഥ്യം തുറന്നു പറയുകയും ചെയ്തിട്ടുണ്ട്.

നമ്മുടെ കാലഘട്ടത്തിലാവട്ടെ ഏതു തരം കക്ഷികൾക്കും അനുയായികളെ കിട്ടാൻ യാതൊരു പ്രയാസവുമില്ല. പുതിയ നബിത്വത്തെയും വാദിച്ചു രംഗത്തുവന്ന മീർസാ ഗുലാം അഹ്മദ് ഖാദിയാനിക്കു പോലും ആളുകളെ കിട്ടാതിരുന്നിട്ടില്ല. അവർ കാഫിറാണെന്ന് മുസ്ലിം ലോക പണ്ഡിതൻമാരുടെ ഫത്വകൾ ഉണ്ടായിരുന്നിട്ട് പോലും പ്രസ്ഥാനത്തിൽ നിന്ന് അവർ പിൻമാറുകയുണ്ടായില്ല.

ചുരുക്കിപ്പറഞ്ഞാൽ സത്യാന്വേഷികളായ പാമര ജനങ്ങൾക്ക് തർക്കമറ്റ ഒരു ആദർശം കൈകൊള്ളുന്ന ഒരു സംഘത്തെ കണ്ടു പിടിക്കാൻ ഏറ്റവും പ്രയാസപ്പെടേണ്ടി വന്നിരിക്കുന്നത്. എന്നാൽ, മേൽ പ്രസ്താവിച്ച നാലു ത്വരീഖത്തുകൾ തർക്കമറ്റ് അംഗീകരിച്ചതായി നടന്നു വന്നിരുന്നു. അവയിൽ ചിലതിൽ പിൽക്കാലത്ത് അതിന്റെ അഹ്ലുകാരിൽ പെട്ട ചിലർ തന്നെ സ്വന്തം മുജ്തഹിദ് എന്നോണം ചില കൂട്ടിച്ചേർക്കലും പരിഷ്കരണങ്ങളും വരുത്തിക്കൊണ്ട് ഒരു പുതിയ രൂപം നൽകാൻ ശ്രമിക്കുകയുണ്ടായി. തദവസരത്തിലും ചില ഉലമാ സംഘങ്ങൾ തന്നെ അതിനെതിരിൽ പ്രഭാഷണവും തൂലികാ സമരവും നടത്താതിരുന്നിട്ടില്ല.

ഈ അവസരത്തിൽ പ്രസ്തുത ത്വരീഖത്തുകളെ സംബന്ധിച്ച് അവയുടെ അടിസ്ഥാന വിവരങ്ങളും, അത് എല്ലാ ഓരോരുത്തർക്കും വ്യക്തിപരമായ നിർബന്ധമായതാണോ അല്ലയോ എന്നെല്ലാം വിവരിക്കുന്നതുമായ ഒരു ആധികാരിക ഗ്രന്ഥം കണ്ടാൽ കൊള്ളാം എന്ന് ആഗ്രഹം ഈ വിനീതനുണ്ടായി. അങ്ങനെ ഞാൻ എന്റെ ഗ്രന്ഥ ശേഖരങ്ങൾ ഓരോന്നായി പരിശോധിച്ചു നോക്കിയപ്പോൾ ഒരു ഗ്രന്ഥം കണ്ടുമുട്ടുകയും ചെയ്തു. പ്രസ്തുത ഗ്രന്ഥം ശാഹ് വലിയുള്ളാഹി അദ്ദഹ്ലവിയുടെ 'അൽ ഖൗലുൽ ജമീൽ ഫീ ബയാനി സവാഇസ്സബീൽ' ആണ് മൂന്നു

ത്വരീഖത്തുകളും അവയിലെ പ്രവൃത്തികളും അതിനുള്ള അടിസ്ഥാന ങ്ങളും വ്യക്തമായും വസ്തു നിഷ്ഠമായും വിവരിച്ചിട്ടുണ്ട്. ഗ്രന്ഥ കർത്താവ് ഒരു മുഹദ്ദിസും ത്വരീഖത്തുകാരനും കൂടിയാണെന്നുള്ളത് എന്നെ കൂടുതൽ ആകർഷിച്ചു. ആ ഗ്രന്ഥം മലയാളത്തിലേക്ക് വിവർത്തനം ചെയ്തു, പൊതു ജനമധ്യത്തിൽ ഇറക്കിയാൽ തദ്വാരാ അവർക്കതിന്റെ യാഥാർത്ഥ്യം ഗ്രഹിക്കുവാൻ കഴിയുന്നതോടൊപ്പം തന്നെ റസൂൽ കരീം (സ)ന്റെയും സ്വഹാബത്തിന്റെയും താബിഉകളു ടെയും കാലത്ത് എങ്ങനെയാണ് നടന്നിരുന്നതെന്ന് അറിയാൻ സാധി ക്കുന്നതുമാണ്. അവരുടെയെല്ലാം കാലത്തിനു ശേഷം ഏതാണ്ട് 200 സംവത്സരങ്ങൾക്ക് ശേഷമാണ് ഇങ്ങനെ ത്വരീഖത്തുകളായി രൂപാന്തര പ്പെട്ടതെന്ന് മനസ്സിലാക്കാൻ സാധിക്കുന്നതാണ്. പ്രസ്തുത ആശയമാണ് എനിക്ക് ഇതിലേക്ക് പ്രേരണയും ആവേശവും നൽകിയത്."

ഈ വിവർത്തനത്തിന്റെ ഉദ്ദേശ്യവും ഗ്രന്ഥത്തിലുള്ള വിഷയത്തിന്റെ ആകെത്തുകയും ഈ ഖണ്ഡികകളിൽ നിന്നു വ്യക്തമാണല്ലോ. മൂല ഗ്രന്ഥത്തിന്റെ ഉള്ളടക്കത്തെക്കുറിച്ചും വിവർത്തകൻ ഏകദേശ വിവരണം നൽകുന്നുണ്ട്.

"നമ്മുടെ മൂലഗ്രന്ഥം, അതിന്റെ കർത്താവ് പതിനൊന്ന് അധ്യായ ങ്ങളായി വിവരിച്ചിരിക്കുകയാണ്. അവയിൽ ഏഴ് അധ്യായങ്ങളിൽ മാത്രമേ ത്വരീഖത്ത് സംബന്ധിച്ച വിവരങ്ങൾ ഉൾക്കൊള്ളുന്നുള്ളൂ. അത് മാത്രമാണ് ഇപ്പോൾ തർജമ ചെയ്യുന്നതും, അതിലെ എട്ടാം അധ്യായം തന്റെ പിതാവിനാൽ സിദ്ധിച്ചതായ ചില ഗുണങ്ങളും മറ്റു ചില ഔഷധ വിവരങ്ങളുമാണ്. ഒമ്പതാം അധ്യായത്തിൽ റബ്ബാനിയ്യായ പണ്ഡിതൻമാ രുടെ ചില നിബന്ധനകളും ലക്ഷണങ്ങളുമാണ്. പത്താം അധ്യായം സദുപദേശം ചെയ്യുന്നതിന്റെ മര്യാദകളും അതിനോടനുബന്ധിച്ച ചില വിവരങ്ങളുമാണ്. പതിനൊന്നാം അധ്യായത്തിൽ ത്വരീഖത്തിന്റെ ഗുരു ഭൂതൻമാരുടെ പരമ്പരകളും പേർ വിവരങ്ങളുമാണുള്ളത്. ഈ പറയ പ്പെട്ട നാലു അധ്യായങ്ങൾ ആവശ്യമാണെന്നു കാണുന്ന പക്ഷം രണ്ടാം ഭാഗമായി പിന്നീട് എഴുതാമെന്ന് ധരിച്ച് തൽക്കാലം നിറുത്തിയിട്ടുണ്ട്."

ആമുഖത്തിൽ പറയുന്ന പോലെ ത്വരീഖത്ത്, ദിക്ർ, ഗുരുപരമ്പര തുടങ്ങിയ ഒട്ടനേകം സമസ്യകൾക്ക് മറുപടി കണ്ടെത്താൻ ഉപയുക്ത മായ ഒരുത്തമ കൃതി കൂടിയാണ് ഇത്. കേരളീയ ജനങ്ങൾക്ക് അത്ര പരിചയമില്ലാത്ത വിവിധ തെളിവുകളും അനുഭവങ്ങളും ഇതിൽ വിവരി ക്കുന്നു. ഇത്തരം കൃതികൾ വെളിച്ചം കാണേണ്ടത് കേരള മുസ്‌ലിംക

ളുടെ ആവശ്യമാണെന്ന് പറയാതെ വയ്യ.

## സമുന്നതരായ സ്വഹാബി വര്യൻമാർ

മൗലാനാ മുഹദ്ദിസ് ഹാഫിസ് മുഹമ്മദ് സകരിയ്യ സാഹിബിന്റെ ഹികായത്തെ സ്വഹാബത് എന്ന ഉർദു പുസ്തകത്തിന്റെ വിവർത്തനമാണിത്. താഴേക്കോട് മുദർരിസായി സേവനമനുഷ്ഠിക്കുന്ന സമയത്താണ് ഇതിന്റെ രചന നിർവഹിക്കുന്നത്. പരപ്പനങ്ങാടി ബയാനിയ്യ പ്രസ്സാണ് പ്രസാധനം നിർവഹിച്ചത്. ഇന്നും വിപണിയിലുള്ള ഏകഗ്രന്ഥം ഇതാണ് എന്ന് തോന്നുന്നു.

ആമുഖത്തിൽ ഈ പുസ്തകത്തെക്കുറിച്ച് ഗ്രന്ഥകർത്താവ് പറയുന്നത് ഇങ്ങനെ.

ഞാൻ ഹദീസിന്റെ കിതാബുകൾ ദർസ് നടത്തുമ്പോൾ തന്നെ, സ്വഹാബാക്കളുടെ പൊതു സച്ചരിതങ്ങൾ, പൊതുജന ദൃഷ്ടിയിൽ കൊണ്ടുവരണമെന്ന് ആഗ്രഹിച്ചിരുന്നതാണ്. പല കിതാബുകളും നോക്കി ചിന്നിച്ചിതറിക്കിടക്കുന്ന ചരിത്രങ്ങൾ ശേഖരിച്ചു വ്യവസ്ഥപ്പെടുത്തുക എന്നത് വളരെ ഭാരമേറിയ ജോലിയായതു കൊണ്ട് എന്തു വേണമെന്ന് ആലോചിച്ചു കൊണ്ടിരിക്കുമ്പോഴാണ്, മൗലാനാ മുഹദ്ദിസ് ഹാഫിസ് മുഹമ്മദ് സകരിയ്യ സ്വാഹിബ് ശൈഖുൽ ഹദീസ് മസാഹിറുൽ ഉലൂം സഹാറൻപൂർ അവർകൾ എഴുതിയ 'ഹികായതെ സ്വഹാബത്ത്' എന്ന ഉർദു ഗ്രന്ഥം എന്റെ ദൃഷ്ടിയിൽ പെട്ടത്. അത് വായിച്ചു നോക്കിയപ്പോൾ, അഭിലഷിച്ച പോലെത്തന്നെ എല്ലാ വിഷയങ്ങളും അതിൽ ഉൾക്കൊണ്ടതായിക്കണ്ടതിനാൽ, അതിന്റെ ഉള്ളടക്കം മലയാളത്തിലേക്ക് വിവർത്തനം ചെയ്യുന്നത് തുലോം എളുപ്പമായിരിക്കുമെന്ന് മനസ്സിലാക്കി ഇതിൽ പ്രവേശിച്ചതാണ്. ഇതിന്ന് അവലംബം മേൽപറഞ്ഞ കിതാബാണെങ്കിലും ഇതിൽ വിവരിക്കപ്പെട്ടിട്ടുള്ള അധിക ചരിത്രങ്ങളും വിഷയങ്ങളും എനിക്ക് പരിചയമുള്ളതും ഹദീസിന്റെയും ചരിത്രത്തിന്റെയും പ്രധാന കിതാബുകളിൽ ഞാൻ വായിച്ചിട്ടുള്ളതുമാകയാൽ ഇതിൽ സംശയത്തിന്നവകാശമില്ല."

പുസ്തകത്തിന് അവതാരിക എഴുതിയിരിക്കുന്നത് തന്റെ ജാമാതാവു കൂടിയായ പി.കെ അബ്ദുള്ള മൗലവി ബാഖവി അവർക ളാണ്.

## ഹാലാതെ മദീന മുനവ്വറ

മുഹമ്മദ് മുഈനുദ്ദീൻ എഞ്ചിനീയർ ഉർദു ഭാഷയിൽ രചിച്ച താരീഖെ മദീന മുനവ്വറയുടെ അറബി മലയാള പരിഭാഷയാണിത്. ഹാലാതെ മദീന മുനവ്വറ അഥവാ മദീന ചരിത്രം എന്നാണ് ഇതിനു പേര് നൽകി യിരിക്കുന്നത്. മൗലവി ഹസൻ കുട്ടിഹാജി അൽ അമാനിയാണ് ഇത് പരിഭാഷപ്പെടുത്താൻ പ്രോൽസാഹിപ്പിച്ചത് എന്ന് ആമുഖത്തിൽ പറ യുന്നു. മദീനയിൽ പോകുന്ന പലർക്കും അവിടെയുള്ള പുണ്യസ്ഥല ങ്ങൾ യഥാവിധി മനസ്സലാവാത്തതിനാൽ അവർക്ക് മദീന സിയാറത്ത് കൊണ്ട് ഉദ്ദേശിച്ച ഫലം കിട്ടാതെ പോകുന്നു. അതിനാൽ അവിടുത്തെ ചരിത്രം മൊത്തത്തിൽ മനസ്സിലാക്കുക വഴി ഈ നഷ്ടങ്ങൾ നികത്താ നാവുമെന്നും അതിനുള്ള ഒരു ഉദ്യമമാണിതെന്നും വിവർത്തനക്കുറി പ്പിൽ പറയുന്നു. സ്ത്രീവായനക്കാരെക്കൂടി ലക്ഷ്യമാക്കിയാണ് അറബി മലയാളത്തിൽ ഇതിന്റെ രചന നിർവ്വഹിച്ചത് എന്നും കുറിപ്പിൽ വ്യാക്ത മാക്കുന്നുണ്ട്. മദീനയുടെ ചരിത്രത്തിന്റെ ഹ്രസ്വ വിവരണവും പുസ്തക രചനയുടെ കാലത്ത് മദീനയിലുള്ള ചരിത്ര സ്മാകരകങ്ങളും അങ്ങാടി കളും കിണറുകളും എല്ലാം സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. ജന്നത്തുൽ ബഖീഇൽ അന്നുണ്ടായിരുന്ന ഖുബ്ബകളും മസ്ജിദുന്നബവിയെക്കുറിച്ചുള്ള വിവരണങ്ങളും ഈ ചെറുകൃതിയെ ഒരു ചരിത്രപുസ്തകത്തിന്റെ ശ്രേണി യിലേക്ക് ഉയർത്തുന്നു.

ഉർദു ഭാഷയിൽ നിന്ന് അറബി മലയാളത്തിലേക്ക് വിവർത്തനം ചെയ്യ പ്പെട്ട അപൂർവം കൃതികളിലൊന്നാണ് ഹാലാതെ മദീന മുനവ്വറ (മ ദീനാ മുനവ്വറയുടെ അവസ്ഥകൾ)

## ഖവാഇദെ ഉർദു

ഉർദു ഭാഷയുടെ നിയമങ്ങൾ വിവരിക്കുന്ന ഖവാഇദെ ഉർദു എന്ന പുസ്തകവും അറബി മലയാളത്തിലേക്കാണ് വിവർത്തനം ചെയ്യപ്പെട്ട ത്. ഈ കൃതിയുടെ കോപ്പി കിട്ടിയിട്ടില്ല.

# മൗലിദ് സാഹിത്യങ്ങൾ

## ഒമാനൂർ മൗലിദ്

"അൽ മൗലിദുഥരീഫ് വദ്‌വാഉൽ മുനീഫ് ഫി മനാഖിബി ശുഹദാ

ഇൽ ഓമാനൂരിയ്യീൻ" എന്നാണ് മൗലിദിന്റെ മുഴുവൻ പേര്. ഓമാനൂരിലെ മൻശഉൽ ഉലൂം കോളേജിന്റെ പ്രൻസിപ്പാൾ ആയി സേവനം ചെയ്യുന്ന വേളയിലാണ് ഇതിന്റെ രചന നിർവ്വഹിക്കുന്നത്.

പാലോയ് എന്ന പ്രദേശത്തെ അമ്മാളു അമ്മ എന്ന നായർ യുവതി ഇസ്ലാം മതം സ്വീകരിച്ച് ഹലീമ എന്ന് പേരുമാറ്റിയതിനെ, അന്നത്തെ നാടുവാഴിയായ കരുണാകരൻ തന്റെ മേൽ രാജാവിന്റെ സമ്മതത്തോടെ ചോദ്യം ചെയ്തതാണ് ഒമാനൂർ ശുഹദാക്കൾ പിറവിയെടുക്കാൻ കാരണമായത്. പ്രസ്തുത ദേശത്ത് ഹിന്ദുമുസ്ലിം സംഘർഷാവസ്ഥ നിലനിൽക്കെ മുസ്ലിംകളുടെ വികാരം ഇളക്കിവിടാൻ പള്ളിയിൽ ആരോ പന്നിത്തല വലിച്ചെറിഞ്ഞു. ഒരു പശുവിന്റെ തോൽ ഹൈന്ദവക്ഷേത്രത്തിലെ വിഗ്രഹത്തിന്റെ കഴുത്തിൽ കെട്ടിത്തൂക്കി മുസ്ലിംകൾ പ്രതികാരം ചെയ്തു. മുവ്വായിരം പേരടങ്ങുന്ന ഒരു സൈന്യവുമായി നാടുവാഴി പോരിനിറങ്ങുകയും മുസ്ലിംകളുടെ കൃഷിയിടങ്ങളും വീടുകളും നശിപ്പിക്കുകയും ചെയ്തു. ഇവരെ നേരിടാൻ ദുർബലരായ മുസ്ലിംകൾക്ക് സാധിക്കുമായിരുന്നില്ല. എന്നാൽ, ധീരരും ശൂരരും കായികാഭ്യാസികളായിരുന്ന മൂന്നു പേർ ശത്രുക്കളുമായി എതിരിട്ടു. കുഞ്ഞി അലി, അദ്ദേഹത്തിന്റെ സഹോദരീപുത്രൻ അബൂബക്കർ, മുഹ്യിദ്ദീൻ എന്നിവരായിരുന്നു ഈ ചുണക്കുട്ടികൾ. ഈ മൂന്നുപേർ സധീരം പോരാടി വീരമൃത്യ വരിച്ചു. കൊണ്ടോട്ടി പഴയ പള്ളിയിലാണ് ഇവരുടെ ഖബർ. ഹിജ്റ 1128 (ക്രി. 1716) ദുൽഹിജ്ജ ഏഴിനാണ് ഈ സംഭവം നടക്കുന്നത്. നാല് ഉദ്ധരണികളും നാൽ കവിതകളും ദുആയും അടങ്ങുന്നതാണ് ഈ മൗലിദ്.

മലപ്പുറം ജില്ലയിൽ പലേടത്തും ഓമനൂർ ശുഹദാക്കളുടെ നേർച്ച നടന്നു വരുന്നുണ്ട്. നേർച്ച വേളകളിൽ ഈ മൗലിദ് പാരായണം ചെയ്യപ്പെടാറുണ്ട്. ഈ മൗലിദ് ഇന്നും പ്രസിദ്ധീകരിക്കപ്പെടുന്നു.

## അൽ മൗലിദുൽ മുസ്വമ്മദ് ഫീ മദ്ഹിശ്ശൈഖി അലീ അഹ്മദ്

ചാവക്കാട് ദർസ് നടത്തുന്ന സമയത്ത് മൗലാനാ കാടേരി രചിച്ച മൗലിദാണിത്. ശൈഖ് അലീ അഹ്മദ് സുപ്രസിദ്ധ സ്വൂഫീ വര്യനാണ്. പിതാവ് സയ്യിദ് മഹ്മൂദ് അൽ ഖാഹിരിയെന്ന പേരിലറിയപ്പെട്ട വലിയ്യാണ്. അദ്ദേഹം ദേശസഞ്ചാരത്തിനിടയിൽ പെരിങ്ങാട് എന്ന ദേശത്ത് സ്ഥിര താമസമാക്കി. ആ നാട്ടിലെ ഫാത്തിമ എന്ന പേരായ ഒരു മഹിളയുമായി വിവാഹ ബന്ധത്തിലേർപ്പെടുകയും ചെയ്തു. ഇതിൽ

ജനിച്ച കുഞ്ഞായിരുന്നു അലി അഹ്മദ്. പ്രാഥമിക വിദ്യാഭ്യാസത്തിന് ശേഷം കച്ചവടത്തിൽ ഏർപ്പെട്ടു. തൃശൂർ ചന്തയിൽ നിന്ന് കച്ചവടച്ചരക്കുമായി തിരിച്ചു വരുന്ന വേളയിൽ ചാവക്കാട് കടപ്പുറത്ത് വെച്ച് ഖിദ്റ് നബി(അ)യെ കണ്ട് മുട്ടിയെന്നും പിന്നീട് സ്വൂഫീ പാത പിന്തുടർന്നുവെന്നുമാണ് ചരിത്രം. നിരവധി അമാനുഷിക സിദ്ധികൾ കൊണ്ട് പ്രസിദ്ധനാണ് ഇദ്ദേഹം. മൗലിദ് രചനയിലേക്ക് നയിച്ച സാഹചര്യം അദ്ദേഹം ജീവ ചരിത്ര ചുരുക്കത്തിൽ വിവരിക്കുന്നുണ്ട്.

ഈ വലിയ്യിന്റെ പേരിൽ വേറെയും മൗലിദുകൾ ഉണ്ട്. എന്നാൽ മൗലാനാ കാടേരി രചിച്ചതാണ് ഇതിൽ ഏറ്റവും ആദ്യത്തേത്.

## ബീമാ പള്ളി മൗലിദ്

അദ്ദേഹം രചിച്ച മൗലിദുകളിൽ ഏറ്റവും അവസാനത്തേതാണിത്. ഈ മൗലിദിന് പ്രത്യേകം നാമകരണം ചെയ്തിട്ടില്ല. മൗലിദ് രചനയു ടെ പ്രേരകം ആമുഖത്തിൽ ഇങ്ങനെ വായിക്കാം.

''ഞാൻ ഒരു ആവശ്യാർഥം 1973 ഒടുവിൽ തിരുവനന്തപുരം പോവുകയുണ്ടായി. അപ്പോൾ ബീമാ പള്ളി ശഹീദ് അബൂബക്കർ (ന.മ) അവർകളുടെ പ്രസിദ്ധിയും അവിടത്തെ ചില സംഭവങ്ങളും കേൾക്കാൻ ഇടവന്നു. അപ്പോൾ അവിടെയൊന്ന് സിയാറത്ത് ചെയ്യാമെന്നുദ്ദേശിച്ച് അവിടെ ചെന്നു. നോക്കുമ്പോൾ കേട്ടതിനേക്കാൾ കൂടുതൽ അല്ലാതെ കുറവ് ഒട്ടുമില്ല. അതിനാൽ നാല് ദിവസം അവിടെ താമസിക്കണമെന്ന ആശയാണ് ഉണ്ടായത്. അവിടെ താമസിച്ച് അവിടെയുള്ള വിവരങ്ങളും അത്ഭുത സംഭവങ്ങളും പലരിൽ നിന്നും കേൾക്കുകയും ചിലതെല്ലാം നേരിൽ കണ്ടറിയുകയും മറ്റു ചിലത് അനുഭവസ്ഥൻമാർ പറയുകയും ചെയ്യുകയുണ്ടായി. അവിടത്തെ മനാഖിബുകളും പ്രശംസാർഹമായ വാർത്തകളും തമിഴ് ഭാഷയിൽ മുനാജാത്ത് എന്ന പേരിൽ ചിലർ എഴുതിയിട്ടുണ്ടെങ്കിലും ഇത്രയും വലിയൊരു മഹാന്റെ മനാഖിബുകളും ആശ്ചര്യകരങ്ങളായ സംഭവങ്ങളും അറബിയിൽ ഇതു വരെ ആരും എഴുതീട്ടില്ലെന്ന് മനസ്സിലായപ്പോൾ അറബിയിൽ ഒന്ന് എഴുതിയാൽ ഉപകാരപ്രദമാകുമെന്ന ആശ എനിക്ക് ജനിക്കുകയും അതിനായി ഹാജി മുഹമ്മദ് ശിഹാബുദ്ദീൻ ആലിം സാഹിബ്, മൗലവി അബ്ദുൽ റസാഖ് ആലിം സാഹിബ് പോലുള്ള ബഹുമാന്യന്മാർ പ്രചോദനം നൽകുകയും ചെയ്തു. അപ്പോൾ അള്ളാഹുവിനോട് സഹായം തേടിക്കൊണ്ട് ഇതിൽ പ്രവേശിച്ചതാണ്.''

മക്കയിൽ ജനിച്ചു വളർന്ന് തിരുവനന്തപുരത്തിനടുത്തുള്ള തിരുവല്ലാം എന്ന സ്ഥലത്ത് സ്ഥിരതാമസമാക്കി ഇസ്‌ലാം മതപ്രബോധനത്തിൽ ഏർപ്പെട്ട അബൂബക്കർ മാഹീ ബ്‌ൻ അബ്ദുൽ ഗഫ്ഫാർ (റ) അവർകളുടെയും മാതാവ് ബീമാ ഉമ്മയുടെയും ഖബ്റുകളാണ് ഇവിടെയുള്ളത്. ഈ സ്ഥലം പ്രസിദ്ധമായത് ബീമാ ഉമ്മയുടെ പേരിലാണ്. അതിനാലാണ് ബീമാപള്ളി എന്ന സ്ഥലപ്പേര് വന്നത്. ജനങ്ങൾ കൂട്ടത്തോടെ ഇസ്‌ലാമിലേക്ക് കടന്നു വരുന്നതിൽ അരിശം പൂണ്ട ഹൈന്ദവർ ഇദ്ദേഹത്തെ എതിർത്തപ്പോൾ ദീനിനു വേണ്ടി രക്തസാക്ഷിയായി. ഹിജ്റ 857 (ക്രി.1454)ലാണ് ഈ സംഭവം നടക്കുന്നത് എന്നാണ് അനുമാനിക്കപ്പെടുന്നത്.

ആറ് ഉദ്ധരണികളും ആറ് കാവ്യങ്ങളും അവസാനത്തിൽ പ്രാർഥനയും അടങ്ങിയതാണ് ഈ മൗലിദ്.

## ഖളാഉൽ ഇറബ് ഫീ വഅളിൽ ഖുത്ബതി ഫീ ഗൈരി ലുഗത്തിൽ അറബ്

ഈ പുസ്തകം മൗലാനാ കാടേരിയുടെ രചനകളുടെ കൂട്ടത്തിൽ സ്ഥാനം പിടിച്ചിട്ടുണ്ട്. പുസ്തക രചനയിലേക്ക് അദ്ദേഹം എത്തിപ്പെട്ട ത് ഇങ്ങനെ സംഗ്രഹിക്കാം:

1945 ൽ മീഞ്ചന്തയിൽ നടന്ന സമസ്ത സമ്മേളനത്തിലെ ഖുത്ബ യുടെ ഭാഷാസംബന്ധമായ പ്രസിദ്ധമായ പ്രമേയത്തിലൂടെ കേരളത്തിലെ മുസ്‌ലിം പള്ളികളിൽ ഖുഥ്ബക്ക് ഒരു ഏകീകൃത സ്വഭാവം വന്ന് ചേർന്നു. അതിന്ന് മുമ്പ് ചിലയിടങ്ങളിൽ ഖുഥ്ബ തർജമ ചെയ്യുന്ന സമ്പ്രദായം നിലനിന്നിരുന്നു. ഇന്ന് ഉൽപതിഷ്ണുക്കളുടെ പള്ളികളിൽ കാണുന്ന തിൽ നിന്ന് വ്യത്യസ്തമായി അറബിയിലുള്ള ഖുഥ്ബയുടെ മലയാള തർജമ ഇടകലർത്തിപ്പറയുന്ന രീതിയായിരുന്നു അത്.

സമസ്ത മുശാവറ മെമ്പറും കൊടിയത്തൂർ, മുക്കം, തിരുവമ്പാടി മഹല്ലുകളുടെ സംയുക്ത ഖാസിയുമായിരുന്ന വി.പി. അബ്ദുൽ അസീസ് മൗലവി, കൊടിയത്തൂർ പള്ളിയിൽ ഖുഥ്ബ തർജമ ചെയ്യാറുണ്ടായിരു ന്നു. സമസ്തയുടെ പ്രമേയത്തിന് ശേഷവും അദ്ദേഹം ഇത് തുടർന്ന് പോന്നു. ഇതിനിടയിൽ മുക്കം മഹല്ലിൽ സമസ്തയുടെ കീഴിൽ ഒരു പൊതുയോഗം നടന്നു. ഒരു വേനൽക്കാലത്ത് ചാലിയാർ പുഴയിലെ മണൽത്തിട്ടയിലായിരുന്നു പ്രസ്തുത യോഗം. സമസ്ത നേതാക്കളിൽ

പ്രധാനിയായിരുന്ന പൂന്താനം എൻ. അബ്ദുല്ല മുസ്‌ലിയാർ പ്രസംഗ മധ്യേ ഖുതുബയുടെ ഭാഷയെയും പ്രതിപാദിച്ചു. സമസ്തക്ക്, പുറത്ത് നിന്നുള്ള ശത്രുക്കളെക്കാൾ അകത്ത് നിന്നുള്ള ശത്രുക്കളെയാണ് ഭയ പ്പെടേണ്ടത് എന്ന് അദ്ദേഹം വി.പി. അബ്ദുൽ അസീസ് മൗലവിയെ ഉന്നം വെച്ച് ഒരു ഒളിയമ്പ് തൊടുത്തുവിട്ടു.

ഇത്രയുമായപ്പോൾ പള്ളിയിലിരുന്ന് പ്രസംഗം കേൾക്കുകയായിരുന്ന അബ്ദുൽ അസീസ് മൗലവി വേദിയിലേക്ക് കടന്ന് വന്ന് ഖുതുബ തർജ മക്ക് അനുകൂലമായ തന്റെ വാദഗതികൾ അവതരിപ്പിച്ചു. യോഗം അല ങ്കോലപ്പെടുമെന്ന അവസ്ഥയായപ്പോൾ മധ്യസ്ഥർ ഇടപെട്ടു. ഖാസിയായ അബ്ദുൽ അസീസ് മൗലവിയുടെ വാദഗതികളും ലക്ഷ്യങ്ങളും മുശാ വറ യോഗത്തിലേക്ക് എഴുതിയറിയിക്കാനും അവരിൽ നിന്ന് മറുപടി തേടാനും തീരുമാനമായി.

അദ്ദേഹം തന്റെ തെളിവുകളും വാദങ്ങളുമടങ്ങുന്ന കത്ത് സമസ്ത മുശാവറക്ക് സമർപ്പിച്ചു. മുശാവറ യോഗങ്ങൾ പലത് കഴിഞ്ഞിട്ടും എന്ത് കൊണ്ടോ ഈ കത്ത് ചർച്ചക്ക് വിഷയീഭവിച്ചില്ല. അബ്ദുൽ അസീസ് മൗലവി കൂടുതൽ ക്ഷമ കാണിച്ചതുമില്ല. അതിനാൽ തന്റെ ന്യായങ്ങളെ സമർഥിക്കുവാൻ ഒരു പുസ്തകമെഴുതുവാൻ തീരുമാനിച്ചു.

എന്നാൽ, അദ്ദേഹത്തിന് രചനാവൈഭവം കുറവായിരുന്നു. അതി നാൽ മുക്കം മുദരിസായിരുന്ന മൗലവി അബുൽകമാലിന്റെ സഹായം തേടി. ഈ ആവശ്യത്തിനായി വാഴക്കാട് ദാറുൽ ഉലൂമിൽ ചെന്ന് കൂടു തൽ കിതാബുകൾ റഫർ ചെയ്യാൻ അവർ സംയുക്തമായി ചാലിയാർ പുഴ കടന്ന് യാത്രയായി. അന്ന് ദാറുൽഉലൂമിലെ പ്രമുഖ അധ്യാപകനാ യിരുന്ന (സ്വദർ മുദരിസ്) കണ്ണിയത്ത് അഹ്മദ് മുസ്‌ലിയാർ സ്ഥലത്തു ണ്ടായിരുന്നില്ല. ഇതവർക്ക് കിതാബുകൾ റഫർ ചെയ്യാൻ കൂടുതൽ സൗകര്യം നൽകി. അങ്ങനെ വി.പി. അബ്ദുൽ അസീസ് മൗലവിയുടെ ആശയങ്ങൾക്ക് മൗലാനാ കാടേരി പുസ്തക രൂപം നൽകിയതാണ് ഈ കൃതി. (മൗലാനാ കാടേരിയുടെ ശിഷ്യൻ പുളിക്കൽ അലി മുസ്‌ലിയാ രുടെ വിവരണത്തിൽ നിന്നും.)

ഏതായാലും പുസ്തകം ചർച്ചാവിഷയമായി. എന്നാൽ, അബ്ദുൽ അസീസ് മൗലവി പുസ്തകം പിൻവലിച്ചില്ല. മൗലാനാ കാടേരി ആശയ പരമായി പുസ്തകത്തോട് യോജിച്ചിരുന്നുവെങ്കിലും ഖുഥ്ബ പരിഭാഷ പ്പെടുത്തരുതെന്ന സമസ്തയുടെ തീരുമാനം ശിരസ്സാവഹിച്ചു. പുസ്തകത്തിന്റെ കോപ്പി ലഭ്യമായിട്ടില്ല.

അധ്യായം 7

# രണ്ട് വിവാദങ്ങൾ

ഏതൊരു പണ്ഡിതനും സമകാലികരിൽ നിന്ന് വ്യത്യസ്തനാകുന്ന തിൽ മുഖ്യ പങ്കു വഹിക്കുന്നത് അദ്ദേഹം വെച്ചു പുലർത്തുന്ന വീക്ഷ ണങ്ങളും പ്രബോധനം ചെയ്ത ആശയങ്ങളുമാണ്. നിലവിലുള്ള വിശ്വാ സാചാരങ്ങൾക്ക് പുതിയ മാനം നൽകുകയോ നിലവിലെ വീക്ഷണ ങ്ങളെ പൊളിച്ചെഴുതുകയോ ചെയ്യുമ്പോൾ ഒരാൾ ഏറെ വിഖ്യാതനാ കുന്നു. പുതിയ വീക്ഷണങ്ങൾക്ക് ജനം സ്വീകാര്യത നൽകിയെന്നു വരാം. ലോകം അതിനെ അവഗണിച്ചുവെന്നു വരാം. ഒരു കാലത്ത് അവഗണി ക്കപ്പെട്ട അഭിപ്രായങ്ങൾ പിൽക്കാലത്ത് സ്വീകരിക്കപ്പെട്ടുവെന്നു വരാം. സ്വീകരിക്കപ്പെട്ടവ അവഗണിക്കപ്പെട്ടെന്നും വരാം. എങ്ങനെ വന്നാലും പുതിയ ആശയങ്ങൾ താലോലിക്കുകയും പ്രബോധനം ചെയ്യുകയും ചെയ്ത ഒരു വ്യക്തി ജനശ്രദ്ധ പിടിച്ചു പറ്റുമെന്നത് സർവത്ര അംഗീ കൃത തത്വമാണ്.

കേരളത്തിൽ ഇരുപതാം നൂറ്റാണ്ടിൽ പണ്ഡിതർക്കിടയിൽ ഉടലെ ടുത്ത അഭിപ്രായ വ്യത്യാസങ്ങൾ ധാരാളമുണ്ട്. വിശ്വാസപരവും കർമ പരവും ആയ ഇത്തരം വിവാദങ്ങൾ വലിയ ചർച്ചകൾക്ക് വഴിവെക്കു കയും സംവാദത്തിലേക്കും ഖണ്ഡന മണ്ഡനങ്ങളിലേക്കും പലവുരു പണ്ഡിത സംഘടനകളുടെ പിളർപ്പിലേക്കും വഴിവെക്കുകയും ചെയ്തു. കോരൂർ ത്വരീഖത്ത്, ചോറ്റൂർ ത്വരീഖത്ത്, നൂരിശാഹ് ത്വരീഖത്ത് എന്നി വക്കെതിരിൽ പണ്ഡിത സഭയെടുത്ത നിലപാടുകൾ ഒറ്റക്കെട്ടായി പണ്ഡി തൻമാർ അംഗീകരിച്ചുവെങ്കിലും തബ്‌ലീഗ് ജമാഅത്തിനെക്കുറിച്ചുള്ള തീരുമാനം ചില തൽപര കക്ഷികൾ അംഗീകരിക്കാതെ വന്നു. ദക്ഷിണ കേരളത്തിലെ പണ്ഡിതൻമാർ ഇതിൽ ഇപ്പോഴും വേറിട്ട അഭിപ്രായം വെച്ചുപുലർത്തുന്നു. ഈ തർക്കം ഇന്നും ആ പ്രസ്ഥാനവുമായും

പ്രസ്ഥാന ബന്ധുക്കളുമായും ഉള്ള അകൽച്ച കാത്തു സൂക്ഷിക്കുന്നതിൽ മുഖ്യ പങ്കു വഹിക്കുന്നു.

മേൽ പറഞ്ഞ വിവാദങ്ങൾ വിശ്വാസപരമാണെങ്കിൽ, ഖിബ്‌ല തർക്കം, അല്ലാഹു എന്നതിലെ ലാം എങ്ങനെ ഉച്ചരിക്കണമെന്നതിലെ വിവാദം, കൊടികുത്ത് നേർച്ച, ജനാസ കൊണ്ടു പൊകുമ്പോൾ ഉള്ള ദിക്ർ, ഉച്ച ഭാഷിണി ഉപയോഗിച്ചുള്ള ആരാധനാ കർമങ്ങളുടെ സ്വീകാര്യത, കറൻസി യിലെ സകാത്തും പലിശയും ഖുർആൻ പരിഭാഷ അനുവദനീയമോ അല്ലയോ തുടങ്ങിയ വിവാദങ്ങൾ കർമ മണ്ഡലവുമായി (കർമശാസ്ത്രം - ഫിഖ്ഹ്) ബന്ധപ്പെട്ട വിഷയങ്ങളാണ്.

ഈ ബഹുചർച്ചിത വിഷയങ്ങളെ മൂന്നായി തരം തിരിക്കാം. ഒന്ന്: പണ്ഡിത സഭ അല്ലെങ്കിൽ സഭകൾ ഒന്നടങ്കം എതിർത്തവ. അഹ്‌ലുസ്സു ന്നത്തി വൽ ജമാഅത്തിനെതിരെ വന്ന കക്ഷികൾ, സുന്നത്തു ജമാഅ ത്തിൽ വക്രീകരണം നടത്തിയ പ്രസ്ഥാനങ്ങൾ എന്നിവയുമായുള്ള സമീ പനം തുടങ്ങിയവ ഈ ഗണത്തിൽ പെടുന്നു. വ്യാജ ത്വരീഖത്തുകൾ, സുന്നീ ഇതര പ്രസ്ഥാനങ്ങളുമായുള്ള സമീപനം തുടങ്ങിയവ ഇതിനു ദാഹരണങ്ങളാണ്.

രണ്ട്: പണ്ഡിത സഭകളിൽ വന്ന വിവാദങ്ങൾ ശക്തമായ അഭിപ്രായ വ്യത്യാസങ്ങളിലും പണ്ഡിതസഭയുടെ പിളർപ്പിലും കലാശിച്ചവ ഉച്ചഭാ ഷിണി ഉപയോഗിച്ചുള്ള ആരാധനാ കർമങ്ങളുടെ സാധുതയുമായി ബന്ധപ്പെട്ട വിവാദമാണ് ഇതിൽ ഏറെ പ്രധാനം. കെ.കെ സ്വദഖത്തു ള്ളാഹ് മുസ്‌ലിയാരും സംഘവും മുന്നോട്ടു വെച്ച ഈ വിവാദം മറ്റൊരു പണ്ഡിത സഭയുടെ രൂപീകരണത്തിലും തുറന്ന സംവാദത്തിലുമാണ് കലാശിച്ചത്. പിന്നീട് ഇവരുടെ ആശയത്തിലേക്ക് കറൻസിയിലെ സകാത്ത്, പലിശയുടെ മാനം തുടങ്ങിയ കാര്യങ്ങളും കടന്നു വന്നു. ഇന്നും ഈ അഭിപ്രായ വ്യത്യാസങ്ങൾ നിലനിൽക്കുന്നുവെന്നു മാത്രമ ല്ല, പല സർവ്വാംഗീകൃത കാര്യങ്ങളിലും സ്വന്തമായി നിലപാട് സ്വീക രിച്ച് മറ്റുള്ളവരിൽ നിന്ന് വ്യത്യസ്തരാവാൻ ഇവർ മന:പൂർവം ശ്രമി ക്കുക കൂടി ചെയ്യുന്നു.

മൂന്ന് : പണ്ഡിത സഭക്കുള്ളിൽ ഉടലെടുക്കുകയും അതിൽ തന്നെ കെട്ടടങ്ങുകയും ചെയ്തവ. കൊടികുത്ത് നേർച്ച, ജനാസ കൊണ്ടുപോ കുമ്പോഴുള്ള ഉച്ചത്തിലുള്ള ദിക്ർ ഖുർആൻ പരിഭാഷ എന്നിവ ഇതിനു ദാഹരണമാണ്. ഖുർആൻ പരിഭാഷ വിവാദം സമസ്തയെ ഒരു പിളർപ്പിന്റെ വക്കിലെത്തിച്ചുവെങ്കിലും പ്രസിഡന്റ് കണ്ണിയത്ത് അഹ്മദ്

മുസ്‌ലിയാരുടെ സമയോചിത ഇടപെടൽ മൂലം പിളർപ്പിനെ ഇല്ലാതാക്കി. ശൈഖുനാ ചെറുശ്ശേരി സൈനുദ്ദീൻ മുസ്‌ലിയാർ കെ.വി മുഹമ്മദ് മുസ്‌ലിയാർ കൂറ്റനാട് എന്നിവർ ഖുർആൻ പരിഭാഷ അനുവദനീയമാണെന്നു വാദിച്ചപ്പോൾ ശംസുൽ ഉലമ ഇ.കെ അബൂബക്കർ മുസ്‌ലിയാരുടെ നേതൃത്വത്തിൽ ഇത് അനുവദനീയമല്ല എന്നു വാദിച്ചവരായിരുന്നു കൂടുതൽ പേരും. എന്നാൽ സമസ്തക്ക് ഇതിൽ സ്വന്തമായി ഒരു തീരുമാനമില്ലെന്ന പ്രസിഡന്റിന്റെ പ്രഖ്യാപനം സാധ്യമായിരുന്ന ഒരു പിളർപ്പിനെ ഒഴിവാക്കി.

ഇവയിൽ നമ്മുടെ കഥാപുരുഷനുമായി ബന്ധപ്പെട്ട പ്രമുഖമായ രണ്ടു വിവാദങ്ങളാണ് കേരളത്തിൽ ഉണ്ടായത്. കൊടികുത്ത് നേർച്ച അനാചാരമാണെന്നും ജനാസ കൊണ്ടു പോകുമ്പോൾ ഉച്ചത്തിൽ ദിക്ർ ചൊല്ലൽ കറാഹത്താണെന്നുമുള്ള തന്റെ വീക്ഷണങ്ങളോട് ശംസുൽ ഉലമ ഇ.കെ അബൂബക്കർ മുസ്‌ലിയാരുടെയും കെ.കെ സ്വദഖത്തുള്ള മുസ്‌ലിയാരുടെയും നേതൃത്വത്തിൽ ഒരു വിഭാഗം പണ്ഡിതൻമാർ വിയോജിച്ചു. ഈ വിവാദങ്ങൾ സംഘടനയുടെ പിളർപ്പിലേക്ക് നയിച്ചില്ലെങ്കിലും സംഘടനയിലെ പ്രമുഖനായ ഒരു അംഗത്തിന്റെ പാർശ്വവൽക്കരണത്തിലും നിർജീവതയിലും കലാശിക്കുകയാണ് ചെയ്തത്.

കാടേരി മുഹമ്മദ് അബുൽ കമാൽ അവർകൾ പരപ്പനങ്ങാടി പനയത്തിൽ പള്ളി മുദർരിസായിരിക്കെ 1950 കളിലാണ് ഈ രണ്ടു വിവാദങ്ങളും ഉടലെടുത്തത്. ഇവയെക്കുറിച്ച് അദ്ദേഹം തന്റെ പത്രാധിപത്യത്തിൽ നടന്നിരുന്ന അൽ ബയാൻ മാസികയിൽ എഴുതിയ ലേഖനങ്ങളാണ് വിവാദങ്ങൾക്ക് തിരി കൊളുത്തിയത്.

## കൊടികുത്ത് നേർച്ച

ഔലിയാക്കളുടെയും ശുഹദാക്കളുടെയും മഖ്ബറകളുടെ വാർഷിക ചടങ്ങുകളുമായി ബന്ധപ്പെട്ട് വാദ്യമേളങ്ങളോടെ അരങ്ങേറുന്ന നേർച്ചകളെയാണ് കൊടികുത്ത് നേർച്ച എന്നു വിളിക്കുന്നത്.

ചന്ദനക്കുടം എന്നാണ് ഇതിനെ വടക്കൻ മലബാറിൽ പറഞ്ഞുവരുന്നത്. കേരളത്തിനകത്തും പുറത്തും ഇത്തരം ആഘോഷ പരിപാടികൾ ഒരു പോലെ നടന്നു വന്നിരുന്ന കാലമായിരുന്നു അത്. പട്ടാമ്പി നേർച്ച, മലപ്പുറം നേർച്ച, കൊണ്ടോട്ടി നേർച്ച, തിരൂർ വെട്ടത്ത് പുതിയങ്ങാടി നേർച്ച, ചേറ്റുവാ ചന്ദനക്കുടം.. ഇങ്ങനെ അംഗുലീ പരിമിതമല്ലാത്ത ധാരാളം ആഘോഷ പരിപാടികൾ നടന്നു വന്നിരുന്നു. ഇതിൽ മല

പ്പുറം നേർച്ച പോലെ അൽപം നേർച്ചകൾ പിൽക്കാലത്ത് നിന്നു പോയെ ങ്കിലും മറ്റുള്ളവ വർണപ്പകിട്ടുകളോടെ ഇന്നും നടന്നു വരുന്നു.

ഇത്തരം നേർച്ചാഘോഷങ്ങളെക്കുറിച്ച് പലവിധ അഭിപ്രായങ്ങളും പണ്ഡിതൻമാർക്കിടയിൽ നില നിന്നിരുന്നു. അനുവദനീയമാണെന്ന് ചിന്തി ക്കുന്നവരായിരുന്നു ഭൂരിപക്ഷവും. പുണ്യമാണെന്ന് പറയുന്നവരും വിര ളമായിരുന്നില്ല. പ്രസ്തുത മഖ്ബറയിൽ അന്ത്യ വിശ്രമം കൊള്ളുന്ന മഹാന് ഈ നേർച്ച കൊണ്ട് കൂടുതൽ പ്രചാരം ലഭിച്ചിക്കുന്നുവെങ്കിൽ ആവാം എന്ന് ചിന്തിക്കുന്നവരും കൂട്ടത്തിലുണ്ടായിരുന്നു.

ഈ ഘട്ടത്തിലാണ് മൗലാനാ മുഹമ്മദ് അബുൽ കമാൽ ഇത്തരം നേർച്ചകൾ അനാചാരമാണെന്ന് പറഞ്ഞ് അൽ ബയാൻ മാസികയിലെ തന്റെ ലേഖനത്തിലൂടെ രംഗപ്രവേശം ചെയ്തത്. ഇതിന് അദ്ദേഹത്തെ പ്രേരിപ്പിച്ചത് തന്റെ വാസസ്ഥലമായ മേൽമുറിക്കു സമീപം നടന്നിരുന്ന മലപ്പുറം നേർച്ചയുടെ നേർകാഴ്ചയാണ് എന്ന് പറയാം. തന്റെ ചെറുപ്പം മുതൽ തന്നെ കണ്ടു വന്നിരുന്ന ഈ ആഘോഷ പരിപാടിയെ അദ്ദേഹം എതിർത്തെങ്കിൽ അത്ഭുതപ്പെടാനില്ല.

മേൽമുറിക്കാർക്ക് മലപ്പുറം നേർച്ച എന്നും ഹരമായിരുന്നു. വർണ ശബളമായാണ് ഇത് നടന്നു വന്നിരുന്നത്. നേർച്ച ദിവസം സത്യത്തിൽ മലപ്പുറത്തിന്റെയും മേൽമുറിക്കാരുടെയും സമീപ വാസികളുടെയും ആഘോഷ ദിവസമാണ്. അകന്ന ബന്ധുക്കൾ പോലും അന്ന് വിരുന്നു വരും. ബാന്റ് വാദ്യം, ചെണ്ട മേളം, ആനകൾ, കൊടിമരങ്ങൾ എന്നിവ ഓരോ പ്രദേശത്തുകാരും വെവ്വേറെ മത്സരിച്ചു സംഘടിപ്പിക്കും.

മലപ്പുറം നേർച്ചയുടെ വരവറിയിച്ച് ആഴ്ചകൾക്കു മുമ്പു തന്നെ വീടു വീടാന്തരം മുട്ടും വിളിയുമായി കയറിയിറങ്ങുന്ന ചെണ്ടക്കാരും ഉണ്ടാ യിരുന്നു. ഓരോ വീട്ടിലും കയറി വരാന്തയിൽ കുഴൽ വിളിയുടെ അക മ്പടിയോടെ ചെണ്ട മുട്ടുകയും പിരിവെടുക്കുകയും ചെയ്യും.

പെട്ടിവരവാണ് നേർച്ചയുടെ മുഖ്യ ആകർഷണം. മലപ്പുറത്തിനു ചുറ്റു മുള്ള പ്രദേശങ്ങളിൽ നിന്നെല്ലാം ജനങ്ങൾ ഘോഷയാത്രയായി മല പ്പുറം ശുഹദാഇന്റെ മഖ്ബറയിലേക്ക് വരും. അവരുടെ കൂടെ പത്തിരി, ഇറച്ചി, പലഹാരങ്ങൾ തുടങ്ങിയവ കൊട്ടകളിലും വട്ടികളിലുമായി ആളു കൾ ചുമക്കും. മുന്നിൽ കൊടിമരം പിടിക്കും. വലിയ മുളയുടെ അഗ്ര ഭാഗം മുറിച്ചെടുത്ത് ഇലകൾ കളഞ്ഞ് എല്ലാ ഇല്ലിക്കോലിലും വർണക്ക ടലാസുകൾ ഒട്ടിച്ചാണ് കൊടിമരം ഉണ്ടാക്കുന്നത്. ഇത് അഞ്ചാറു മീറ്റർ

ഉയരം കാണും. ആനകളുടെയും ചെണ്ട ബാന്റ് കുഴൽ വിളികളുടെയും അകമ്പടിയോടെയാണ് പെട്ടി വരവ്. ഇത് കാണാൻ റോഡരികിൽ ആബാലവൃദ്ധം ജനങ്ങൾ സമ്മേളിക്കും.

ഇങ്ങനെ നാടിന്റെ നാനാ ഭാഗത്ത് നിന്നും പെട്ടികൾ വരും. മേൽമുറിക്കാരുടെ പെട്ടിയായ പൊടിയാട്ടെ പെട്ടിയാണ് ഏറ്റവും പ്രധാനം. മലപ്പുറം ശുഹദാക്കളിൽ മേൽമുറിക്കാരുടെ മുൻഗാമികളുണ്ടായിരുന്നുവെന്നത് അവർക്ക് ഏറെ ആവേശം പകരുന്നതായിരുന്നു. ശുഹദാക്കളുടെ മഖ്ബറക്കു മുന്നിൽ പെട്ടികൾ സംഗമിക്കും. മത്സരിച്ച് ബാന്റ് വാദ്യങ്ങൾ മുഴക്കും. കതീന വെടികൾ പൊട്ടും. പെട്ടി വരവിന്റെ സമയത്തും തുടർന്നും നല്ല തിരക്കായിരിക്കും. ചിലപ്പോൾ ഉന്തും തള്ളും അടിയും പിടിയുമുണ്ടാവും. തിരക്കാൻ നേർച്ചയാക്കിയും ആളുകൾ വരുമായിരുന്നുവത്രേ.

നേർച്ചയുടെ ദിവസങ്ങൾ കച്ചവടക്കാരുടെ കൊയ്ത്തുകാലമാണ്. മിഠായികൾ, പലഹാരങ്ങൾ, കളിക്കോപ്പുകൾ തുടങ്ങിയവ പ്രത്യേകം കെട്ടിയുണ്ടാക്കിയ താൽക്കാലിക സ്റ്റാളുകളിൽ വിറ്റഴിയും. ചക്ര ഊഞ്ഞാൽ, സർക്കസ്, കൺകെട്ട് പ്രദർശനം, വിവിധ തരം കളികൾ തുടങ്ങിയ വിനോദ മാർഗങ്ങളും ഉണ്ടാവും. കൂട്ടത്തിൽ ചീട്ടുകളിക്കാരും ചൂതാട്ടക്കാരും എല്ലാം ഉണ്ടായിരുന്നു. ആകെക്കൂടി ഒരു ഉത്സവച്ഛായയായിരിക്കും മലപ്പുറത്തിന്. മറ്റുള്ള നേർച്ചകളും ഏകദേശം ഇതിനോട് സമാനമായാണ് നടന്നിരുന്നത്. ഇത്തരം നേർച്ചകളുടെ വിമർശനമാണ് കാടേരി എഴുതിയ ലേഖനത്തിലുണ്ടായിരുന്നത്.

1951 മാർച്ച് 23,24,25 തിയ്യതികളിൽ വടകരയിൽ ചേർന്ന സമസ്ത 19ാം വാർഷിക യോഗത്തിൽ അവതരിപ്പിച്ച പ്രമേയങ്ങളിൽ രണ്ടാമത്തേത് നേർച്ചകളിലെ അനാചാരങ്ങളെക്കുറിച്ചായിരുന്നു. അത് ഇപ്രകാരമാണ്.

'മഹാത്മാക്കളുടെ പേരിൽ കഴിച്ച് വരാറുള്ള നേർച്ചകളിലും മറ്റും നടന്ന് വരുന്നതും അഹ്ലുസ്സുന്നത്തി വൽ ജമാഅത്തിൽ പെട്ട ഉലമാഇന്റെ ദൃഷ്ടിയിൽ വിരോധിക്കപ്പെട്ടതുമായ എല്ലാ അനാചാരങ്ങളെയും നിർത്തൽ ചെയ്ത് തൽസ്ഥാനങ്ങളിൽ സുന്നത്തായ ആചാരങ്ങൾ മാത്രം നടപ്പിൽ വരുത്താൻ തീരുമാനിക്കുകയും ഉപദേശിക്കുകയും ചെയ്തു.'

ഈ പ്രമേയത്തെ വിശദീകരിക്കുന്ന രീതിയിലായിരുന്നു മൗലാനാ കാടേരി അൽ ബയാൻ 1952 ഏപ്രിൽ മാസം പുസ്തകം 2, ലക്കം 7 ൽ എഴുതിയ മുഖക്കുറിപ്പ്. 'കൊടികുത്ത് നേർച്ച അഥവാ പ്രത്യേക സിയാ

റത്ത്' എന്ന ശീർഷകത്തിലായിരുന്നു പ്രസ്തുത പത്രാധിപക്കുറിപ്പ്. ഇതെഴുതാൻ വേറെയും ഹേതുവുണ്ടായിരുന്നു. എലത്തൂരിലെ എൻ. അഹ്മദ് ഹാജി അവർകളുടെ പത്രാധിപത്യത്തിൽ 'ഹിദായത്തുൽ മുഅ്മിനീൻ' എന്ന പേരിൽ പ്രസിദ്ധീകൃതമായിരുന്ന മലയാള മാസികയിൽ ഖബ്ർ സിയാറത്ത് അഥവാ, നിശ്ചിത കാലത്തുള്ള പ്രത്യേക സിയാറത്ത് എന്ന പേരിൽ കൊടികുത്ത് നേർച്ചയെ ന്യായീകരിച്ച് കൊണ്ടും അനാചാരങ്ങളെയും അല്ലാത്തവയെയും വേർത്തിരിച്ച് കൊണ്ടും ഒരു തുടർലേഖനം എഴുതിത്തുടങ്ങിയിരുന്നു. മൗലാനാ അഹ്മദ് കോയശ്ശാലിയാത്തി വാദ്യോപകരണങ്ങൾ ഉപയോഗിക്കുന്നതിനെ അനുകൂലിച്ച് കൊണ്ട് പുറപ്പെടീച്ച സുദീർഘമായ ഒരു ഫത്‌വയും ഇതിൽ പ്രസിദ്ധീകരിച്ചിരുന്നു. പണ്ഡിതന്മാരുടെ പിന്തുണയില്ലാത്ത പത്രമാണ് ഹിദായത്തുൽ മുഅ്മിനീൻ എന്ന് ഒരു ആക്ഷേപവും നിലനിന്നിരുന്നു. ഈ ലേഖനത്തിനുള്ള ഒരു മറുപടി എന്ന രീതിയിൽ കൂടിയായിരിക്കണം മൗലാനാ കാടേരി പ്രസ്തുത കുറിപ്പ് പ്രസിദ്ധീകരിച്ചത്.

ഇത്തരം നേർച്ചകളുടെ ഇസ്‌ലാമിക മാനമെന്ത് എന്നതായിരുന്നു കാടേരി മുഹമ്മദ് അബുൽ കമാൽ എന്ന ഗവേഷകൻ അന്വേഷിച്ചത്. ഈ രീതിയിലുള്ള നേർച്ചകളും സുന്നത്ത് ജമാഅത്തും തമ്മിൽ കാര്യമായ ബന്ധമൊന്നുമില്ലെന്ന് സമർത്ഥിക്കുന്നതായിരുന്നു അൽ ബയാനിൽ പ്രസിദ്ധീകരിച്ച ലേഖനം.

മാത്രമല്ല, കൊടികുത്ത് നേർച്ച നടക്കുന്ന സമയത്ത്, സിയാറത്ത് തന്നെ ഒഴിവാക്കുകയാണ് വേണ്ടത് എന്നാണ് മൗലാനാ കാടേരി വാദിച്ചത്. മൗലാനാ കാടേരിയുടെ നിലപാടുകൾക്ക് സമസ്ത പ്രസിഡന്റ് മൗലാനാ അബ്ദുൽ ബാരി മുസ്ല്യാരുടെയും ജന. സെക്രട്ടറി പറവണ്ണ മൊയ്തീൻ കുട്ടി മുസ്ല്യാരുടെയും പരോക്ഷ പിന്തുണയുണ്ടായിരുന്നു. അതിനാൽ തന്നെ പ്രസിഡന്റിന്റെയും സെക്രട്ടറിയുടെയും പേരിൽ അൽ ബയാൻ 1952 ജൂൺ ലക്കത്തിൽ (പുസ്തകം 2, ലക്കം 9) ഒരു വിശദീകരണക്കുറിപ്പ് പുറത്ത് വന്നു. മൗലാനാ കാടേരിയുടെ കുറിപ്പിനെ മയപ്പെടുത്തുന്ന രീതിയിൽ കാര്യങ്ങൾ വിശദീകരിച്ചിരുന്നുവെങ്കിലും കാടേരിയെ ന്യായീകരിക്കുകയും നിലപാടുകൾക്ക് പിന്തുണ നൽകുകയും ചെയ്തിരുന്നു. അതോടെ, വിവാദങ്ങൾക്ക് ഒന്ന് കൂടെ കൊഴുപ്പു കൂടി.

ഇങ്ങനെയാണ് കാര്യങ്ങൾ നീങ്ങിയതെങ്കിലും മൗലാനാ അഹ്മദ് കോയശ്ശാലിയാത്തിയുടെ ഫത്‌വക്കാണ് സമകാലിക പണ്ഡിതൻമാർ മുൻതൂക്കം കൽപ്പിച്ചത്. മൗലാനാ ശാലിയാത്തി അതിന്ന് അർഹനാണ്

താനും.

ഒരു കാര്യം അനാചാരമാണെന്ന് വിധിയെഴുതണമെങ്കിൽ അക്കാര്യം അഭിപ്രായ വ്യത്യാസമില്ലാതെ എല്ലാ പണ്ഡിതരും വിധിയെഴുതുകയോ അത് പ്രവർത്തിക്കുന്നയാളുടെ വിശ്വാസത്തിൽ അനാചാരമാണെന്ന് ബോധ്യപ്പെടുകയോ വേണം; ഇമാമുകൾക്ക് അഭിപ്രായ വ്യത്യാസമുള്ള കാര്യങ്ങളിൽ ഏതെങ്കിലും ഒരു ഇമാമിന്റെ അഭിപ്രായ പ്രകാരം അത് പ്രബലമല്ലെങ്കിലും പ്രവർത്തിക്കാൻ സാധാരണ ജനങ്ങൾക്ക് സ്വാത ന്ത്ര്യമുണ്ട്; ഇത് മദ്ഹബിൽ വ്യക്തമായ കാര്യമാണ് എന്നിരിക്കെ പ്രസ്തുത നേർച്ചകളിൽ നടക്കുന്ന ആരോപണ വിധേയമായ കാര്യ ങ്ങൾ അംഗീകൃതമായ ഏതെങ്കിലും പണ്ഡിതരുടെ അഭിപ്രായപ്രകാരം അനുവദനീയമാണെന്നുണ്ടെങ്കിൽ ജനങ്ങൾക്ക് അതനുസരിച്ച് പ്രവർത്തി ക്കാം; നേർച്ചയിലെ അനാചാരങ്ങൾ എന്ന് പറയപ്പെടുന്ന കുറെ കാര്യ ങ്ങൾ ഈ ഗണത്തിൽ പെട്ടതാണ് എന്നെല്ലാമാണ് ശാലിയാത്തിയുടെ ഫത്‌വയിൽ പറഞ്ഞിട്ടുള്ളത്.

സത്യത്തിൽ, മൗലാനാ അഹ്മദ് കോയ ശാലിയാത്തിയുടെ ഫത്‌വ കൊടികുത്തി നേർച്ചയെ സംബന്ധിച്ചതായിരുന്നില്ല. ചില സൂ ഫീപാതകളുടെ വിശിഷ്യ, ശാദിലീ സ്വൂഫീ സരണിയുടെ ദിക്ർ സദ സ്സുകളിൽ കണ്ടുവരാറുള്ള ആട്ടം, നൃത്തം, കയ്യടി, ചില പ്രത്യേക ത രം വാദ്യോപകരണങ്ങളുടെ ഉപയോഗം, രാഗത്തോടെയും അല്ലാതെ യുമുള്ള കവിതാ-ഗാനാലാപനം തുടങ്ങിയവയെക്കുറിച്ചും, 'ലാഇലാ ഹ ഇല്ലല്ലാഹ്' എന്ന ദിക്റിലെ ആദ്യ പദത്തിലെ 'ഹ' എന്ന അക്ഷ രം സുദീർഘമായി ഉച്ചരിക്കാമോ, ദിക്റിന് വേണ്ടി പ്രത്യേകം സമ്മേ ളിക്കാമോ, ശാദിലീ സ്വൂഫീപാതയിലെ കണ്ണികളുടെ 'ഖുഥ്ബ്' അവ രുടെ പാമ്പാവിൽ നിന്ന് മാത്രമേ ഉണ്ടാവൂ എന്ന വാദഗതിയുടെ അർഥമെന്ത് തുടങ്ങിയ നിരവധി സമസ്യകളെക്കുറിച്ചുമുള്ള സുദീർ ഘമായ ഒരു വിവരണമാണ് പ്രസ്തുത ഫത്‌വയിലുള്ളത്.

ഫത്‌വയിലെ വാദ്യോപകരണങ്ങളെക്കുറിക്കുന്ന ഭാഗം ഇങ്ങ നെ സംഗ്രഹിക്കാം:

നല്ലതും ആകർഷകവുമായ രാഗത്തോടെ കവിത കേൾക്കൽ ചില വ്യവസ്ഥകളോടെ അനുവദനീയമാണ്. കേൾക്കുന്നവൻ അത് നി ഷിദ്ധമാണെന്ന് വിശ്വസിക്കാതിരിക്കണം. മതത്തിൽ ആക്ഷേപ്യമായ ഒരു കാര്യവും കേൾക്കാതിരിക്കണം, ദേഹേച്ഛയെ പിന്തുടരുന്നവനാ കാതിരിക്കണം, വിനോദത്തിന്റെ ഗണത്തിൽ പെടാതിരിക്കണം എ ന്നിവയാണ് പ്രസ്തുത വ്യവസ്ഥകൾ. ഈ വ്യവസ്ഥകൾക്കനുസൃതമാ

യി പാട്ടുകേൾക്കുന്നത് മൊത്തത്തിൽ (ഫിൽ ജുംല) അനുവദനീയമാണെന്ന് പറയാം. പ്രവാചകൻ(സ്വ) സന്നിധിയിൽ കവിതകൾ ആലപിക്കപ്പെട്ടിരുന്നുവെന്നതും, നബി(സ്വ)കളുടെ മുന്നിൽ അതിനെ വിരോധിച്ചിട്ടില്ലെന്നതും നിസ്തർക്കിതമായ കാര്യമാണ്. രാഗങ്ങളൊന്നുമില്ലാതെ കവിത കേൾക്കുന്നത് അനുവദനീയമാണെങ്കിൽ രാഗത്തോടു കൂടെ അത് കേൾക്കുമ്പോൾ വിധിയിൽ മാറ്റം വരുന്നില്ല.

സ്വൂഫീ സരണികളുടെ വിശിഷ്യ ശാദിലീ സ്വൂഫീപാതയുടെ ദിക്ർ സദസ്സുകളിൽ ചില ഫഖീറുമാർ ഉപയോഗിച്ചിരുന്ന പ്രത്യേകയിനം വാദ്യോപകരണങ്ങൾ അനുവദനീയമാണെന്നും അഹ്മദ് കോയ ശാലിയാത്തി അഭിപ്രായപ്പെടുന്നുണ്ട്. ദഫ്ഫുകൾ, കുഴൽ വിളികൾ എന്നിവയെല്ലാം അനുവദനീയമായവയുടെ ഗണത്തിൽ പെടും. പിശാചിന്റെ കൂട്ടാളികൾ ഏതെല്ലാം വാദ്യോപകരണങ്ങൾ കൊണ്ടാണോ അല്ലാഹുവിനെതിരെ ചെയ്യുന്നത്, അവ കൊണ്ട് തന്നെ അല്ലാഹുവിന് ആരാധനകളർപ്പിക്കുന്നതിൽ അത്ഭുതപ്പെടാനില്ലെന്ന് അദ്ദേഹം പറയുന്നു. ഈ വിധത്തിലുള്ള ഫഖീറുമാർ അവരുടെ വാദ്യോപകരണങ്ങളുമായി സ്വർഗത്തൽ പ്രവേശിക്കുമെന്ന് ഇമാം അബൂഹനീഫ(റ) അഭിപ്രായപ്പെട്ടതിനെ അദ്ദേഹം എടുത്തുദ്ധരിക്കുന്നുണ്ട്. ഇവയത്രയും അനുവദനീയമാണെന്ന് പറഞ്ഞതിനെതിരായ എവിടെയും വല്ല പരാമർശവും വന്നിട്ടുണ്ടെങ്കിൽ, അവയത്രയും വെറും വിനോദങ്ങളിൽ ഏർപ്പെടുന്നവരെയും ദേഹേച്ഛകളെ മാത്രം പിന്തുടരുന്നവരെയും സംബന്ധിച്ച് പറഞ്ഞതാണെന്ന് വ്യാഖ്യാനിക്കേണ്ടതാണ്.

ഈ വിഷയം ബഹു. അഹ്മദ് കോയ ശാലിയാത്തി ഉപസംഹരിക്കുന്നത് ഇങ്ങനെയാണ്: "മേൽ പറയപ്പെട്ട കാര്യങ്ങളത്രയും അനുവദനീയമാണെന്ന് പറഞ്ഞത്, തെളിമയുള്ള, പ്രത്യക്ഷഭാവം നിർമലമായ, ഉദ്ദേശ്യ ശുദ്ധിയുള്ള മനക്കരുത്ത് നിഷ്കളങ്കമായ വിഭാഗം ജനങ്ങളെക്കുറിച്ചാണ്. മറിച്ച് മൃഗീയ സ്വഭാവങ്ങളിൽ മേഞ്ഞ് നടക്കുന്ന, പൈശാചിക ഇച്ഛകളെന്ന ഫലത്തെ പറിച്ചെടുക്കുന്ന, മതത്തെ വെറും കളിയും തമാശയുമായിക്കാണുന്ന, ഈ ആചാരങ്ങളെ തന്റെ ഇച്ഛാപൂർത്തീകരണത്തിന് ഹേതുകമായി മനസ്സിലാക്കുന്ന ആളുകളെ സംബന്ധിച്ചല്ല ഈ പരാമർശം. ഇത്തരം കുരുട്ടു ബുദ്ധികളെയും, കുബുദ്ധികളെയും, വാദഗതികൾ വിശാലവും ഹൃദയങ്ങൾ രോഗഗ്രസക്തവുമായ ആളുകളെയുമാണല്ലോ നാമിന്ന് കൂടുതലായും കണ്ടുവരുന്നത്. മേൽപറഞ്ഞ വിധമാണ്, വാദ്യോപകരണങ്ങൾ അനുവദനീയമാണെന്നും അനുവദനീയമല്ലെന്നും പറ്റുമെന്നും പറ്റില്ലെന്നും പറഞ്ഞ ആളുകളുടെ വാക്കിനെ വ്യാഖ്യാനിക്കേണ്ടത്.

ഈ ഫത്‌വ പുറപ്പെടീച്ചത് മൗലാനാ അഹ്മദ് കോയ ശാലി യാത്തിയാണെങ്കിലും അന്നത്തെ പല പ്രമുഖ പണ്ഡിതന്മാരും അത് ശരിവെച്ചിട്ടുണ്ട്. മദ്രാസ് സുന്നത്ത് ജമാഅത്തിന്റെ ഖാസിയായ മൗലവി ഉബൈദുല്ല, മുഹ്‌യിദ്ദീൻ സയ്യിദ് അബ്ദുൽ ലത്തീഫ് ഖാദിരി, സയ്യിദ് ഹുസൈൻ ശാഹ് ഖാദിരി, മുഹമ്മദ് മദാർ, മുഹമ്മദ് ഹബീബുല്ല, സയ്യിദ് ഹൈദർ വലിയുല്ലാ ഖാദിരി തുടങ്ങിയവരുടെ കൈയൊപ്പുകൾ ഫത്‌വയുടെ അവസാനത്തിൽ കാണാം.

എന്നാൽ, ഇതെല്ലാം ശരിയായ സ്വൂഫീ സരണിയിലെ ദിക്ർ സദസ്സുകളിൽ വാദ്യോപകരണങ്ങൾ ഉപയോഗിക്കുന്നതിനെ സംബന്ധിക്കുന്നതാണെന്നും, ഹൃദയം നിർമലമായ ആളുകൾക്ക് ദിക്ർ ചൊല്ലുമ്പോൾ കൂടുതൽ ആനന്ദം ലഭിക്കുവാനും ആവേശം കിട്ടുവാനും മാത്രമാണെന്നും, മലപ്പുറം നേർച്ചയിലെയും മറ്റും വാടക ചെണ്ടകൊട്ടുകാരെ കുറിച്ചല്ലെന്നും പ്രഥമദൃഷ്ട്യാ തന്നെ മനസ്സിലാവും. അതിനാൽ മൗലാനാ കാടേരിയുടെ കൊടികുത്തി നേർച്ച സംബന്ധമായ വീക്ഷണത്തെ ഒരു വിധത്തിലും ഖണ്ഡിക്കുന്നതല്ല പ്രസ്തുത ഫത്‌വ.

എന്നിരുന്നാലും, സമകാലിക പണ്ഡിതന്മാരിൽ ചിലർ ശാലിയാത്തിയുടെ ഫത്‌വയുടെ പിൻബലത്തിൽ മൗലാനാ കാടേരിയുടെ വീക്ഷണങ്ങളെ എതിർത്തു. ലേഖനത്തിന്റെ തർക്ക വിതർക്കങ്ങൾ കെട്ടടങ്ങുന്നതിനു മുമ്പു തന്നെ അദ്ദേഹത്തിന്റെ തന്നെ ജനാസ കൊണ്ടു പോകുമ്പോഴുള്ള ദിക്ർ സംബന്ധമായ പുതിയ ലേഖനവും പ്രത്യക്ഷപ്പെട്ടു.

## ജനാസയോടൊന്നിച്ചുള്ള ദിക്ർ

കേരളത്തിലങ്ങോളമിങ്ങോളം നടന്നു വരുന്ന ഒരു ആചാരമാണ് ജനാസ കൊണ്ടു പോകുമ്പോൾ ദിക്ർ ചൊല്ലുക എന്നത്. വർഷങ്ങളായി നടന്നു വരുന്ന ഈ ആചാരം കേരളത്തിനു പുറത്തും വിരളമായിക്കാണാം. തഹ്ലീൽ (ലാഇലാഹ ഇല്ലല്ലാഹ്) എന്ന വാചകം ഒരാൾ ഉച്ചത്തിൽ ചൊല്ലിക്കൊടുക്കുകയും ബാക്കിയുള്ളവർ ഏറ്റു ചൊല്ലുകയുമാണതിന്റെ രീതി.

മൗലാനാ കാടേരി പരപ്പനങ്ങാടി പനയത്തിൽ പള്ളിയിൽ മുദർരിസായി സേവനം ചെയ്യുന്ന വേളയിലാണ് ഈ ആചാരത്തെക്കുറിച്ചും അദ്ദേഹം അൽ ബയാൻ മാസികയിൽ ലേഖനം എഴുതിയത്. അതിന് ഹേതുകമായ ചില സാഹചര്യങ്ങളുണ്ടായിരുന്നു. അഥവാ, പരപ്പനങ്ങാടി

പ്രദേശത്ത് പ്രമാണിമാർ മരിച്ചാൽ ജനാസയോടനുബന്ധിച്ച് തഹ്‌ലീൽ ചൊല്ലുന്നതിന് പുറമെ അശ്‌റഖ മുതലായ പ്രവാചക പ്രകീർത്തന ബൈത്തുകളും ചൊല്ലുന്നത് പതിവുണ്ടായിരുന്നു. ഇതും വളരെ വലിയ ശബ്ദത്തിലാണ് ചൊല്ലി വന്നിരുന്നത്. ദിക്ർ എന്നാൽ അല്ലാഹുവിന്റെ ദിക്ർ മാത്രമല്ല, പ്രവാചക പ്രകീർത്തനവും അതിൽ ഉൾപ്പെടുമെന്നും അതിനാൽ യാനബീ പോലെയുള്ള മദ്ഹ് ഗാനങ്ങൾ മയ്യിത്ത് കൊണ്ടു പോകുമ്പോൾ ചൊല്ലാമെന്നും അന്ന് ചിലർ വാദിച്ചിരുന്നു. അതിനെ ഖണ്ഡിക്കലായിരുന്നു സത്യത്തിൽ ലേഖനം കൊണ്ട് മൗലാനാ കാടേരി ലക്ഷീകരിക്കുന്നത്. ലേഖനത്തിൽ നിന്നുള്ള ഒരു ഭാഗം കാണുക:

"ഇവിടെ ദിക്റ് എന്ന വാക്കിൽ സ്വാലിഹീങ്ങളെ മദ്ഹ് ചെയ്യലും കൂടി ഉൾപ്പെടുന്നതാണെന്നും അപ്പോൾ മയ്യിത്ത് കൊണ്ട് പോകുമ്പോൾ യാനബീ, അശ്‌റഖൽ ബദർ, ബുർദ മുതലായ ബൈത്തുകൾ ചൊല്ലിക്കൊണ്ട് പോകാമെന്നും അതിന് ദീനിൽ അടിസ്ഥാനമുണ്ടെന്നും ചിലർ സമർത്ഥിച്ച് തുടങ്ങിയിട്ടുണ്ട്. എന്നാൽ സ്വാലിഹീങ്ങളുടെ സ്തുതി പറയലും ദിക്റിൽ ഉൾപ്പെടുന്ന പക്ഷം മേൽ പറഞ്ഞത് മാത്രമല്ല, മുഹ്‌യിദ്ദീൻ മാല, രിഫാഈ മാല, മമ്പുറം മാല, മലപ്പുറം മാല തുടങ്ങിയ പാട്ടുകളും മറ്റു മദ്ഹിന്റെ കവിതകളും പാടിക്കൊണ്ടും മയ്യിത്ത് കൊണ്ട് പോകാമെന്നും അതിന് യാതൊരു കറാഹത്തും ഇല്ലെന്നും വരുമെന്നുള്ളത് അനിഷേധ്യമാണല്ലോ."

അതിനാൽ ഇതേക്കുറിച്ച് കർമശാസ്ത്രം എന്തു പറയുന്നു എന്ന് ചിന്തിക്കാൻ മൗലാനാ കാടേരി പ്രചോദിതനായി. അൽ ബയാനിന്റെ പുസ്തകം-3 ഒന്നാം ലക്കത്തിൽ അദ്ദേഹം ഇതേക്കുറിച്ച് ഒരു ലേഖനം പ്രസിദ്ധീകരിക്കുകയും ചെയ്തു. ലേഖനത്തിന്റെ രത്നച്ചുരുക്കം ഇങ്ങനെയാണ്.

ജനാസയോടു കൂടി ദിക്റോ ഖുർആനോ കൊണ്ടായാലും ശബ്ദമുയർത്തുന്നത് കറാഹത്താണെന്ന് മുൻഗാമികളായ ഉലമാക്കൾ പ്രസ്താവിച്ചിട്ടുണ്ട്. ഇവ രണ്ടു കൊണ്ടും ശബ്ദമുയർത്താമെന്ന് പറഞ്ഞത് പിൻകാലക്കാരുടെ അഭിപ്രായമാണ്. അശ്‌റഖ മുതലായ മൗലിദ് ഗാനങ്ങൾ സന്ദർഭോചിതമല്ലാത്തതിനാൽ അത് ദിക്റിൽ ഉൾപ്പെടുന്നതല്ല. ശാഫിഈ മദ്ഹബിൽ പ്രബലമായ അഭിപ്രായം ജനാസ കൊണ്ടു പോകുമ്പോൾ മൗനം പാലിക്കണമെന്നാണ്. ഇതാണ് ഇമാം നവവിയുടെയും ഇമാം റാഫിഈയുടെയും സംയുക്താഭിപ്രായം. ഇതിനെതിരെ ഏതെങ്കിലും പണ്ഡിതന്മാർ അഭിപ്രായം രേഖപ്പെടുത്തിയിട്ടുണ്ടെങ്കിൽ അത്

മദ്ഹബിലെ ഒറ്റപ്പെട്ട അഭിപ്രായമാണ്. (അനുബന്ധം : 3 കാണുക).

മൗലാനാ കാടേരിയുടെ വീക്ഷണത്തെ വിശദീകരിച്ചും തിരുത്തിയും ദിക്ർ ഉച്ചത്തിൽ ചൊല്ലുന്ന ആചാരത്തിന്റെ പിൻബലത്തെ വ്യക്തമാക്കിയും അൽ ബയാൻ പുസ്തകം ലക്കം സമസ്ത പ്രസിഡന്റിന്റെ പ്രത്യേക അറിയിപ്പും വന്നു. ലേഖനത്തിന്റെ അതിരു വിട്ട ആക്ഷേപങ്ങളോ മൗലാനാ കാടേരിയുടെ വില കുറച്ച കളയുന്ന പരാമർശങ്ങളോ ഉണ്ടായിരുന്നില്ല. ലേഖനത്തിൽ നിന്നുള്ള ഒരു ഭാഗം ഇങ്ങനെ വായിക്കാം:

മയ്യിത്ത് കൊണ്ടു പോകുമ്പോൾ ഉയർത്തൽ സ്വഹാബത്തിനാലും മറ്റു സലഫീങ്ങളാലും അറിയപ്പെട്ട നടപടി ക്രമത്തിന് എതിരായത് കൊണ്ട് അത് മക്റൂഹാണെന്നുള്ള മുൻകാലക്കാരായ ഉലമാക്കളുടെ ഖൗലും ജനങ്ങൾ ദുഷിച്ചത് കൊണ്ട് മയ്യിത്ത് കൊണ്ടുപോകുമ്പോൾ അവർ ദുൻയവിയ്യായ വിഷയങ്ങളും ചിലപ്പോൾ ഗീബത്ത്, നമീമത്ത് പോലും പറഞ്ഞ് വരുന്നതാണ് കണ്ടുവരുന്നത് എന്നതിനാൽ സംസാരങ്ങൾ നിർത്തുകയോ കുറക്കുകയോ ചെയ്യാൻ വേണ്ടി ദിക്ർ മുതലായവ ചൊല്ലുന്നത് വിരോധമില്ല എന്നുള്ള പിൻകാലക്കാരുടെ ഖൗലും പ്രസ്തുത ലേഖനത്തിൽ ആദ്യമായി ഉദ്ധരിച്ചിരിക്കുന്നു. പിന്നെ ലേഖനത്തിന്റെ അവസാനത്തിൽ മഹാനായ ഇമാം നവവി(റ) തന്റെ മജ്മൂഇൽ പറഞ്ഞിട്ടുള്ള 'അറിയുക, സ്വവാബും മുഖ്താറും സലഫീങ്ങളുടെ നടപടിക്രമവും ജനാസയോടു കൂടി പോകുമ്പോൾ ഒന്നും മിണ്ടാതിരിക്കലാണ്. അതിനാൽ, ദിക്ർ കൊണ്ടും ഓത്ത് കൊണ്ടും വേറെ ഒന്ന് കൊണ്ടും തീരെ ശബ്ദം ഉയർത്തരുത്. ഇതാണ് സത്യം തുടങ്ങിയ ഇബാറത്ത് എടുത്ത് ഉദ്ധരിച്ച് മുൻകാലക്കാരായ ഉലമാക്കളുടെ അഭിപ്രായത്തെ ബലപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

'എന്നാൽ നമ്മുടെ പത്രാധിപർ പിൻകാലക്കാരായ ഉലമാഇന്റെ അഭിപ്രായത്തിനുള്ള ന്യായങ്ങളെ അറിഞ്ഞിട്ടോ അറിയാതെയോ ഗൗനിക്കാതെ വിട്ടുകളഞ്ഞത് ഒരിക്കലും ശരിയായില്ല'

പിൻകാലക്കാരായ പണ്ഡിതന്മാരുടെ അഭിപ്രായത്തിന് മുൻഗണന കൊടുക്കാനുള്ള കാരണങ്ങൾ ലേഖനത്തിൽ വിശദീകരിക്കുന്നത് ഇപ്രകാരമാണ്.

1) ദിക്ർ മുതലായവ കൊണ്ട് ഉറക്കെ ചൊല്ലുന്നത് ജനാസയെ അനുഗമിക്കുന്നവർ സംസാരം നിർത്തുവാനോ കാക്കുവാനോ കാരണമാകുന്നുണ്ട്.

2) ദിക്ർ ചൊല്ലുന്നത് മയ്യിത്ത് കൊണ്ട് പോകുന്നതിന്റെ ഒരു

അടയാളമായിത്തീർന്നിട്ടുണ്ട്.

3) മൗനമായി മയ്യിത്ത് കൊണ്ടുപോകുന്നത് മാറിവന്ന പരിത സ്ഥിതിയിൽ മയ്യിത്തിനെ നിസ്സാരമാക്കലാണ്.

4) മൗനമായി മയ്യിത്ത് കൊണ്ടുപോകുന്നത് മയ്യിത്തിനെയും അവന്റെ അവകാശികളെയും കുറ്റപ്പെടുത്തുന്നതിന് കാരണമാവു ന്നുണ്ട്.

മേൽപറഞ്ഞ എല്ലാ കാരണങ്ങളെയും കർമശാസ്ത്രഗ്രന്ഥങ്ങ ളുടെ ഉദ്ധരണികളെ കൊണ്ട് ബലപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. ലേഖനം അവസാനിക്കുന്നത് ഇങ്ങനെയാണ്:

'ആകയാൽ, മാറിവന്ന ഇക്കാലത്ത് മേൽപറഞ്ഞ കാരണങ്ങ ളാൽ ജനാസ കൊണ്ടുപോകുമ്പോൾ ശബ്ദം ഉയർത്തൽ ഉത്തമമാണെ ന്ന് തന്നെയാണ് പിൽക്കാലക്കാരായ ഉലമാക്കൾ അഭിപ്രായപ്പെട്ടിട്ടു ള്ളത്. ഈ അഭിപ്രായപ്രകാരണാണ് മലബാറിലെ നടപടിക്രമം എന്ന് ധരിക്കേണ്ടത്.

ലേഖനത്തിൽ ജനാസയോടൊന്നിച്ച് ദിക്ർ ചൊല്ലുന്നതിന്റെ ന്യായങ്ങൾ വിശദീകരിച്ചിരുന്നുവെങ്കിലും, ശബ്ദത്തിന്റെ പരിധിയോ ഏതെല്ലാം ദിക്റുകൾ കൊണ്ട് ശബ്ദം ഉയർത്താമെന്നതോ വിശദീകരി ച്ചിരുന്നില്ല. മൗലാനാ കാടേരി തന്റെ ലേഖനം കൊണ്ട് എന്തർഥമാ ക്കിയതന്നോ അതിനുള്ള നേർക്കുനേർ മറുപടിയായിരുന്നില്ല ലേ ഖനം. മറിച്ച് മലബാർ മുസ്‌ലിംകളുടെ നടപടിക്രമത്തിനുള്ള സാധൂ കരണം മാത്രമായിരുന്നു.

താനെഴുതിയ ലേഖനങ്ങൾക്കും വാദഗതികൾക്കും ആധികാരികമായ തെളിവുകളുടെ ശക്തമായ സാന്നിധ്യത്തിലും ഇത് വലിയ ഒച്ചപ്പാടു കൾക്കും വിവാദങ്ങൾക്കും വഴി മരുന്നിട്ടു. കൊടികുത്ത് നേർച്ചയെ സംബ ന്ധിച്ചുള്ള ലേഖനത്തിന്റെ അലയൊലികൾ അടങ്ങുന്നതിന്ന് മുമ്പ് തന്നെ ജനാസയോടൊന്നിച്ച് ദിക്റ് ചൊല്ലുന്നതിനെക്കുറിച്ചുള്ള കുറിപ്പും കാടേരി തന്നെ അൽബയാനിൽ എഴുതിയത് അദ്ദേഹത്തിന്ന് വിനയായിത്തീർന്നു. ഇ.കെ അബൂബക്കർ മുസ്‌ലിയാർ, കെ.കെ സ്വദഖത്തുള്ളാ മൗലവി എന്നി വരായിരുന്നു എതിർപ്പുമായി വന്നവരിൽ പ്രമുഖർ. ജനാസയോടു കൂടി നടക്കുന്നവർ മൗനം ദീക്ഷിക്കുന്നത് സുന്നത്ത് ജമാഅത്തിൽ പെട്ടതല്ല എന്നാണ് അവർ വാദിച്ചത്. ലേഖനം ചർച്ച ചെയ്യണമെന്നും മൗലാനാ കാടേരിക്ക് എതിരെ എന്തെങ്കിലും നടപടി വേണമെന്നും ആവശ്യപ്പെട്ടു അവർ മുശാവറ യോഗം കൂടാൻ തീരുമാനിച്ചു. അങ്ങനെ സമസ്ത പ്രസി ഡന്റ് മൗലാനാ അബ്ദുൽ ബാരി മുസ്‌ലിയാരുടെ വസതിയിൽ ചേർന്ന 10-12-1952ലെ യോഗത്തിൽ വെച്ച് അൽ ബയാൻ പത്രാധിപസ്ഥാനത്തു

നിന്ന് മൗലാനാ കാടേരി രാജി വെച്ചു. മുശാവറ യോഗത്തിൽ കൈക്കൊണ്ട തീരുമാനം ഇങ്ങനെ വായിക്കാം.

'ജനാസ കൊണ്ട് പോകുമ്പോൾ ദിക്റ് ചൊല്ലുന്നതിനെ സംബന്ധിച്ചും കൊടികുത്ത് നേർച്ചയെ സംബന്ധിച്ചും അൽബയാൻ പത്രാധിപർ പത്രത്തിൽ എഴുതിയ ലേഖനങ്ങൾ രണ്ടും പരിശോധിച്ച് അവ രണ്ടും സുന്നത്ത് ജമാഅത്തിന്റെ ആദർശങ്ങൾക്ക് നിരക്കാത്തതാണെന്ന് ഐകകണ്ഠ്യേന അഭിപ്രായപ്പെടുകയും ഇതിന്റെ അടിസ്ഥാനത്തിൽ പത്രാധിപരെ പിരിച്ച് വിടേണ്ടതാണെന്ന് തീരുമാനിക്കാറാവുകയും ചെയ്തപ്പോൾ പത്രാധിപർ 10/11/1952ന് നൽകിയ രാജിക്കത്ത് പ്രസിഡന്റ് യോഗത്തിൽ വായിച്ച് സമർപ്പിച്ചു. പി. ഇബ്രാഹിം മുസ്‌ല്യാരുടെ എതിർപ്പോടെ രാജി സ്വീകരിച്ചു.'

തന്റെ വാദത്തിനനുകൂലമായി കേരളത്തിനകത്തു നിന്നും പുറത്തു നിന്നും അദ്ദേഹം ഫത്‌വകൾ ശേഖരിച്ചു. സമസ്ത കേരള ജംഇയ്യത്തുൽ ഉലമായുടെ പണ്ഡിതൻമാരിൽ തന്നെ അദ്ദേഹത്തിന്റെ വാദത്തോടു അനുകൂലിക്കുന്നവർ ഉണ്ടായിരുന്നു. തന്റെ വീക്ഷണമാണ് ശാഫിഈ മദ്ഹബിലെ ലോക പണ്ഡിതൻമാരുടെ അഭിപ്രായം എന്ന് അദ്ദഹേം സമർഥിക്കുകയും ചെയ്തു.

ശാഫിഈ മദ്ഹബിന്റെയും പൂർവസൂരികളായ പണ്ഡിത പ്രഭുക്കളുടെയും നാലു മദ്ഹബിന്റെയും അടിസ്ഥാനത്തിൽ ജനാസയോടനുബന്ധിച്ച് ഉച്ചത്തിൽ ദിക്ർ ചൊല്ലുന്നത് കറാഹത്താണെന്ന് സമർഥിക്കുന്ന തന്റെ പുസ്തകം 'ഫതാവാ' എഴുതാനും ഇതു കാരണമായി. പുസ്തക വിവരണത്തിൽ ഇതേക്കുറിച്ച് വിശദമായി ചേർത്തിട്ടുണ്ട്.

തന്റെ വാദങ്ങളെ എതിർത്ത അന്നത്തെ സമസ്ത പണ്ഡിതൻമാരിൽ ചിരലെ അദ്ദേഹം ചോദ്യം ചെയ്യുന്നുണ്ട്. പുസ്തകത്തിൽ നിന്നുള്ള ഒരു ഉദ്ധരണിയാണ് താഴെ:

ഇതിനെക്കുറിച്ച് അബദ്ധ ജഡിലമായ അഭിപ്രായം അതായത്, സുന്നത്ത് ജമാഅത്തിന് അനുയോജ്യമല്ലാത്തതാണെന്നുള്ള അഭിപ്രായം പ്രകടമാക്കിയ മൗലവികൾ തങ്ങളുടെയും മലബാറിലെ അനവധി പണ്ഡിതൻമാരുടെയും ഉസ്താദും വിശിഷ്യ മലബാർ ജനങ്ങൾക്കു സുപരിചിതനും ഞങ്ങളുടെ ഗുരുനാഥനുമായ ശൈഖ് ആദം ഹസ്രത്ത് അവർകളുടെ ഫത്‌വയെ ഗഹനമായി പഠിക്കുകയാണെങ്കിൽ പരമാർഥം സവിസ്തരം പ്രതിപാദിച്ചിട്ടുള്ളതായി കാണാൻ കഴിയും. കൂടാതെ ഇതിനെക്കുറിച്ച് ദയൂബന്ദ് ഉലമാക്കളുടെയും സമസ്തയിലെ മറ്റു അംഗങ്ങളു

ടെയും ഫത്‌വകൾ സുന്നത്ത് ജമാഅത്തിന് നിരക്കാത്തതാണെന്ന് പ്രസ്തുത മൗലവിമാർ പറയുന്നതായാൽ അവരുടെ സുന്നത്ത് ജമാഅത്ത് ഒരു വിചിത്രമായ സുന്നത്ത് ജമാഅത്താണെന്നു പറയേണ്ടിയിരിക്കുന്നു.

ജനാസയോടനുബന്ധിച്ച് ദിക്ർ ഉച്ചത്തിലാക്കുക എന്നാൽ സിന്ദാബാദ് വിളി പോലെ അത്യുച്ചത്തിലാക്കുക എന്നാണ് അർഥമെന്നും ഇത് മാത്രമാണ് കറാഹത്ത് എന്നും അതിനെക്കുറിച്ച് ലഗ്‌ഥ് എന്ന പദമാണ് പ്രയോഗിക്കപ്പെട്ടതെന്നും പിൽക്കാലത്ത് വ്യാഖ്യാനം വന്നു. അതിനെ അദ്ദേഹം ഖണ്ഡിക്കുന്നതിങ്ങനെയാണ്.

"നമസ്കാരത്തിൽ ജഹ്ർ (ഉറക്കെ ഓതുക), സിർറ് (പതുക്കെ ഓതുക) എന്നീ വാക്കുകൾക്ക് എന്ത് അർഥ വ്യാപ്തിയാണ് അടങ്ങിയിട്ടുള്ളതെന്ന് അറിയാത്തവരായി കേരളക്കരയിൽ മുസ്‌ലിമീങ്ങളാരുമുണ്ടെന്ന് തോന്നുന്നില്ല. ഫാതിഹ സിർറാക്കുകയെന്നാൽ അടുത്തുള്ളവർ കേൾക്കാതെ ഓതുകയെന്നും ജഹ്റാക്കി ഓതുകയെന്നാൽ അടുത്തുള്ളവർ കേൾക്കത്തക്ക വിധത്തിൽ ഓതുകയെന്നുമാണ് അറിയപ്പെടുന്നത്. ആകയാൽ ഈ താൽപര്യത്തെ വിട്ടു അൽപവും വിദൂരമല്ലാത്ത അർത്ഥം തന്നെയാണ് തുഹ്ഫയിൽ ജഹ്ർ, സിർറ് എന്ന ഇബാറത്ത് മുഖേന നമ്മുടെ പ്രതിപാദന വിഷയത്തിൽ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്. എന്നാൽ ജഹ്റാക്കി (ശബ്ദത്തോടു കൂടി)യുള്ള ഉച്ചാരണത്തിന് പല രൂപങ്ങളുമുണ്ട്. സിന്ദാബാദ് വിളിയും തീവണ്ടിയുടെ കൂക്കും സാധാരണക്കാർ ആശയവിനിമയം ചെയ്യുന്ന ശബ്ദവും ജഹ്റായ ഉച്ചാരണത്തിന്റെ പരിധിയിൽ നിന്നും പുറത്തു പോകാത്തതിനാൽ മയ്യിത്തിന്റെ കൂടെ ദിക്റോ ഖുർആനോ കൊണ്ട് എങ്ങനെ ശബ്ദിച്ചിരുന്നാലും കറാഹത്തിനെ വിട്ടും ബിദ്അത്ത് ഖബീഹത്തിനെ വിട്ടും പുറത്തുപോകുന്നതല്ല." (ഫതാവാ 40-41).

ജനാസയോടനുബന്ധിച്ചുള്ള ദിക്ർ ഉച്ചത്തിലാക്കുന്നതിനെക്കുറിച്ച് പറയുന്നിടത്തെല്ലാം ലഗ്‌ഥ് എന്ന പദമാണ് കർമ ശാസ്ത്ര പണ്ഡിതൻമാർ ഉപയോഗിക്കുന്നത്. അതിനാൽ സിർറ് (പതുക്കെ ചൊല്ലൽ), ജഹ്ർ (ഉറക്കെ ചൊല്ലൽ) എന്നീ സാങ്കേതിക പദങ്ങൾക്കും പുറമെ ലഗ്‌ഥ് (അത്യുച്ചത്തൽ ചൊല്ലൽ) എന്ന സംജ്ഞയും ഉണ്ട് എന്നും അത് സിന്ദാബാദ് വിളിക്കും തീവണ്ടിയുടെ ശബ്ദത്തിനും സമാനമാണെന്നും വിശദീകരണം വരാൻ കാരണമായി. എന്നാൽ, ജഹ്ർ ലഗ്‌ഥ് എന്നീ രണ്ട് പദങ്ങളും ഒരേ അർഥത്തിലാണ് കർമ ശാസ്ത്ര പണ്ഡിതൻമാർ പ്രയോഗിക്കുന്നതെന്ന് മൗലാനാ കാടേരി സമർഥിക്കുന്നു. അതിനു വേണ്ടി

അൻവാർ, കുമ്മസ്റാ എന്നീ രണ്ട് കിതാബുകളിൽ നിന്നുള്ള ഉദ്ധരണി കളെ അദ്ദേഹം എടുത്തു പറയുന്നുണ്ട്.

എന്നാൽ അധികം കിതാബുകളിലും ലഗഥ് എന്ന പദമാണ് കാണു വാൻ കഴിയുന്നത്. ഇതിന്റെ ഉദ്ദേശ്യം സിന്ദാബാദ് വിളിയോടു തുല്യ മായ ശബ്ദമാണെന്ന് ആരും തെറ്റുധരിക്കേണ്ടതില്ല. എന്തു കൊണ്ടെ ന്നാൽ ശബ്ദിക്കുകയെന്നു മാത്രമേ ഇവിടെ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളു. അത് വളരെ ഉച്ചത്തിലാവട്ടെ അല്ലാതിരിക്കട്ടെ കറാഹത്തിൽ നിന്ന് ഒഴിവാകു ന്നതല്ലെന്ന് തെളിഞ്ഞു കഴിഞ്ഞ യാഥാർഥ്യമാണ്. ഈ ഇബാറത്ത് നോക്കുക. "ഖൗലുഹൂ അല്ലഗഥു, വഹുവ റഫ്ഉസ്സ്വൗതിൽ മുബ്ഹമി". "ലഗഥ് എന്ന പദത്തിന്റെ അർഥം അവ്യക്തമായ ശബ്ദത്തെ ഉയർത്തുക എന്നാണ്". ലഗഥ് എന്നാൽ അവ്യക്തമായി ശബ്ദിക്കുകയെന്നാണ് അതിന്റെ സാക്ഷാൽ അർത്ഥമെങ്കിലും ഇവിടെ ഉദ്ദേശിക്കപ്പെടുന്നത് ശബ്ദിക്കുകയെന്ന അർത്ഥം മാത്രമാണ്. അപ്പോൾ ഖുർആൻ കൊണ്ടാ യിരുന്നാലും ദിക്ർ കൊണ്ടായിരുന്നാലും ശരി കറാഹത്താണെന്നതിൽ സംശയമില്ല. (ഫതാവാ - 42).

പ്രമാണിമാരുടെ മയ്യിത്ത് കൊണ്ടു പോകുമ്പോൾ അശ്റഖ മുത ലായ മൗലിദ് ഗാനങ്ങൾ ആലപിക്കുന്നതിനെക്കുറിച്ചും മൗലാനാ കാടേരി പറയുന്നുണ്ട്.

വംശം, കുലം, ഉയർച്ച, താഴ്ച എന്നീ വകഭേദങ്ങൾ ഇസ്ലാമിക നിയമത്തിന് ബാധകമല്ല. നഹാ, മരക്കാർ, കോയ മുതലായവരുടെ മയ്യിത്ത് ചുമക്കുമ്പോൾ അശ്റഖ് ഗാനമാലപിക്കാമെന്നും ഖുറൈശി, ശൈഖീ മുതൽ പേർക്കു മറ്റൊരു രൂപമാകാമെന്നും കടപ്പുറക്കാർ, പുതു മുസ്ലിം കൾ മുതലായവർക്ക് വേറൊരാചാരമാണെന്നും ഇസ്ലാമിൽ ഇങ്ങനെ യുള്ള നിയമങ്ങളിൽ ഓഹരി ചെയ്യപ്പെട്ടിട്ടില്ല. ഇങ്ങനെ ഓഹരി ചെയ്തു ഓരോ മാമൂൽ ബിദ്അത്തിനെ നിലനിർത്തുവാൻ ചില ബിദ്അത്ത് പ്രേമി കളായ നാട്ടു പ്രമാണികൾ ചില രാജ്യങ്ങളിൽ പരിശ്രമിച്ചു വരുന്നതായി കണ്ടു വരുന്നു. ഇത്തരം ബിദ്അത്ത് പ്രേമികളായ പ്രമാണികളാലും അവർക്കു വഴി വെച്ചു കൊടുക്കുന്ന ആലിം വേഷധാരികളാലുമാണ് ജനങ്ങൾ ഇത്രയധികം സുന്നത്തു ജമാഅത്തിന്റെ സദാചാരങ്ങളിൽ നിന്നും അകന്നു പോയത്. സലഫിന്റെ നടപടി ക്രമങ്ങൾക്ക് ഖഡ്ഗപ്ര യോഗം ചെയ്യുന്നവർ ഇവരാണെന്നു പറയാതെ നിർവാഹമില്ല. (ഫതാ വാ-44).

ജനാസ കൊണ്ടു പോകുമ്പോൾ ദിക്ർ ഉച്ചത്തിൽ ചൊല്ലുന്നത് കറാ

ഹത്താണെന്ന കാടേരിയുടെ സമർഥനത്തിന്റെയും പ്രസ്തുത വാദം സുന്നത്തു ജമാഅത്തിനു നിരക്കാത്തതാണെന്ന ഇ.കെ അബൂബക്കർ മുസ്‌ലിയാർ, കെ.കെ സ്വദഖത്തുള്ള മുസ്‌ലിയാർ എന്നിവരുടെ വാദത്തിന്റെയും മദ്ധ്യേ ഒരു സമന്വയ മധ്യമ പാതയും അന്ന് നിലവിലുണ്ടായിരുന്നു. ദിക്ർ ഉച്ചത്തിൽ ചൊല്ലൽ കറാഹത്താണെന്ന് പറയുന്നതോടൊപ്പം അത് വിരോധിക്കേണ്ടതില്ലെന്നും ദിക്ർ ചൊല്ലലും ചൊല്ലാതിരിക്കലും ഒരു പോലെ സുന്നത്തു ജമാഅത്തിന് നിരക്കുന്നതാണെന്നുമായിരുന്നു അവർ അഭിപ്രായപ്പെട്ടത്. സമസ്ത കേരള ജംഇയ്യത്തുൽ ഉലമായുടെ പ്രസിഡന്റ് മൗലാനാ മുഹമ്മദ് അബ്ദുൽ ബാരി മുസ്‌ലിയാർ, ജനറൽ സെക്രട്ടറി അബുൽ ബശീർ കെ.പി.എ മുഹ്‌യിദ്ദീൻ കുട്ടി മൗലവി, പാനായിക്കുളം അബ്ദുൽ റഹ്മാൻ മുസ്‌ലിയാർ, സമസ്ത വൈസ് പ്രസിഡന്റ് ഐനിക്കാട് ഇബ്‌റാഹീം മൗലവി, വി.പി മുഹമ്മദുണ്ണി മൗലവി ബാഖവി, പി.എം ഇമ്പിച്ചി മൗലവി ബാഖവി എന്നിവരായിരുന്നു ഈ മധ്യമവാദത്തിന്റെ വാഹകർ. അവർ നൽകിയ ഫത്‌വയെ ഇങ്ങനെ വായിക്കാം:

1. എന്നാൽ, അൽ അല്ലാമാ ശിഹാബുദ്ദീൻ അഹ്മദ് ഇബ്ൻ ഹജർ അൽ മക്കീ തങ്ങൾ അവർകൾ, അദ്ദേഹത്തിന്റെ ശറഹുൽ മിൻഹാജിൽ മദ്ഹബിന്റെ ഇമാമുകളുടെ അഭിപ്രായങ്ങൾ അടിസ്ഥാനപ്പെടുത്തി ജനാസ കൊണ്ടു പോകുന്ന സമയത്ത് ദിക്ർ മുതലായവ കൊണ്ട് ശബ്ദമുയർത്തുന്നത് മക്റൂഹ് ആണെന്ന് പറഞ്ഞത് മദ്ഹബിൽ മുഅ്തമദും (പ്രബലം) ഖാസിക്ക് വിധി കൽപ്പിക്കുന്നതിനും മുഫ്തിക്ക് ഫത്‌വ നൽകുന്നതിനും അർഹമായത് തന്നെയാണ്. മുഅ്തമദിന് എതിരായി വിധി കൽപ്പിക്കാനും ഫത്‌വ ചെയ്യുവാനും പാടില്ലാത്തതാണെന്ന് പ്രത്യേകം ഉണർത്തിക്കൊള്ളുന്നു.

2. ഇപ്പോഴത്തെ പരിതസ്ഥിതിയിൽ ജനാസ കൊണ്ടു പോകുമ്പോൾ ദിക്ർ മുതലായവ കൊണ്ട് ശബ്ദമുയർത്തുന്നത് വളരെ നല്ലതാണെന്നും മറ്റും മുതഅഖ്ഖിരീങ്ങൾ (പിൻഗാമികൾ) അമൽ ചെയ്യുന്നത് നിരോധിക്കേണ്ടതില്ലെന്ന് ഞാൻ ബലമായി പറഞ്ഞു കൊള്ളുന്നു.

3. മേൽ പ്രസ്താവിച്ച ഓരോ ഖൗലും നടപടിയും സുന്നത്തു ജമാഅത്തിൽ ഉൾപ്പെട്ടത് തന്നെയാണ്. അവ സുന്നത്തു ജമാഅത്തിന്നു നിരക്കാത്തതാണെന്നു ആരെങ്കിലും പറയുന്നുവെങ്കിൽ അത് അടിസ്ഥാന രഹിതമാണ്. (ഫതാവാ - 28).

1952ൽ എഴുതിയ ഈ കുറിപ്പുകൾ ഉയർത്തിവിട്ട വിവാദങ്ങൾ രണ്ട്

വർഷത്തിന് ശേഷവും സജീവമായിത്തന്നെ നിലനിന്നിരുന്നു. 1954 ഏപ്രിൽ 24,25 തിയ്യതികളിൽ താനൂരിൽ ചേർന്ന മുശാവറ യോഗതീരുമാനങ്ങളിലൊന്ന് കാടേരി എഴുതിയ ലേഖനങ്ങളെക്കുറിച്ചായിരുന്നു. തീരുമാനം ഇങ്ങനെ:

'മുൻ അൽബയാൻ പത്രാധിപരായിരുന്ന മൗലവി മുഹമ്മദ് അബുൽ കമാൽ കാടേരിയുടെ പ്രസിദ്ധീകരണങ്ങൾ പരിശോധിച്ച് വേണ്ടപ്പെട്ട തിരുത്തുകളും റദ്ദുകളും നിർദേശിക്കാൻ ജനാബുമാർ കെ.കെ. സ്വദഖത്തുള്ള മുസ്‌ലിയാർ, ഇ.കെ. അബൂബക്കർ മുസ്‌ലിയാർ എന്നിവരെ ഭരമേൽപ്പിക്കുകയും അവർ നൽകുന്ന റിപ്പോർട്ട് ഖുത്തുബി മുഹമ്മദ് മുസ്‌ലിയാർ പരിശോധിച്ച് അംഗീകരിച്ച ശേഷം അബുൽ കമാൽ മൗലവി അത് സമ്മതിക്കുകയും അദ്ദേഹം തന്നെ സമസ്തയുടെ മുഖപത്രമായ അൽബയാനിൽ പ്രസിദ്ധീകരിക്കാമെന്ന് സമ്മതിക്കുകയും ചെയ്തു.'

എന്നാൽ, പ്രസ്തുത പഠനത്തിന്റെ ഫലം പുറത്ത് വന്നോ എന്ന് സംശയമാണ്. ഫലം കണ്ടില്ലെന്നാണ് ഇസ്‌ലാമിക വിജ്ഞാനകോശത്തിൽ മൗലാനാ കാടേരിയെക്കുറിച്ചുള്ള പരിചയക്കുറിപ്പിലുള്ളത്: 'ലേഖനത്തിന്റെയും പുസ്തകത്തിന്റെയും ഉള്ളടക്കം സത്യവിരുദ്ധമാണെന്നായിരുന്നു സമസ്തയിലെ ചില പണ്ഡിതൻമാരുടെ പക്ഷം. അതേതുടർന്ന് അവയെക്കുറിച്ച് പഠിക്കാനും അബദ്ധങ്ങൾ വിശദീകരിക്കാനും സംഘടനയുടെ സാരഥികളും പ്രമുഖ പണ്ഡിതൻമാരുമായ ഇ.കെ. അബൂബക്കർ മുസ്‌ലിയാർ, കെ.കെ. സ്വദഖത്തുല്ല മൗലവി എന്നിവരെ സമസ്തയുടെ മുശാവറ ചുമതലപ്പെടുത്തി. എന്നാൽ, അവരുടെ പഠനഫലം പിന്നീട് പുറത്ത് വന്നില്ല.' (ഇസ്‌ലാം വിജ്ഞാനകോശം, ഐ.പി.എച്ച്)

വിവാദങ്ങൾ കൊടുമ്പിരി കൊണ്ടെങ്കിലും സമസ്തയിലെ മറ്റു പണ്ഡിതൻമാരിൽ നിന്നും സംഘടനയിൽ നിന്നും അകറ്റി നിർത്തപ്പെട്ടെങ്കിലും തന്റെ വീക്ഷണങ്ങളെ മാറ്റിപ്പറയാൻ അദ്ദേഹം തയ്യാറായില്ല. മാത്രമല്ല, തന്നോടുള്ള വ്യക്തി വിരോധമാണ് ഈ വിവാദങ്ങൾക്ക് പിന്നിലെന്ന് അദ്ദേഹം വിശ്വസിക്കുകയും ചെയ്തു. പറവണ്ണ മൊയ്തീൻ കുട്ടി മുസ്‌ലിയാർക്കു ശേഷം സമസ്തയുടെ സെക്രട്ടറിയായി ഇ.കെ അബൂബക്കർ മുസ്‌ലിയാരും മൗലാനാ അബ്ദുൽ ബാരി മുസ്‌ലിയാർക്ക് ശേഷം പ്രസിഡന്റായി കെ.കെ സ്വദഖത്തുള്ള മുസ്‌ലിയാരും അവരോധിതനായതോടെ ഈ അകൽച്ച പൂർണമായി. പിൽക്കാലത്തും സമസ്തയുടെ മുശാവറ മെംബറായി തുടർന്നെങ്കിലും ഈ അംഗത്വം വെറും കടലാസിൽ മാത്രമായി ഒതുങ്ങി.

കാര്യങ്ങൾ ഇങ്ങനെയായിരുന്നെങ്കിലും മൗലാനാ കാദേരിക്ക് അർഹിക്കുന്ന ബഹുമാനം കൽപ്പിക്കുകയും, സ്ഥാനമാനങ്ങൾ നൽകാൻ ആഗ്രഹിക്കുകയും ചെയ്ത ഒരു മഹാമനുഷ്യൻ അന്ന് കേരള ത്തിലുണ്ടായിരുന്നു-സയ്യിദ് അബ്ദുർറഹ്മാൻ ബാഫഖി തങ്ങളായിരുന്നു ആ മഹാനുഭാവൻ.

## അധ്യായം 8

# വീക്ഷണങ്ങൾ

സമകാലിക പണ്ഡിതന്മാരിൽ നിന്ന് മൗലാനാ കാടേരി വ്യത്യസ്തത പുലർത്തിയത് വെറും കൊടികുത്ത് നേർച്ച, ജനാസയോടൊന്നിച്ചുള്ള ദിക്റ് എന്നീ രണ്ട് കാര്യങ്ങളിലായിരുന്നില്ല. മറിച്ച്, കർമശാസ്ത്ര ഗ്രന്ഥ ങ്ങളിൽ നിന്ന് വിധികൾ കണ്ടെത്തുമ്പോൾ കർമ ശാസ്ത്രത്തെ എങ്ങനെ സമീപിക്കണമെന്ന കാര്യത്തിൽ നിന്നാണ് സത്യത്തിൽ ഈ അഭിപ്രായ വ്യത്യാസങ്ങൾ ഉടലെടുക്കുന്നത്.

ശാഫിഈ മദ്ഹബിന്റെ ഗ്രന്ഥങ്ങളിൽ വിധികൾ പരസ്പര വിരുദ്ധ മായി വന്നാൽ ഏത് ഗ്രന്ഥത്തെയാണ് അവലംബിക്കേണ്ടത് എന്നും ഏത് പണ്ഡിതന്റെ അഭിപ്രായമാണ് സ്വീകരിക്കേണ്ടത് അല്ലെങ്കിൽ, പ്രാമുഖ്യം കൽപ്പിക്കേണ്ടത് എന്നും നിദാനശാസ്ത്രം പഠിപ്പിക്കുന്നുണ്ട്. അതനുസരിച്ച് ഇമാം നവവി (റ), റാഫിഈ (റ) എന്നീ പണ്ഡിതന്മാർ (ശൈഖാനി) ഏകോപിച്ച് പറഞ്ഞ മതവിധിക്കാണ് പ്രാബല്യമുള്ളത്. ഇവർ തമ്മിൽ വിധികളിൽ വൈരുദ്ധ്യം വന്നാൽ ഇമാം നവവി(റ)യുടെ അഭിപ്രായമാണ് സ്വീകരിക്കുന്നത്. ഒരു ഇമാം മാത്രമാണ് വീക്ഷണം രേഖപ്പെടുത്തിയത് എങ്കിൽ ആ വീക്ഷണത്തെ സ്വീകരിക്കും.

ഇമാം നവവിയുടെ ഗ്രന്ഥങ്ങളിൽ തന്നെ ഒരേ വിഷയത്തിൽ പര സ്പര വിരുദ്ധ അഭിപ്രായമാണുള്ളതെങ്കിൽ ഏത് ഗ്രന്ഥത്തെയാണ് അവ ലംബിക്കേണ്ടത് എന്നതിനും കൃത്യമായ മാനദണ്ഡമുണ്ട്. അഹ്മദ് ബിൻ ഹജറിൽ ഹൈത്തമി(റ)യുടെ തുഹ്ഫത്തുൽ മുഹ്താജിന്റെ ആമുഖ ത്തിൽ പറയുന്നതനുസരിച്ച് തഹ്ഖീഖ്, മജ്മൂഅ്, തൻഖീഹ്, റൗള, മിൻഹാ ജ്, ശറഹ് മുസ്ലിം, തസ്ഹീഹുത്തൻബീഹ് എന്നിങ്ങനെയാണ് മുൻഗ ണനാക്രമങ്ങൾ. ഇത് ഒരു ഏകദേശചിത്രമാണെന്നും നവവീ ഗ്രന്ഥങ്ങൾ

പരസ്പര വിരുദ്ധമായി അഭിപ്രായം നടത്തിയാൽ പിൻഗാമികൾ പ്രബ ലപ്പെടുത്തിയ അഭിപ്രായമാണ് പരിഗണിക്കേണ്ടത് എന്നും ഇമാമം ഇബ്നുഹജറിൽ ഹൈത്തമി (റ) രേഖപ്പെടുത്തിയിട്ടുണ്ട്.

ഇതാണ് ശാഫിഈ മദ്ഹബിന്റെ ഒരു ആഗോളവീക്ഷണം. ഈ വീക്ഷ ണത്തിൽ അടിയുറച്ച നിലപാടുകളാണ് മൗലാനാ കാടേരി പുലർത്തി പ്പോന്നിരുന്നത്. ഉപര്യുക്ത നിദാനങ്ങളോട് എതിരായി പിൽക്കാലത്ത് വന്ന ഏതെങ്കിലും പണ്ഡിതന്മാർ വല്ലതും വിധി എഴുതിയിട്ടുണ്ടെങ്കിൽ അവ പണ്ഡിതന്മാരുടെ ഒറ്റപ്പട്ട അഭിപ്രായമായി മാത്രമേ ഗണിക്കാവൂ എന്നും അതിന് സ്വീകാര്യത പോരെന്നുമാണ് അദ്ദേഹം സ്വീകരിച്ച നില പാട്. മൗലാനാ അഹ്മദ് കോയശ്ശാലിയാത്തി (ന.മ) യും ഈ രീതി യാണ് അനുധാവനം ചെയ്യുന്നതെന്ന് ദിക്റ് സംബന്ധമായ തന്റെ ലേഖ നത്തിൽ അദ്ദേഹം സൂചിപ്പിക്കുകയും ചെയ്യുന്നുണ്ട്.

എന്നാൽ, നിലവിൽ സ്വീകരിച്ച് വരുന്ന നിലപാട് ഇതിൽ നിന്ന് അൽപം വ്യത്യസ്തമാണെന്ന് പറയാം. ശാഫിഈ മദ്ഹബിന്റെ ഗ്രന്ഥ ങ്ങളിൽ എഴുതപ്പെട്ട് കിടക്കുന്ന ഒറ്റപ്പെട്ട അഭിപ്രായങ്ങളും വീക്ഷണ ങ്ങളും ഫത്വകൾക്ക് അവലംബിക്കപ്പെടാറുണ്ട്. ഒരുവിഷയത്തിൽ രണ്ട ഭിപ്രായങ്ങൾ രേഖപ്പെട്ട് കിടക്കുന്നുണ്ടെങ്കിൽ അതിലൊന്നിനെയും പ്രബ ലമാക്കാനുള്ള അധികാരമോ യോഗ്യതയോ ഇന്നത്തെ പണ്ഡിതന്മാർക്കി ല്ലെന്നും അവർ കർമശാസ്ത്ര ഗ്രന്ഥങ്ങളിൽ നിന്ന് പണ്ഡിതവീക്ഷണ ങ്ങൾ എടുത്തുദ്ധരിക്കുക (നഖ്ൽ ചെയ്യുക) മാത്രമാണ് ചെയ്യുന്നതെ ന്നുമാണ് നിലവിൽ അംഗീകരിക്കപ്പെടുന്ന സമീപനം. ഇതനുസരിച്ച് കാല ക്രമമോ മറ്റു നിദാനങ്ങളോ പരിഗണിക്കാതെയും നാം അഭിപ്രായങ്ങൾ എടുത്തുദ്ധരിക്കാറുണ്ട്. മയ്യിത്ത് കൊണ്ട്പോകുമ്പോൾ മൗനം പാലിക്ക ലാണ് പ്രബലവും ശരിയായ രീതിയുമെന്ന് ഇമാം നവവി(റ) അഭിപ്രാ യപ്പെട്ടിട്ടുണ്ടെങ്കിലും കാലവ്യത്യാസം കൊണ്ട് മതവിധികൾ മാറാമെന്നും അതിനാൽ ഇമാം സകരിയ്യൽ അൻസാരി (റ) യുടെയും മറ്റും വീക്ഷണ ങ്ങൾ സ്വീകരിക്കുന്നതിന് വിരോധമില്ലെന്നുമാണ് പണ്ഡിതന്മാർ വിധി യെഴുതിയത്.

ഇങ്ങനെ വരുമ്പോൾ കർമശാസ്ത്രവിധികൾ സ്വീകരിക്കുന്നേടത്ത് കൃത്യമായ മാനദണ്ഡങ്ങൾ ഇല്ലാതെ പോകുന്നു എന്നും മൗലാനാ കാടേരി നിരീക്ഷിക്കുന്നു. അഥവാ, അനാചാരങ്ങൾ നിലനിൽക്കുന്ന കൊടികുത്ത് നേർച്ചയുടെ സമയത്തും അനാചാരങ്ങൾ ഉണ്ടെന്നത് കൊണ്ട് സിയാറത്ത് ചെയ്യുക എന്ന സുന്നത് മാറ്റിവെക്കേണ്ടതില്ലെന്നും

അതേസമയം, ജനാസ കൊണ്ട്പോകുമ്പോൾ ജനങ്ങൾ സംസാരിക്കു മെന്ന് ഭയന്ന് അല്ലെങ്കിൽ, സംസാരം ഒഴിവാക്കുമെന്നോ കുറക്കുമെന്നോ പ്രതീക്ഷിച്ച്, മൗനം പാലിക്കുക എന്ന സുന്നത്ത് മാറ്റിവെക്കാമെന്നും പറയുന്നത് ന്യായരഹിതമാണെന്നാണ് അദ്ദേഹത്തിന്റെ പക്ഷം.

ഇത്പോലൊരു പക്ഷാന്തരമാണ് സാദാചാരവും അനാചാരവും തമ്മിൽ വേർതിരിക്കുന്നേടത്തും അദ്ദേഹം പ്രകടിപ്പിക്കുന്നത്. ഏതൊരു കാര്യവും സുന്നത്തിനോട് യോജിച്ച് വരുമ്പോൾ അത് സദാചാരമാവു മെന്നും സുന്നത്തിനോട് വിയോജിച്ച് വരുമ്പോൾ അനാചാരമാകുമെ ന്നുമാണ് മൗലാനാ കാടേരി അവതരിപ്പിക്കുന്നത്. അഥവാ, കർമശാസ്ത്ര ഗ്രന്ഥങ്ങളിൽ ഒരു അനുഷ്ഠാനത്തിന്റെ മര്യാദകൾ പറയുന്നുവെങ്കിൽ അത് അനുധാവനം ചെയ്യുക, മറ്റൊന്നും - അനുവദനീയമാണെങ്കിൽ പോലും - അതിലേക്ക് കടത്തിക്കൂട്ടാതിരിക്കുക, എന്ന രീതിയാണ് മൗലാനാ അവലംബിക്കുന്നത്. ഈ വീക്ഷണത്തിന്റെ വെളിച്ചത്തിലാണ് കൊടികുത്ത് നേർച്ചയെ ഒരു പ്രത്യേക തരം സിയാറത്ത് എന്ന് വിളിക്കു കയും അത് ദുരാചാരമാണെന്ന് പറയുകയും ചെയ്യുന്നത്.

എന്നാൽ, മദ്ഹബിൽ ഐകകണ്ഠ്യേന നിഷിദ്ധമാണ് എന്ന് വിധിച്ച കാര്യങ്ങൾ മാത്രമേ അനാചാരമായി കാണാൻ സാധിക്കൂ എന്നും പണ്ഡി തന്മാരുടെ ഒറ്റപ്പെട്ട അഭിപ്രായങ്ങൾക്കനുസരിച്ച് പൊതുജനങ്ങൾ പ്രവർത്തിക്കുന്നുവെങ്കിൽ അതിനെ എതിർക്കപ്പെടേണ്ടതില്ലെന്നുമാണ് കേരളത്തിൽ പൊതുവേ അംഗീകരിക്കപ്പെടുന്ന നയം. മൗലാനാ അഹ്മദ് കോയശ്ശാലിയാത്തിയുടെ വാദ്യോപകരണങ്ങൾ സംബന്ധമായ ഫത്വ യിൽ നിന്ന് വായിച്ചെടുക്കാവുന്ന കാര്യവും ഇതാണ്. ഇതനുസരിച്ച് അനാചാരം എന്നതിന്റെ വ്യാപ്തി തുലോം ചുരുങ്ങുകയും ചെയ്യും.

ചുരുക്കത്തിൽ കർമശാസ്ത്ര ഗ്രന്ഥങ്ങളിൽ നിന്ന് മസ്അലകൾ എടു ക്കുമ്പോൾ ഗ്രന്ഥങ്ങളെ എങ്ങനെ സമീപിക്കണമെന്ന അടിസ്ഥാന ബിന്ദു വിൽ നിന്നാണ് മൗലാനാ കാടേരി മറ്റു പണ്ഡിതന്മാരിൽ നിന്ന് വ്യത്യ സ്തത പുലർത്തുന്നത്. മറ്റു വീക്ഷണങ്ങൾ താഴെ:

## സ്ത്രീ ധനം

സ്ത്രീധനത്തെ അനാചാരങ്ങളുടെ കൂട്ടത്തിലാണ് മൗലാനാ കാടേരി ഉൾപ്പെടുത്തിയത്. അദ്ദേഹം ജീവിച്ച കാലഘട്ടത്തിൽ സുന്നീ പക്ഷത്ത് നിന്നുള്ള ഈ ഒരു അഭിപ്രായം ഒരു പക്ഷേ ഏറെ ചോദ്യം ചെയ്യപ്പെട്ടേ ക്കാം. അനാചാരം, സദാചാരം എന്നീ സംജ്ഞകൾക്ക് കാടേരി നൽകുന്ന

നിർവചനം വളരെ വ്യക്തമാണ്. അതനുസരിച്ച് സ്ത്രീ ധനം അനാചാരമാണെന്ന് വിധിയെഴുതാം.

'ഏതൊരു കാര്യവും സുന്നത്തിനോടു അനുയോജ്യമായി വരുമ്പോൾ അത് സദാചാരമാകുന്നു. ഇല്ലെങ്കിൽ അനാചാരമാകുന്നു'. (ചിന്താർഹമായ യാഥാർത്ഥ്യങ്ങൾ - ഗ്രന്ഥകർത്താവ്). അദ്ദേഹത്തിന്റെ തന്നെ വാക്കുകളിലൂടെ:

സ്ത്രീധനം ദീനുമായി യാതൊരു ബന്ധമില്ലാത്തതും നികാഹിന്റെ യാതൊരു കാര്യത്തോടും ബന്ധപ്പെടാത്തതും അനാചാരവും അനാവശ്യവുമാണ്. പൂർവീകൻമാരിൽ അറിയപ്പെട്ടിട്ടില്ലാത്തതും വെറും പുതിയ നിർമിതവുമാണ്. ഇതിനെക്കുറിച്ച് ചർച്ച ചെയ്തു നോക്കിയാൽ ഹിന്ദു സമ്പ്രദായത്തിൽ നിന്നു വന്നു ചേർന്ന അനാചാരമാണെന്ന് കാണാവുന്നതാണ്. സ്ത്രീക്ക് സഹായമായി വായ്പയോ മറ്റോ വല്ലതും കൊടുക്കുന്നതിൽ തെറ്റില്ല. പക്ഷേ, ആ കൊടുക്കുന്നത് ഭർത്താവിന്റെ ഭാഗത്ത് നിന്ന് ആവശ്യപ്പെട്ടിട്ടോ ഇത്ര കിട്ടണമെന്ന് നിശ്ചയിച്ചിട്ടോ ആയിരിക്കരുത്. പെൺകെട്ടു പറയുമ്പോൾ തന്നെ സ്ത്രീ ധനം എത്ര തരുമെന്ന് അന്വേഷിച്ച് നിശ്ചയിക്കുന്ന പതിവാണ് ഇപ്പോൾ നടന്നു വരുന്നത്. അത് കൂടുതൽ എവിടെ നിന്ന് ലഭിക്കുന്നുവോ അവിടെ നിന്നാണ് നികാഹ് ഉറപ്പിക്കുന്നത്. മാത്രമല്ല, അത് ഇസ്ലാമികമായ ഒരു നിയമം പോലെയാണ് ജനങ്ങൾ ധരിച്ചു വരുന്നത്. റസൂൽ (സ) പെൺമക്കളെ വിവാഹം ചെയ്തു കൊടുത്തപ്പോൾ സ്ത്രീ ധനം കൊടുത്തതായിട്ടോ ഭർത്താവിന്റെ ഭാഗത്ത് നിന്നും ആവശ്യപ്പെട്ടതായിട്ടോ യാതൊരു രിവായത്തും വന്നിട്ടില്ല. നേരെ മറിച്ച് മഹ്റിനുള്ള വഴി ഉണ്ടാക്കാൻ ഭർത്താവിനോട് കൽപ്പിച്ചതായിട്ടാണ് തെളിവുകൾ വന്നിട്ടുള്ളത്. റസൂൽ (സ)ന്റെ കാലത്തോ മുൻ ഗാമികളുടെ കാലത്തോ ഇത്തരം സ്ത്രീധനം അറിയപ്പെടുക പോലും ഉണ്ടായിട്ടില്ല.

സ്ത്രീധനം അനുവദനീയമാണെന്ന് സ്ഥാപിക്കുവാൻ വേണ്ടി സാധാരണ ഉദ്ധരിക്കാറുള്ള "ഒരു സ്ത്രീ വിവാഹം ചെയ്യപ്പെടുന്നത് നാല് കാര്യങ്ങൾക്ക് വേണ്ടിയാണ്: അവളുടെ സമ്പത്ത്, അവളുടെ കുടുംബ മഹിമ, അവളുടെ ഭംഗി, അവളുടെ മതബോധം. നീ മതബോധമുള്ളവളെക്കൊണ്ട് വിജയിയാവുക." എന്ന ഹദീസിനെ അദ്ദേഹം വ്യാഖ്യാനിക്കുന്നത് ഇപ്രകാരമാണ്: സ്ത്രീയെ നികാഹ് ചെയ്യുന്നത്, മുതൽ, തറവാട്, ഭംഗി, ദീൻ എന്നീ നാലു കാര്യങ്ങൾക്ക് പ്രാമുഖ്യം കൽപ്പിച്ചായിരിക്കും. എന്നാൽ

ദീൻ ഉള്ളവളെക്കൊണ്ട് നീ വിജയിയാവുക. എന്ന് റസൂൽ (സ) പറഞ്ഞ തായി ഹദീസിൽ വന്നിട്ടുണ്ട്. സാധാണമായ പതിവ്, ഈ കാര്യ ങ്ങൾക്കാണ് നിക്കാഹ് ചെയ്യാറുള്ളത് എന്നാണ്. അവയിൽ ദീനാണ് നോക്കേണ്ടത്. അതല്ലാത്തനിനെ നോക്കരുത്. ദീനോടു കൂടി മറ്റു കാര്യ ങ്ങൾ ഒത്തു കൂടിയാൽ വളരെ നന്നായി. നികാഹ് ചെയ്യുന്നത് ദീന ല്ലാത്ത മറ്റു കാര്യങ്ങൾക്കു വേണ്ടി ആവരുത് എന്നാണ് ഹദീസിന്റെ താത്പര്യം.

കാരണം, അബ്ദുല്ലാഹിബ്നു ഉമർ വഴിയായി വേറെ ഒരു ഹദീ സിൽ ഇപ്രകാരം വന്നിട്ടുണ്ട്: "സ്ത്രീയെ നികാഹ് ചെയ്യരുത് അവളുടെ ഭംഗിക്ക് വേണ്ടി. അവളുടെ ഭംഗി അവളെ നാശത്തിലേക്ക് ചേർക്കുന്ന തായിരിക്കും. മുതലിന്ന് വേണ്ടിയും നികാഹ് ചെയ്യരുത്. അവളുടെ മുതൽ അവളെ അതിരു കവിഞ്ഞവളാക്കിത്തീർത്തേക്കാം. ദീനിന്നു വേണ്ടി നികാഹ് ചെയ്യുക."

കൂടാതെ ഇപ്രകാരവും ഹദീസിൽ വന്നിട്ടുണ്ട്. "സ്ത്രീയെ മുതലിന്നും ഭംഗിക്കും വേണ്ടി നികാഹ് ചെയ്താൽ അല്ലാഹു അവന്ന് മുതലും ഭംഗിയും തടഞ്ഞു നിർത്തുന്നതാണ്. ദീനിന്നു വേണ്ടി നികാഹ് ചെയ്താൽ അല്ലാഹു അവന് മുതലും ഭംഗിയും നൽകുന്നതുമാണ്. ത്വബ്റാനി ഹികായത്ത് ചെയ്ത ഹദീസിൽ വന്നിട്ടുള്ളത് ഇങ്ങനെയാ ണ്.

ഇതെല്ലാം വെച്ചു നോക്കുമ്പോൾ മുതലിനെ ആഗ്രഹിച്ചു കൊണ്ടുള്ള നികാഹ് ഗുണമുള്ളതല്ലെന്ന് സുതരാം വ്യക്തമാകുന്നുണ്ട്. മാത്രമല്ല. ഇഹ്യാഇൽ പറയുന്നു: മഹ്ർ അധികരിപ്പിക്കൽ സ്ത്രീയുടെ ഭാഗത്ത് നിന്ന് കറാഹത്തായതു പോലെ പുരുഷന്റെ ഭാഗത്ത് നിന്ന് സ്ത്രീയുടെ മുതലിനെക്കുറിച്ച് ചോദിക്കലും കറാഹത്താണ്. അവളുടെ മുതലിൽ ആഗ്രഹിച്ചു നികാഹ് ചെയ്യാതിരിക്കേണ്ടതുമാണ്.

സുഫ്യാനുസ്സൗരീ (റ) പറഞ്ഞിരിക്കുന്നു: ഒരുവൻ വിവാഹം ചെയ്യു കയാണെങ്കിൽ സ്ത്രീക്ക് എന്താണുള്ളത് എന്ന് ചോദിക്കുന്നവൻ കള്ള നാണെന്ന് നീ അറിയുക. ഇത് പോലെ തന്നെ സ്ത്രീധനം എന്താണ് തരിക എന്ന് ചോദിക്കുന്നവനെയും കള്ളനാണെന്ന് മനസ്സിലാക്കണം.

ഇങ്ങനെ പോകുന്നു മൗലാനാ കാടേരിയുടെ അഭിപ്രായങ്ങൾ. ദയൂ

ബന്ദിൽ നിന്നിറങ്ങുന്ന ദാറുൽ ഉലൂം മാസികയുടെ സ്ത്രീധന സംബ ന്ധമായ മുഖപ്രസംഗവും അദ്ദേഹം ഭാഷാന്തരം ചെയ്തു വിവരിക്കുന്നു ണ്ട്. സ്ത്രീധനത്തിനെതിരെ ഇന്ത്യ മഹാരാജ്യം നടത്തിയ നിയമനിർമാ ണത്തെ പ്രകീർത്തിച്ചു കൊണ്ടും അതിന് സർവ പിന്തുണയും അറിയി ച്ചു കൊണ്ടുമാണ് പ്രസ്തുത മുഖപ്രസംഗം. സ്ത്രീധനം നിഷിദ്ധമാ ണെന്ന് മുൻ കാല പണ്ഡിതൻമാർ പ്രസ്താവിച്ചതായും മുഖപ്രസംഗം പറയുന്നുണ്ട്. വെറും നിയമനിർമാണം കൊണ്ട് കാര്യമില്ലെന്നും മനു ഷ്യന്റെ മനസ്സിനാണ് പരിവർത്തനം വരേണ്ടതെന്നും ഇതിൽ പറയുന്നു . മൗലാനാ കാടേരി ഈ മുഖപ്രസംഗം വിവർത്തനം ചെയ്തു നൽകു ന്നതിലൂടെ തന്റെ അഭിപ്രായങ്ങൾക്ക് കൂടുതൽ പിന്തുണ ഉറപ്പാക്കുക യാണ് ചെയ്യുന്നത്.

അദ്ദേഹം ഈ വിഷയം ഉപസംഹരിക്കുന്നത് ഇങ്ങനെയാണ്: "എത്ര കണ്ട് ഈ വിഷയത്തിൽ മതബോധം നഷ്ടപ്പെടുന്നുവോ അപ്പോൾ ഒരു ഭാഗത്തുകൂടി പിടിച്ചു പറിയായി കലാശിക്കുന്നു. മറ്റൊരു ഭാഗത്തുകൂടി വഞ്ചനയായി പരിണമിക്കുന്നു."

## ഖാസിമാരും വരുമാനവും

ഇന്നത്തെ ഖാസിമാരെക്കുറിച്ചും അവരുടെ വരുമാനത്തെക്കുറിച്ചും മൗലാനാ കാടേരി പ്രത്യേകം വീക്ഷണങ്ങൾ വെച്ചുപുലർത്തിയിരുന്നു.

ഇസ്ലാമിക രാഷ്ട്രങ്ങളിൽ യഥാർഥ വിധികർത്താക്കളായ ഖാസി മാരെക്കുറിച്ചും അവർ സ്വീകരിച്ച ഹദ്യകളുടെ വിധിയെക്കുറിച്ചും ഇബ്നു ഹജറിൽ ഹൈത്തമി ഫതാവായിൽ പ്രതിപാദിച്ചിട്ടുണ്ട്. എന്നാൽ ഇന്നത്തെ ഖാസിമാരെ ആ ഗണത്തിൽ എണ്ണാൻ പറ്റില്ല. മൗലാനാ അബുൽ കമാൽ കാടേരി ഖാസിമാരെ നാലു തരമായി തിരിക്കുന്നു. ചിന്താർഹമായ യാഥാർത്ഥ്യങ്ങൾ എന്ന പുസ്തകത്തിൽ നിന്നുള്ള ഭാഗ മാണ് താഴെ:

'ഇവിടങ്ങളിലുള്ള ഖാസിമാർ നാലു വകുപ്പുകളായിട്ടാണ് കാണപ്പെ ടുന്നത്. ഒന്ന്, പാരമ്പര്യമായി നിലനിന്നു പോരുന്നവർ. ഇവർ ജാഹിലാ യാലും അപ്രാപ്തരായാലും തരക്കേടില്ല. കാര്യങ്ങൾ കീഴിൽ ആളെ വെച്ച് നടത്തുന്നതാണ്. രണ്ട്, ഇന്ന പള്ളിയിലെ ഖാസിയാണെന്ന് കോട തിയിൽ നിന്നും വിധി സമ്പാദിച്ചവർ. അവരെ നാട്ടുകാർക്ക് തട്ടിക്കള യാൻ തരമില്ല. ഇവർ ഖുത്തുബ ഓതാനും ഇമാമത്തിനും സാധിക്കണ

മെന്നില്ല. അതെല്ലാം മറ്റൊരാളെ വെച്ച് നടത്തുന്നതാണ്.

മൂന്ന്, അങ്ങോട്ട് പോയി ജോലി അന്വേഷിച്ച് കൊണ്ട് ചെല്ലുകയോ നാട്ടുകാർ ഖാസിപ്പണി തരാമെന്ന് പറഞ്ഞ് ക്ഷണിക്കുകയോ ചെയ്ത് ഖാസിയായവർ. ഇവർ ഒരു തരം പാവകളാണ്. നാട്ടുകാർ എപ്പോൾ തട്ടിക്കളയുന്നോ അപ്പോൾ പുറത്താവുന്നതാണ്.

നാല്, ഒരു പ്രസിദ്ധനായ നേതാവായിട്ടും പലർക്കും ഇഷ്ടപ്പെട്ട ഒരു മഹാനായിട്ടും ഒരാളെ നാട്ടുകാർ ഖാസിയാക്കുന്നവർ. അതിന് വഴി ദൂരത്തിന്റെ കണക്കൊന്നുമില്ല. അങ്ങനെ സ്വീകരിക്കുന്ന ഖാസിക്ക് ആ രാജ്യങ്ങളിൽ യാതൊരു പണിയുമില്ല. താൽപര്യപ്പെട്ട കല്യാണത്തിനോ മറ്റോ ക്ഷണിച്ചാൽ പോകുന്നതാണ്. അങ്ങനെ പോയാൽ വെറുതെ ആകുന്നതുമല്ല.

ഈ നാല് ഖാസിമാർക്കും ഖാസി എന്ന നിലക്കുള്ള ജോലി എന്താണെന്ന് നോക്കണം. പ്രത്യേകം വലിക്കാർ (വലിയ്യ്=രക്ഷിതാവ്) ഇല്ലാത്ത നികാഹ് ഉണ്ടെങ്കിൽ അത് കഴിച്ച് കൊടുക്കുക, മാസം കാണുന്നതിൽ സംശയമുള്ളേടത്ത് അത് സ്ഥിരപ്പെടുത്തുക. മൂന്നാം വകുപ്പിൽ പറഞ്ഞ ഖാസിക്ക് ജുമുഅ ജമാഅത്ത് നടത്തലും കൂടി ഇതിന്റെ പുറമെ ഉണ്ടായിരിക്കുന്നതാണ്.

മാസം സ്ഥിരപ്പെടുത്തുന്നതിന് പ്രതിഫലമില്ല. അത് റേഡിയോ, ഫോൺ മുതലായവ ഉള്ള കാലത്ത് അവരിൽ മാത്രം പരിമിതമായതുമല്ല. അവർ ഒന്ന് സമ്മതിച്ച് കൊടുക്കണമെന്നേയുള്ളൂ. വിധികർത്താവായ ഖാസിക്കാകട്ടെ ഭീമമായ പല അധികാരങ്ങളുമുണ്ട്. അതൊന്നും ഇവർക്കില്ല. അനിസ്‌ലാമികമായ ഗവൺമെന്റിന്റെ കീഴിൽ അതൊന്നും നടക്കുന്നതുമല്ല. ഒരു ഖാസി ആകേണ്ടതിന് ഫിഖ്ഹിന്റെ കിതാബുകളിൽ പറഞ്ഞ ശർത്തുകളിൽ നിന്ന് പ്രായപൂർത്തിയായ ബുദ്ധിയുള്ള പുരുഷൻ എന്നതല്ലാതെ യാതൊരു ശർത്തും ഇവർക്കില്ല. തനിച്ച ജാഹിലാകുന്നതിനും വിരോധമില്ല. ഇവർക്ക് ഉറൂറത്തിന്റെ ഖാസി എന്നാണ് കിതാബുകളിൽ ഉള്ള പേര്.

മേൽപറഞ്ഞ രണ്ട് കാര്യങ്ങൾ നടന്ന് പോകേണ്ടതിന് വേണ്ടി നാട്ടുകാരാൽ നിശ്ചയിക്കപ്പെട്ടതും അവരാൽ ജീവിതം കഴിക്കുകയും ചെയ്യുന്ന ഒരു മനുഷ്യൻ എന്നല്ലാതെ ഇതിനെക്കുറിച്ച് ഒന്നും പറയാനില്ല. നാലാം വകുപ്പിൽ പറഞ്ഞ ഖാസി ഇതിൽ നിന്ന് ഒഴിവാണ്. പക്ഷേ, നികാഹിന്റെ ഹദ്‌യകളും മറ്റും അവരും സ്വീകരിക്കുന്നതാണ്.

ഇത്തരം ഖാസിമാർക്ക് മേൽവിവരിച്ച വരുമാനങ്ങളും പിരിവുകളും സ്വീകരിക്കാമോ എന്നാണ് ഇനി നോക്കേണ്ടത്. ഹലാലായ യാതൊരു വരുമാനങ്ങളും ഏർപ്പാടുകളും ഇല്ലാത്ത രാജ്യത്താണെങ്കിലും ശറഅ് അനുവദിക്കാത്ത വിധത്തിൽ നാട്ടുകാർ ഏർപ്പെടുത്തുന്ന പിരിവുകൾ സാധുവല്ലാതായിത്തീരും. അവർക്ക് അങ്ങനെ ഒരു പിരിവ് ഏർപ്പെടുത്തുവാനും പാടില്ല.

പിന്നെ, നികാഹിനും മറ്റും തൃപ്തിപ്പെട്ട ഹദ്‌യയോ മറ്റോ കൊടുക്കുകയാണെങ്കിൽ മേൽപ്പറഞ്ഞ പ്രകാരമുള്ള ഖാസി അല്ല എന്ന നിലക്ക് തരക്കേടില്ലെന്ന് പറയാം. അത് നിർബന്ധമായോ, ഇന്ന കണക്കിലോ സ്ത്രീധനത്തിന്റെ സംഖ്യയുടെ തോതിൽ നിശ്ചയിക്കപ്പെടുന്നതോ ആയിരിക്കരുത്. അതിന്റെ തോതനുസരിച്ച് ഒരു കണക്ക് നിശ്ചയിക്കപ്പെടുകയാണെങ്കിൽ അത് ബിനാഉൽ ഫാസിദി അലൽ ഫാസിദ് (ഒരു അസാധുവായ കാര്യത്തെ അടിസ്ഥാനപ്പെടുത്തി മറ്റൊരു അസാധുവിനെ സൃഷ്ടിക്കൽ) ആയി മാറും. രാജ്യനടപടിയാകട്ടെ, ഖാസിയും മൊല്ലയും ആരും സംബന്ധിക്കാതെ ഒരു നികാഹ് കഴിഞ്ഞാൽ നികാഹിന്റെ പണം ഖാസിക്കും മറ്റും കൊടുക്കണമെന്നാണ്. ചുരുക്കിപ്പറഞ്ഞാൽ, നാട്ടുകാരെ ആശ്രയിച്ച് കഴിഞ്ഞ് കൂടുന്ന ഖാസീ ഹാജാത്ത് (ആവശ്യങ്ങൾ നിറവേറ്റുന്നവൻ) ആണ് മുന്ന് വകുപ്പുകളിലും പറയപ്പെട്ട ഖാസിമാർ എന്ന് പറയുന്നതിൽ തർക്കമില്ല.

അവർ കൈപ്പറ്റുന്ന മുതലുകളും ഒരു താഴ്ന്ന തരത്തിലുള്ളതാണ്. മരിച്ചാലും അവർക്ക് ചില പിരിവുകളുണ്ട്. മൗഖൂഫ് ആയ ഖബറിസ്ഥാനിൽ ഖബറടക്കം ചെയ്താൽ അവർക്ക് ചില വരുമാനമുണ്ട്. ഖബറുങ്ങൽ വെച്ച് കുറച്ച് ദിവസം ഓതിയാൽ ഇത്ര സംഖ്യ അവർക്ക് കൊടുക്കണമെന്ന് നിശ്ചയിക്കപ്പെട്ടിട്ടുണ്ട്. ഇതെല്ലാം മതപരമായ യാതൊരു അറിവുമില്ലാത്ത നാട്ടിലെ പ്രമുഖന്മാരായ കാരണവന്മാർ മുൻകാലങ്ങളിൽ നിശ്ചയിച്ചിട്ടുള്ളതും അത് പിന്നീട് പരമ്പരയായി തുടർന്ന് പോന്നിട്ടുള്ളതുമാണ്. ശറഇയ്യായി യാതൊരു സംബന്ധവുമുള്ളതല്ല.' (ചിന്താർഹമായ യാഥാർത്ഥ്യങ്ങൾ)

എങ്കിൽ ഇക്കാലത്ത് ഖാസിമാരുടെ വരുമാനം എങ്ങനെ ആയിരിക്കണമെന്നതിനെക്കുറിച്ചും മൗലാനാ കാടേരി പറയുന്നുണ്ട്.

"എന്നാൽ ഇക്കാലത്ത് ഏറ്റവും നല്ലതും സുരക്ഷിതമായതും പള്ളിയിലേക്ക് അതിന്റെ മസ്‌ലഹത്തിനു വേണ്ടി, അതിന്റെ പ്രവർത്തകന്മാർക്കും, ഖാസി, ബാങ്ക് വിളിക്കുന്നവർ, പള്ളിയെ വൃത്തിയായി നോക്കി

സംരക്ഷിക്കുന്നവർ തുടങ്ങിയവർക്ക് പൊതുവിൽ വഖ്ഫ് ചെയ്യുകയും അതിന്റെ വരുമാനത്തിൽ നിന്ന് ചെലവ് ചെയ്യുകയും ചെയ്യുക. അപ്പോൾ മേൽപ്പറഞ്ഞ ദോഷങ്ങൾ ഒന്നും ബാധിക്കില്ല."

(ചിന്താർഹമായ യാഥാർത്ഥ്യങ്ങൾ)

## വിദ്യാഭ്യാസ വീക്ഷണങ്ങൾ

വിദ്യാഭ്യാസത്തെക്കുറിച്ച് മൗലാനാ കാടേരി വെച്ച്പുലർത്തുന്ന വീക്ഷ ണങ്ങൾ അൽഫളാഇലുദ്ദീനിയ്യ, ചിന്താർഹമായ യാഥാർത്ഥ്യങ്ങൾ, താഇയ്യ കമാലിയ്യ എന്നീ കൃതികളിൽ നിന്ന് വായിച്ചെടുക്കാം.

'ഹദീസിൽ ഏത് അറിവിനെ പഠിക്കുന്നതിനാണോ ശ്രേഷ്ഠതയും ബഹുമാനവും പറഞ്ഞിരിക്കുന്നത് അത് ദീനിയ്യായ ഇൽമ് മാത്രമാണ്. മറ്റുള്ള ലൗകിക വിദ്യാഭ്യാസവും അതിനോടനുബന്ധിച്ചതും മനുഷ്യന് ആവശ്യമായതും അനുവദനീയമായതുമാണ്. ഉദ്ദേശ്യ ശുദ്ധിയുണ്ടെങ്കിൽ അവ വെറുതെ പാഴായിപ്പോകുന്നതല്ല. അത് വഴിയും ഇസ്‌ലാമിന്ന് സേവനം ചെയ്യാവുന്നതാണ്. ഇസ്‌ലാമിന്റെ സേവനത്തിനും അതിന്റെ ഗുണത്തിനും വേണ്ടിയാണെന്ന് ഉദ്ദേശിച്ചാണെങ്കിൽ അതിന്ന് അവന് പ്രതിഫലം ലഭിക്കുന്നതാണ്. എന്നാൽ നിർബന്ധമായ ദീനിയ്യായ വിജ്ഞാനത്തിന് ശേഷമാണ് ഭൗതികമായ ജ്ഞാനങ്ങൾക്ക് സ്ഥാനം കൽപ്പിക്കേണ്ടത്.' (ചിന്താർഹമായ യാഥാർത്ഥ്യങ്ങൾ)

മതവിജ്ഞാനം അർഹിക്കുന്നവർ തന്നെ അത് ശരിയായ രീതിയി ലല്ല ചെയ്യുന്നത് എന്നും അദ്ദേഹം പരിതപിക്കുന്നു. 'പണ്ഡിതൻമാരുടെ കൂട്ടത്തിൽ ചേരുവാനോ, അത് വഴി ജനങ്ങൾ അവനെ ബഹുമാനിക്കു വാനോ അവരിൽ നിന്ന് വല്ലതും ലഭിക്കുവാനോ മറ്റോ ഉദ്ദേശിച്ച് പഠി ക്കുന്നവരൊഴികെയുള്ള വിദ്യാർഥികൾ എത്രയുണ്ട്?. അതിന്റെ പ്രകട മായ രൂപം ആ വിദ്യാർഥികളിൽ നിന്ന് തന്നെ നമുക്ക് മനസ്സിലാക്കു വാൻ സാധിക്കുന്നതാണ്. പരിഷ്ക്കാരത്തിന്റെ പേരിൽ അവരുടെ രീതിയും ഭയഭക്തിയുടെ ദൗർലഭ്യവും ഈ പറഞ്ഞതിന്ന് സാക്ഷിയാ ണ്. പിന്നെ പരീക്ഷക്കിരുന്ന് വിജയിക്കുവാനും അത് വഴി ഉദ്യോഗം കര സ്ഥമാക്കുവാനും വേണ്ടി പഠിക്കുന്നവരുടെ കഥ പറയേണ്ടതുമില്ല. ഇഖ്‌ലാസിന്റെ കണിക പോലും അവരെ സ്പർശിക്കുന്നില്ല.' (ചിന്താർഹ മായ യാഥാർത്ഥ്യങ്ങൾ)

വിജ്ഞാനം വരുമാനമാർഗമാക്കി മാറ്റുന്നതിനോടുള്ള വിയോജിപ്പ് അദ്ദേഹം പലേടത്തും രേഖപ്പെടുത്തിയിട്ടുണ്ട്. ബഹുമാന്യരായ സ്വഹാ

ബികളും പൂർവസൂരികളായ ഇമാമുമാരും ജീവിതമാർഗത്തിന് മറ്റു തൊഴിലുകൾ സ്വീകരിക്കുകയും അറിവ് പകരുന്നതും പ്രസരണം ചെയ്യുന്നതും അല്ലാഹുവിന്റെ പ്രീതിക്ക് വേണ്ടി മാത്രമായി നിജപ്പെടുത്തുകയും ചെയ്തു. ആ രീതിയിലേക്ക് വീണ്ടും പണ്ഡിതലോകം വളർന്നെങ്കിൽ മാത്രമേ ഐഹികലോകത്ത് അവർക്ക് അന്തസ്സും അഭിമാനവും തിരിച്ച് പിടിക്കാനാവൂ എന്നാണ് അദ്ദേഹം അഭിപ്രായപ്പെടുന്നത്.

ചുരുക്കത്തിൽ, സമകാലികരിൽ നിന്ന് പല വീക്ഷണങ്ങൾ കൊണ്ടും അദ്ദേഹം വ്യത്യസ്തത പുലർത്തി. ഈ വീക്ഷണങ്ങളിലൂടെ പണ്ഡിത ലോകത്തിന്റെ യശസ്സ് ഉയർത്താൻ അദ്ദേഹം ശ്രമിച്ചു. സമകാലികരിൽ പലർക്കും ഇത് അരോജകമായിത്തോന്നിയെങ്കിലും അദ്ദേഹം ഇതൊന്നും ഗൗനിക്കുന്ന പ്രകൃതക്കാരനായിരുന്നില്ല. താൻ ചെയ്യുന്നത് പണ്ഡിതധർമമാണെന്ന ഉത്തമ ബോധം അദ്ദേഹത്തിനുണ്ടായിരുന്നു.

## അധ്യായം 9

# വ്യക്തിത്വം

സംഘശക്തിയിലും സംഘടനാവ്യവസ്ഥിതിയിലും പൂർണമായി വിശ്വാസം അർപ്പിച്ച വ്യക്തിത്വമായിരുന്നു മൗലാനാ അബുൽകമാൽ കാടേരിയുടേത്. തന്റെ വീക്ഷണങ്ങളിലും അഭിപ്രായങ്ങളിലും ഉറച്ച് നിൽക്കുമ്പോഴും സമസ്തക്കെതിരെ ചിന്തിക്കുവാനോ സംഘശക്തിയെ പിളർത്തുവാനോ അദ്ദേഹം മുതിർന്നില്ല. മറിച്ച്, സമസ്തക്ക് വേണ്ടി അവയെ മാറ്റിവെക്കാനാണ് അദ്ദേഹം തീരുമാനിച്ചത്. എന്നാൽ മരണം വരെ തന്റെ ആശയങ്ങളിൽ നിന്ന് അദ്ദേഹം പിന്മാറിയിട്ടില്ല. 1976ൽ രചിച്ച സുന്നത്തും ബിദ്അത്തും എന്ന കൃതിയിൽ മൗലാനാ തന്റെ നിലപാടുകൾ വീണ്ടും ആവർത്തിക്കുന്നുണ്ട്.

ഉദാഹരണമായി, കൊടികുത്ത് നേർച്ചയെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ വീക്ഷണങ്ങൾ അൽബയാനിൽ പ്രസിദ്ധീകരിച്ചത് വിവാദമായപ്പോൾ അതിന് നിരവധി പണ്ഡിതന്മാർ അനുകൂലിച്ചിരുന്നു. അന്നത്തെ സമസ്ത പ്രസിഡന്റ് മൗലാനാ അബുൽ ഹഖ് മുഹമ്മദ് അബ്ദുൽ ബാരി മുസ്ല്യാരും സെക്രട്ടറി കെ.പി. മുഹ്യുദ്ദീൻ കുട്ടി മുസ്ല്യാർ പറവണ്ണയും അൽബയാനിൽ എഴുതിയ കുറിപ്പിൽ മൗലാനാ കാടേരിയുടെ നിലപാടിനെ ന്യായീകരിച്ചിരുന്നു. തന്റെ ശിഷ്യഗണങ്ങളും അഭ്യുദയ കാംക്ഷികളും ഒട്ടും കുറവുമായിരുന്നില്ല. മാത്രമല്ല, സമസ്തയിൽ പാരമ്പര്യവും സീനിയോറിറ്റിയും തനിക്കവകാശപ്പെടാനുമുണ്ടായിരുന്നു. തൂലികയിലും പ്രസംഗപാടവത്തിലും സമർഥനത്തിലും ഖണ്ഡനത്തിലും താൻ ഒട്ടും പിന്നിലായിരുന്നില്ല. എന്നാലും സംഘത്തിൽ നിന്ന് വിട്ടുനിൽക്കുകയല്ലാതെ സംഘടനക്കെതിരിൽ പ്രവർത്തിക്കാൻ അദ്ദേഹം മുതിർന്നില്ല.

ജനാസയോടു കൂടെയുള്ള ദിക്റിന്റെ കാര്യവും തഥൈവ. ഇവിടെയും

അദ്ദേഹത്തെ അനുകൂലിക്കുന്നവരുടെ എണ്ണം കുറവായിരുന്നില്ല. ദയൂ ബന്ദ്, അൽബാഖിയാത്ത് തുടങ്ങിയ വിജ്ഞാന കേന്ദ്രങ്ങളും മൗലാനാ കാടേരിയുടെ വീക്ഷണത്തെയാണ് അനുകൂലിച്ചത്. സമസ്തയിലെ വിവാ ദങ്ങൾക്ക് ശേഷവും അദ്ദേഹത്തിന്റെ വീക്ഷണഗതിയോട് യോജിക്കുന്ന സമസ്ത പണ്ഡിതന്മാർ തന്നെ ഉണ്ടായിരുന്നു. അൽഫതാവാ എന്ന കൃതിയിൽ ഇതെല്ലാം വിവരിച്ചിട്ടുണ്ട്. എങ്കിലും സമസ്തയെന്ന പ്രസ്ഥാ നത്തിന് സർവ പിന്തുണയും പ്രഖ്യാപിച്ചു താൻ പിന്മാറി. തന്റെ എതിർ ചേരിയുടെ തലപ്പത്തുള്ളത് 1950കളിൽ മാത്രം സമസ്തയിൽ സജീവ മായ ഒരു നവാഗതനാണെന്നതോ അദ്ദേഹത്തിന് തന്നെക്കാൾ പ്രായ ത്തിൽ കുറവാണെന്നതോ മൗലാനാ കാടേരിയെ അലോസരപ്പെടുത്തി യില്ല.

പാണ്ടിക്കാട് മഹല്ലിൽ നിന്ന് അദ്ദേഹം ജോലി രാജി വെക്കുന്നത് ജനങ്ങൾ ഖുത്തുബ പരിഭാഷപ്പെടുത്താൻ ആവശ്യപ്പെട്ടത് കൊണ്ടാണ്. സമസ്ത ഖുതുബ പരിഭാഷക്കെതിരെ പ്രമേയം പാസാക്കിയിട്ടുണ്ടെന്നും അതിന്റെ മുശാവറ മെമ്പറായ തനിക്ക് അത് നിർവഹിക്കാൻ നിവൃത്തി യില്ലെന്നുമാണ് അദ്ദേഹം പറഞ്ഞത്. അന്ന് അദ്ദേഹം സമസ്തയുടെ സജീവ പ്രവർത്തകനല്ലെങ്കിലും മുശാവറ യോഗത്തിന് ക്ഷണിക്കപ്പെ ടാറില്ലെങ്കിലും സംഘടനാ തീരുമാനം ശിരസ്സാവഹിച്ചു.

കൊടികുത്ത് നേർച്ചാ വിവാദത്തിൽ മൗലാനാ അഹമ്മദ് കോയശ്ശാലി യാത്തിയുടെ നിലപാടിനാണ് മുൻതൂക്കം ലഭിച്ചത് എന്നത് കൊണ്ട് മൗലാനാ കാടേരി ശാലിയാത്തിയെ തള്ളിപ്പറഞ്ഞില്ല. ഇത് ഇവർക്കിട യിലുള്ള വൈരത്തിനോ എതിർപ്പിനോ കാരണമായില്ല. ശാലിയാത്തി വഫാത്തായപ്പോൾ അദ്ദേഹത്തിന്റെ വേർപ്പാടിൽ ദുഃഖം രേഖപ്പെടുത്തി ക്കൊണ്ട് സുദീർഘമായ അനുശോചനകാവ്യവും മൗലാനാ കാടേരി രചി ച്ചിട്ടുണ്ട്. അഹമ്മദ് കോയശ്ശാലിയാത്തിയെ അനുസ്മരിക്കുന്നേടത്ത് താങ്ക ൾ അനാചാരങ്ങളുടെ കഠിന വിരോധിയായിരുന്നു, ബിദ്അത്തുകാരെ തുടച്ചുനീക്കുന്നതിൽ കഠിനാധ്വാനം ചെയ്തിരുന്നു എന്നും ഫത്‌വയുടെ കാര്യത്തിൽ താങ്കളെപ്പോലെ നൈപുണ്യമുള്ള മറ്റാരും ഉണ്ടായിരുന്നില്ല എന്നുമെല്ലാം മൗലാനാ കാടേരി എഴുതി.

ഇതെല്ലാം പാരത്രിക ലോകത്തെ മാത്രം ലക്ഷ്യം വെക്കുന്ന സമുദാ യത്തിന് ഗുണം മാത്രം കാംക്ഷിക്കുന്ന ഒരു യഥാർത്ഥ പണ്ഡിതന്റെ ലക്ഷണമല്ലാതെ മറ്റെന്താണ്.

മൗലാനാ അബുൽ കമാൽ വേഷം കൊണ്ട് ആദ്യമേ വ്യതിരക്തത

പുലർത്തിയിരുന്നു. കള്ളി മുണ്ടും ജുബ്ബയും അതിനു മുകളിൽ ഒരു കോട്ടും സ്ഥിരം ധരിച്ചിരുന്നു. പിന്നെ തലപ്പാവും തോളിൽ ഒരു മേൽമുണ്ടും കാണും. വെള്ളക്കള്ളിയാണ് മേൽമുണ്ടിന്റെ വർണം. വളരെ ചെറുപ്പത്തിൽ തന്നെ കൈയിൽ വളഞ്ഞ അഗ്രത്തോട് കൂടിയുള്ള വടി പിടിച്ചിരുന്നു. നീണ്ട താടിയും തീക്ഷ്ണമായ കണ്ണുകളും ഒത്ത ശരീരവും എല്ലാം കൂടിയാവുമ്പോൾ ഒരു തികഞ്ഞ പണ്ഡിതന്റെ ഭാവഹാവങ്ങൾ അദ്ദേഹത്തിൽ സമ്മേളിച്ചു.

ആരുടെ മുഖത്ത് നോക്കിയും കാര്യം പറയാനുള്ള ധൈര്യവും ആർജ്ജവവുമായിരുന്നു അദ്ദേഹത്തിന്റെ ഏറ്റവും വലിയ ഗുണം എന്നു പറയാം. തനിക്ക് യോജിക്കാൻ പറ്റാത്തതോ ശറഇനു വിരുദ്ധമായതോ ആയ കാര്യങ്ങൾ കണ്ടാൽ ഉടനടി പ്രതികരിക്കും. അത് വീട്ടിലായാലും സംഘടനയിലായാലും നാട്ടുകരോടായാലും അദ്ദേഹം പറഞ്ഞിരിക്കും. സമസ്ത കേരള ജംഇയ്യത്തുൽ ഉലമയുടെ ജനറൽ സെക്രട്ടറി ചെറുശ്ശേരി സൈനുദ്ദീൻ മുസ്‌ലിയാർ ഒരിക്കൽ ഇങ്ങനെ അനുസ്മരിച്ചു. കാടേരി മുഹമ്മദ് അബുൽ കമാൽ കോഴിക്കോട്ടേക്ക് ബസിൽ യാത്ര ചെയ്യുകയാണ്. തദവസരത്തിൽ സീറ്റിൽ തന്റെ അടുത്തിരിക്കുന്ന ആളുടെ കൈയിൽ സ്വർണ മോതിരം കാണാനിടയായി. കാടേരി അത് ഒഴിവാക്കാൻ അയാളോട് ആവശ്യപ്പെട്ടു. അയാൾ അംഗീകരിച്ചില്ല. 'എന്റെ പണം കൊണ്ട് ഞാൻ വാങ്ങിയ ഒരു സ്വർണ മോതിരം എന്റെ കയ്യിൽ അണിഞ്ഞതിന് താങ്കൾ എന്തിന് ചോദ്യം ചെയ്യുന്നു?' ഇതാണ് അയാൾ ന്യായമായി പറഞ്ഞത്.

മൗലാനാ കാടേരിയും വിട്ടു കൊടുത്തില്ല. അദ്ദേഹം പ്രത്യുത്തരം ചെയ്തു. 'നിന്റെ പണം കൊണ്ടു നീ വാങ്ങിയ സ്വർണ മോതിരം ആയത് കൊണ്ടാണ് ഞാൻ അത് ഒഴിവാക്കാൻ പറഞ്ഞത്. അതെങ്ങാനും എന്റെ പണം കൊണ്ടാണ് വാങ്ങിയതെങ്കിൽ ഞാൻ തന്നെ ഊരി വലിച്ചെറിയുമായിരുന്നു.' ശബ്ദ കോലാഹലം കേട്ട ബസ് യാത്രക്കാർ മുഴുവൻ കാടേരിയുടെ പക്ഷത്ത് കൂടി. പിന്നെ, അയാൾക്ക് നിർദേശം അംഗീകരിക്കുകയല്ലാതെ നിവൃത്തിയുണ്ടായിരുന്നില്ല.

മേൽമുറി നിവാസിയായ കാടേരി പൊതുവത്ത് ഇസ്മാഈൽ മുസ്‌ലിയാർ ഒരു അനുഭവം പങ്കുവെച്ചു. അഥവാ മൗലാനാ കാടേരി കോഴിക്കോട്ടേക്ക് ബസ് കാത്തു നിൽക്കുകയാണ്. അന്ന് നാട്ടിലെ മദ്രസയിൽ നബിദിന പരിപാടി നടക്കുന്ന ദിവസമാണ്. അന്നത്തെ ചെലവിലേക്ക് സംഘാടകർ ഉദ്ദേശിച്ച പണം പിരിഞ്ഞുകിട്ടിയില്ല എന്ന് തോന്നുന്നു. അതിനാൽ പിരിവെടുക്കാൻ സ്വദർ മുഅല്ലിം തന്നെ

മുന്നിട്ടിറങ്ങിയിരിക്കുകയാണ്. അദ്ദേഹം പല ആളുകളിൽ നിന്നും പണം നിർബന്ധിച്ച് വാങ്ങുന്നുണ്ട്. ഇത് കണ്ട മൗലാനാ മുഅല്ലിമിനെ അടുത്ത് വിളിച്ചു. എന്നിട്ട് അല്പം ഗൗരവത്തിൽ തന്നെ പറഞ്ഞു: "ജനങ്ങൾക്ക് ഇഷ്ടമുള്ളത് അവർ തരട്ടെ. ഒരിക്കലും നിർബന്ധിച്ച് പണം പിരിക്കരുത്. ഇത് നബി (സ) യുടെ പേരിലുള്ള പരിപാടിയാണ്."

തനിക്ക് ശരിയല്ലെന്ന് തോന്നുന്ന കാര്യം ആരുടെ എതിർപ്പ് വകവെക്കാതെയും പറയും. അതിന്റെ വരുംവരായ്കകൾ അദ്ദേഹത്തിന് പ്രശ്നമായിരുന്നില്ല. കോഓർഡിനേഷൻ ഓഫ് ഇസ്‌ലാമിക് കോളേജസിന്റെ കോഡിനേറ്ററും കെ. കെ. ഹസ്റത്ത് മെമ്മോറിയൽ ഇസ്‌ലാമിക് ആന്റ് ആർട്സ് കോളേജിന്റെ പ്രിൻസിപ്പാളുമായ അബ്ദുൽ ഹകീം ഫൈസി ആദൃശേരി ഒരു അനുഭവം പങ്കു വെച്ചതായി ഓർക്കുന്നു. അന്ന് അദ്ദേഹം ആലത്തൂർ പടി പള്ളിയിലെ ദർസ് വിദ്യാർത്ഥിയാണ്. വിദ്യാർത്ഥികൾ ദർസ് സമാജത്തിന്റെ പേരിൽ നബിദിന പരിപാടികൾ സംഘടിപ്പിച്ചു. അന്ന് പട്ടിക്കാട് ജാമിഅ നൂരിയ്യയുടെ പ്രിൻസിപ്പാൾ ആയിരുന്ന സമസ്ത സെക്രട്ടറി ശംസുൽ ഉലമാ ഇ.കെ അബൂബക്കർ മുസ്‌ലിയാരായിരുന്നു മുഖ്യാതിഥി. ഇ.കെ അന്ന് കെ. എസ്. ആർ.ടി.സി ബസിൽ വന്ന് ഒരു പ്രസംഗം കാഴ്ചവെച്ച് തിരിച്ച് പോയി. അതിൽ അതിഥിയായി മൗലാനാ കാടേരിയെയും വിളിക്കാൻ വിദ്യാർത്ഥികൾ അദ്ദേഹത്തിന്റെ വീട്ടിലെത്തി. പങ്കെടുക്കാമെന്ന് സമ്മതിക്കുകയും ചെയതു. പിന്നെ, ''എന്തെല്ലാമാണ് കാര്യപരിപാടികൾ'' എന്ന് ആരാഞ്ഞു. "മൗലിദ്, അന്നദാനം തുടങ്ങിയവ"- കുട്ടികൾ പറഞ്ഞു. "ശരി ഞാൻ വരാം, പിന്നെ എന്തെങ്കിലും."

"പിന്നെ, നബിദിന റാലി." എന്താണ് റാലി എന്നായി അദ്ദേഹം. റാലി എന്താണെന്ന് അദ്ദേഹത്തിനറിയാം. എന്നാലും വിദ്യാർഥികളിൽ നിന്നുള്ള വിശദീകരണമാണ് ചോദിക്കുന്നത്. അവർ വിശദീകരിക്കുകയും ചെയ്തു. അദ്ദേഹം ക്ഷുഭിതനായി. "റസൂലിന്റെ പേരിൽ റാലി നടത്തൽ ശരിയല്ല. ഞാൻ വരില്ല.'' അതിൽ പിന്നെ പങ്കെടുത്തതുമില്ല. (വീക്ഷണങ്ങളിൽ വ്യത്യാസമുണ്ടാവാം, എന്നാൽ ഘോഷയാത്ര സുന്നത്തായ കർമമല്ല എന്നായിരുന്നു അദ്ദേഹത്തിന്റെ വീക്ഷണം.) അദ്ദേഹം പങ്കെടുത്തില്ലെങ്കിലും അതിനെ വിലക്കാനും അദ്ദേഹം തയ്യാറുണ്ടായിരുന്നില്ല. തന്റെ പണ്ഡിതരായ മക്കളും ശിഷ്യന്മാരും ഇത്തരം റാലികളിൽ പങ്കെടുക്കാറുണ്ടായിരുന്നു.

പടിഞ്ഞാറ്റും മുറിയിൽ ദർസ് നടത്തുന്ന കാലത്ത് അദ്ദേഹത്തിന്റെ സഹോദരീപുത്രൻ അബ്ദുൽ ഹമീദ് മുസ്‌ലിയാർ അവിടെ മുതഅല്ലിം

ആയിരുന്നു. അദ്ദേഹം പറഞ്ഞ ഒരനുഭവം:

അന്ന് ഖബ്റിസ്ഥാനിൽ ഖബറിനു മുകളിൽ പുരകെട്ടി ഓതുന്ന സമ്പ്രദായം അവിടെയുണ്ട്. പള്ളി വരാന്തയോടനുബന്ധിച്ച് ഒരു ഖബറിനു മുകളിൽ പുരകെട്ടി ഒരു മൊല്ല ഓതിക്കൊണ്ടിരിക്കുകയാണ്. മൗലാനാ കാടേരി വരാന്തയിൽ ഉലാത്തിക്കൊണ്ടിരിക്കുന്നു. ഇടയിൽ ഓത്തുകാരന് എന്തോ പിഴവ് സംഭവിച്ചു. മൗലാനാ കാടേരി ഒച്ചവെച്ചു. അത് ശരിയാക്കി ഓതിക്കൊടുത്തു. അഥവാ തെറ്റുകളോട് ഒരിക്കലും സമരസപ്പെടാത്ത കാർക്കശ്യം എവിടെയും അദ്ദേഹം പുലർത്തി.

തന്റെ ജീവിതത്തിന്റെ അവസാന നാളുകളിൽ ഉണ്ടായ ഒരനുഭവം, തന്റെ ജീവചരിത്ര ചുരുക്കത്തിൽ അദ്ദേഹം വിവരിക്കുന്നുണ്ട്. ബീമാ പള്ളിയിൽ സിയാറത്തിന് പോയപ്പോൾ ശൈഖ് അബൂബക്കർ അവർകളുടെ മനാഖിബുകളും കറാമത്തുകളും ഒരു മൗലിദ് രചിക്കുക എന്ന ഉദ്ദേശ്യത്തിൽ കുറിച്ചെടുത്തപ്പോൾ കമ്മറ്റിയിൽ പെട്ട ചിലർ അതിനെ തടഞ്ഞു. ബാക്കി അദ്ദേഹത്തിന്റെ വാക്കുകളിലൂടെ: 'അവിടെയുള്ള കമ്മറ്റിക്കാർ ഇത് എന്തിനാണെന്ന് ചോദിച്ചു. ഇത് അറബിയിൽ മൗലിദ് രൂപത്തിൽ എഴുതാൻ വേണ്ടിയാണെന്ന് മറുപടി പറഞ്ഞു. അപ്പോൾ അവർ പറയുകയുണ്ടായി. ഈ മനാഖിബുകളും മറ്റും എഴുതി വിതരണം ചെയ്യുവാനും പ്രസിദ്ധീകരിക്കുവാനും ഇവിടത്തെ കമ്മറ്റിയുടെ അനുവാദം വേണം. അതില്ലാതെ പാടില്ല. അദ്ദേഹം പറഞ്ഞു. അബൂബക്കർ ശൈഖിന്റെ മനാഖിബുകളും നിങ്ങളുടെ കമ്മറ്റിയുമായി എന്ത് ബന്ധമാണുള്ളത്. നിങ്ങൾ പറയുന്നത് ഒരിക്കലും ശരിയല്ല.' ഇങ്ങനെ കാണുന്ന കാര്യങ്ങൾ ആരെയും വകവെക്കാതെ ആരുടെ മുഖത്ത് നോക്കിയും പറയുന്നത് അദ്ദേഹത്തിന്റെ ശീലമായിരുന്നു.

മുട്ട്, വിളി, കുഴലൂത്ത് തുടങ്ങിയ സംഗീതമോ സമാനമോ ആയ ഒന്നും അദ്ദേഹം ഇഷ്ടപ്പെട്ടില്ല. ഇത്തരം കാര്യങ്ങളുമായി ഒരിക്കലും ഒരു വിട്ടുവീഴ്ചക്കും തയ്യാറായില്ല. മലപ്പുറം നേർച്ചയുടെ വിളംബരം അറിയിച്ച് കൊണ്ടുള്ള ചെണ്ട കൊട്ടുകാർ, നാഗൂർ, മുത്തുപ്പേട്ട പോലുള്ള ദർഗകളുടെ പ്രതിനിധികളായി വരുന്ന (ഖലീഫ എന്നാണ് വിളിക്കാറ്- ലോപ നാമം- കലീവ) അറബന മുട്ടുകാർ തുടങ്ങിയവർക്കൊന്നും വീട്ടിലേക്ക് പ്രവേശനമുണ്ടായിരുന്നില്ല. കാടേരിയെ അറിയുന്നവർ ആദ്യമേ പടിപ്പുര കടക്കാൻ ധൈര്യപ്പെടില്ല. അറിയാത്തവർ അകത്ത് വന്നാൽ മൗലാനാ വളരെ ക്ഷുഭിതനായി എന്തെങ്കിലും കൊടുത്ത് അവരെ പറഞ്ഞയക്കും.

നിലപാടുകളിലും വീക്ഷണങ്ങളിലും കാർക്കശ്യം പുലർത്തിയെങ്കിലും വിനയാന്വിതമായ ഒരു മനസ്സും ലളിതമായ ഒരു ജീവിതവും അദ്ദേഹത്തിനുണ്ടായിരുന്നു. അനാവശ്യ ചെലവുകൾ അദ്ദേഹം ഒരിക്കലും ഇഷ്ടപ്പെട്ടില്ല. തന്റെ രണ്ടാമത്തെ മകൾ സ്വഫിയ്യ വിവാഹിതയായപ്പോൾ പുതിയ പെണ്ണ് സാധാരണ ലൈൻ ബസിലാണ് ഭർതൃ ഗൃഹത്തിലേക്ക് പോയത്. അന്ന് ഒരു കാറ് പിടിക്കാനുള്ള കഴിവും പ്രാപ്തിയും അദ്ദേഹത്തിന് വേണ്ടുവോളമുണ്ടായിരുന്നു.

മാത്രമല്ല, തന്നിലുള്ള ജിജ്ഞാസ ഒരു കാലത്തും കെട്ടടങ്ങിയിരുന്നില്ല. വായനാ ശീലം മരണം വരെ കാത്തു സൂക്ഷിച്ചു. വായന ക്ളാസിക് ടെക്സ്റ്റുകളിൽ മാത്രം ഒതുങ്ങുമായിരുന്നില്ല. പുതിയതും പഴയതുമായ സർവതും അദ്ദേഹം വായിക്കുമായിരുന്നു. അറിയാത്ത പദങ്ങൾ എഴുതി വെക്കുകയും അറിയുന്നവരോട്, അവർ എത്ര ചെറിയവരാണെങ്കിലും, ചോദിച്ചു മനസ്സിലാക്കുകയും ചെയ്യും. മൗലാനായുടെ മകളുടെ പുത്രൻ പി.കെ അബ്ദുൽ ഗഫൂർ അൽ ഖാസിമി ഒരനുഭവം പങ്ക് വെക്കുന്നു.

താൻ ദയൂബന്ദിൽ പഠിക്കുന്ന കാലം. അന്ന് ഒരിക്കൽ മാതാമഹനെ സന്ദർശിക്കാൻ വേണ്ടി ആലത്തൂർപടിയിലെ തന്റെ ഉമ്മയുടെ വീട്ടിലേക്ക് വന്നു. അപ്പോൾ മൗലാനാ കാടേരി ഒരു കടലാസെടുത്ത് താൻ എഴുതി വെച്ചിരുന്ന മോഡേൺ അറബിയിലെ പല പദങ്ങളും കാണിച്ചു. അതിന്റെ അർഥം അറിയുമോ എന്നു ആരാഞ്ഞു.

തന്റെ നല്ലകാലം എന്നു പറയാം. എല്ലാ പദങ്ങളുടെയും അർത്ഥം തനിക്കറിയാമായിരുന്നു. മറുപടി അദ്ദേഹത്തിന് വളരെ ഇഷ്ടപ്പെട്ടു. തനിക്ക് വേണ്ടി പ്രാർഥിക്കുകയും ചെയ്തു.

മറ്റൊരു സന്ദർഭം, അബ്ദുൽ ഗഫൂർ ഖാസിമി അന്നും ദയൂബന്ദ് വിദ്യാർഥിയാണ്. ദയൂബന്ദിൽ നിന്ന് ലീവിൽ നാട്ടിൽ വന്നപ്പോൾ പതിവു പോലെ തന്റെ മാതാമഹനെ കാണാൻ വന്നു. അന്നും മൗലാനാ കാടേരി അർത്ഥം പിടികിട്ടാത്ത കുറെ പദങ്ങൾ എഴുതി വെച്ചിരുന്നു. മുമ്പ് അറബി പദങ്ങളായിരുന്നെങ്കിൽ ഇത്തവണ ഉർദു പദങ്ങളാണ് കരുതി വെച്ചിരിക്കുന്നത്. മുമ്പത്തെ പദങ്ങളുടെ അർഥങ്ങൾ പൗത്രനിൽ നിന്ന് കിട്ടിയതിനാലാവാം മൗലാനാ ഈ പദാവലി ഖാസിമിയുടെ മുന്നിൽ വെച്ചു.

തന്റെ കാലക്കേട് എന്നു പറയാം. ഒരു പദത്തിന്റെ അർഥം പോലും അദ്ദേഹത്തിന് കിട്ടിയില്ല. അവ മുഴുവൻ ഹംദർദ് ദവാഖാനയുടെ മാഗ

സിനിൽ വന്ന പറിമരുന്നുകളുടെയും പച്ചമരുന്നുകളുടെയും പേരുകളാ യിരുന്നു പോൽ. ഒരു പദത്തിനു പോലും അർഥം കിട്ടാതിരുന്ന പേര ക്കുട്ടിക്ക് അന്ന് കണക്കിന് ശകാരവും കിട്ടി.

വിദ്യാർഥി സമൂഹത്തെയും വിദ്യാഭ്യാസത്തെയും അദ്ദേഹം എന്നും പ്രോത്സാഹിപ്പിച്ചു. അതു കൊണ്ടുതന്നെ, അദ്ദേഹത്തെ തേടിയെത്തുന്നവരിൽ വലിയൊരു വിഭാഗം വിദ്യാർജനത്തിന് വരുന്നവരായിരുന്നു. പള്ളിയിൽ പോകുമ്പോൾ പല സമയത്തും ദർസ് വിദ്യാർഥികളുമായി സംവദിക്കുമായിരുന്നു. ദർസിൽ നിന്ന് പലരും അദ്ദേഹത്തിന്റെ വീട്ടിൽ വന്ന് ഉർദു ഭാഷ പഠിക്കുമായിരുന്നു. മർഹൂം അബ്ദുറഹ്മാൻ ഫസ്ഫരിയുടെ ദർസിൽ പഠിച്ചിരുന്ന കാവനൂർ നീലിയൻ മുഹമ്മദ് മുസ്‌ലിയാർ ഈ ഗണത്തിൽ പെടും. വൈകുന്നേരങ്ങളിൽ ഉർദുവിന്റെ ചില പ്രാഥമിക പുസ്തകങ്ങൾ അദ്ദേഹം മൗലാനാ കാടേരിയിൽ നിന്ന് പഠിച്ചിട്ടുണ്ട്. ഉർദു ഭാഷയിൽ നിന്നുള്ള വിവർത്ത നങ്ങളെക്കുറിച്ച് നേരത്തെ പ്രതിപാദിച്ചുവല്ലോ. പുസ്തക വിവർത്തന ത്തിനു പുറമെ പ്രസംഗ പരിഭാഷയിലും അദ്ദേഹത്തിന് കഴിവുണ്ടായി രുന്നു. മലപ്പുറം ജില്ലയിലെ ഇരുമ്പുചോലയിലെ മദ്രസാ യോഗത്തിന് അധ്യക്ഷനായി വന്ന വെല്ലൂർ അൽബാഖിയാത്തു സ്സാലിഹാത് പ്രിൻ സിപ്പാൾ മൗലാനാ ശൈഖ് ആദം ഹസ്രത്തിന്റെ ഉർദു പ്രസംഗം ഭാ ഷാന്തരം ചെയ്തത് അദ്ദേഹമായിരുന്നു. ഇത് തന്റെ ജീവചരിത്രച്ചുരു ക്കത്തിൽ പരാമർശിക്കുന്നുണ്ട്.

അദ്ദേഹത്തിൽ നിന്ന് ഉർദു ഭാഷ സ്വായത്തമാക്കിയവരിൽ അതിപ്രമുഖൻ ചരിത്രകാരൻ കെ. കെ അബ്ദുൽ കരീം സാഹിബാണ്. ഇദ്ദേഹം ദിവസങ്ങളോളം കാടേരിയുടെ വീട്ടിൽ താമസിച്ച്, അധ്വാനിച്ച് പഠിച്ചതാണ്. കൊണ്ടോട്ടിയിലെ കരീം മാഷ് എന്നാണ് അദ്ദേഹത്തെ വീട്ടുകാർ വിളിച്ചിരുന്നത്. അഥവാ ഒരോ വിദ്യാർഥിക്കും തന്നാലാവുന്നത് ചെയ്ത് കൊടുക്കാൻ എത്ര സമയവും അദ്ദേഹം നീക്കിവെക്കുമായിരുന്നു.

തന്റെ പൗത്രൻ പി.കെ. അബ്ദുൽ ഗഫൂർ അൽ ഖാസിമി ദയൂബന്ദിൽ പഠിക്കുമ്പോൾ അദ്ദേഹം സ്ഥിരം കത്തുകൾ എഴുതാറുണ്ടായിരുന്നു. ഈ കത്തുകൾ അന്ന് തനിക്ക് ചില്ലറ പ്രോത്സാഹനമൊന്നുമല്ല നൽകിയത് എന്ന് ഖാസിമി അനുസ്മരിക്കുന്നു. അതിൽ ദയൂബന്ദിലെ ഉലമാക്കകളെക്കുറിച്ചുള്ള തന്റെ വീക്ഷണവും വിദ്യാഭ്യാസത്തിന്റെ പ്രാധാന്യവും മറ്റും പരാമർശിച്ചിട്ടുണ്ടാവും.

വിദ്യാർഥി ജീവിതത്തിൽ കാടേരിയുടെ പ്രോത്സാഹനം കിട്ടിയ ഒരു

കോളേജ് വിദ്യാർഥിയും അന്ന് നാട്ടിലുണ്ട്. അന്ന് മലപ്പുറം കോളേജിലെ ഡിഗ്രി വിദ്യാർഥി അബ്ദുൽ ജബ്ബാർ ആയിരുന്നു അത്. ഈ വിദ്യാർഥി വയസ്സ് കൊണ്ട് തന്നെക്കാൾ എത്രയോ താഴെയാണെങ്കിലും പഠിക്കുന്നത് ഭൗതിക വിദ്യാഭ്യാസമാണെങ്കിലും കാണുമ്പോൾ കുശലാന്വേഷണം നടത്തുകയും പഠനത്തെക്കുറിച്ച് ചോദിക്കുകയും ചെയ്യും. മാത്രമല്ല അന്ന് ഇംഗ്ലീഷിൽ സാമാന്യം പരിഞ്ജാനമുണ്ടായിരുന്ന അബ്ദുൽ ജബ്ബാർ ആണ് മൗലാനാ കാടേരിക്ക് ദൂരെനിന്ന് വരുന്ന ഇംഗ്ലീഷ് കത്തുകൾ വിവർത്തനം ചെയ്തു കൊടുത്തിരുന്നത്. മറുപടിക്കത്തുകൾ തയ്യാറാക്കുന്നതിന് വേണ്ടി മൗലാനാ, ഈ വിദ്യാർഥിയെ തെരഞ്ഞ് പോകും. സ്വന്തം വീട്ടിലേക്ക് വിളിച്ച് വരുത്തി സ്വന്തം സീറ്റിലിരുത്തിയാണ് കാര്യങ്ങൾ ചെയ്യിക്കുക. ഇത് തനിക്ക് കിട്ടിയ അംഗീകാരങ്ങളിൽ നിസ്തുലമാണെന്ന് അബ്ദുൽ ജബ്ബാർ അനുസ്മരിക്കുന്നു. ഈ കൊച്ചു വിദ്യാർഥി പിന്നീട് ഫാറൂഖ് കോളേജിൽ ലക്ചററും അറബിക് വിഭാഗം തലവനും ആയിട്ടുണ്ട്. മൗലാനയുടെ ജിജ്ഞാസക്കും പ്രോത്സാഹനത്തിനും പുറമെ വിനയത്തിന്റെ ഒരു ഉത്തമ മാതൃകയും കൂടിയാണിത് എന്നും ഇദ്ദേഹം പറയുകയുണ്ടായി.

വ്യക്തി ബന്ധം കാത്തു സൂക്ഷിക്കുന്നതിൽ അദ്ദേഹം പ്രത്യേകം ശ്രദ്ധപതിപ്പിച്ചിരുന്നു. കത്തുകൾക്ക് മറുപടി തയ്യാറാക്കൽ, കത്തുമായി പോസ്റ്റ് ഓഫീസിൽ പോവൽ ഇതെല്ലാം അദ്ദേഹം ആസ്വദിച്ചു എന്നു പറയണം. ഈ സൗഹൃദ വലയം വിശാലമായിരുന്നു. തന്റെ ശിഷ്യഗണങ്ങൾക്ക് പുറമെ സമൂഹത്തിൽ പേരും പ്രശസ്തിയുമുള്ള പലരും തന്റെ വീട്ടിലെ നിത്യ സന്ദർശകരായിരുന്നു. തന്റെ ആശയങ്ങളോട് യോജിക്കുന്നവരും യോജിക്കാത്തവരുമെല്ലാം അവരിലുണ്ടായിരുന്നു. മലയാളമിതര ഭാഷകൾ സംസാരിക്കുന്ന ആളുകളെ, പ്രത്യേകിച്ച് ഉർദു ഭാഷ അറിയുന്നവരെ ഏറെ പ്രിയമായിരുന്നു.

മഹാനായ സയ്യിദ് അബ്ദുറഹ്മാൻ ബാഫഖി തങ്ങളുമായി അടുത്ത ബന്ധമാണ് പുലർത്തിയിരുന്നത്. ബാഫഖി തങ്ങൾ പല തവണ മൗലാനാ കാടേരിയുടെ വീട്ടിലെ പടാപുറത്തിരുന്ന് ഭക്ഷണം കഴിച്ചവരാണ്. മൗലാനാ കാടേരിയും ഇടക്കിടെ ബാഫഖി തങ്ങളെ കോഴിക്കോട്ടുള്ള പാണ്ടികശാലയിൽ ചെന്ന് കാണും. തങ്ങളുടെ വഫാത്തിനു ശേഷവും തങ്ങളുടെ ബന്ധു മിത്രാദികളോട് ഈ ബന്ധം പുലർത്തിപ്പോന്നു. ഇടക്കിടെ തങ്ങളുടെ പാണ്ടികശാല

സന്ദർശിക്കുകയും ചെയ്യും.

പാനായിക്കുളം അബ്ദുറഹ്മാൻ മുസ്‌ലിയാർ, വാളക്കുളം അബ്ദുൽ ബാരി മുസ്‌ലിയാർ, പറവണ്ണ മൊയ്തീൻ കുട്ടി മുസ്‌ലിയാർ തുടങ്ങി തന്റെ പ്രഭാവ കാലത്തെ സമസ്തയുടെ ഒട്ടുമിക്ക പണ്ഡിതൻമാരും പല ആവശ്യങ്ങൾക്കുവേണ്ടി അദ്ദേഹത്തെ വീട്ടിൽ സന്ദർശിക്കും. തന്റെ വ്യക്തി ബന്ധങ്ങളിൽ സി.എൻ. അഹ്മദ് മൗലവി, അബുസ്വബാഹ് മൗലവി തുടങ്ങിയവരും ഉണ്ടായിരുന്നു. അദ്ദേഹവുമായി വ്യക്തിബന്ധം പുലർത്തിയ മറ്റൊരു പ്രമുഖൻ കേരള മുൻ ഉപമുഖ്യമന്ത്രിയായിരുന്ന അവുക്കാദർക്കുട്ടി നഹയാണ്. പരപ്പനങ്ങാടി പനയത്തിൽ പള്ളി മുദരിസായിരിക്കെ തുടങ്ങിയതാണ് ഈ ബന്ധം. നഹാ സാഹിബ് ഇടക്കിടെ കാടേരിയുടെ വീട്ടിൽ വരികയും സുദീർഘമായി സംസാരിക്കുകയും ചെയ്യുമായിരുന്നു.

മൗലാനാ കാടേരിയുടെ സൗഹൃദ വലയം ഇത്ര വലുതാണെങ്കിലും സ്വന്തം നാട്ടിൽ ജന സമ്പർക്കം അൽപം കുറവായിരുന്നു. തന്റെ ശൈശവവും യൗവ്വനത്തിന്റെ ആദ്യ പകുതിയും ചെലവഴിച്ചത് ഉമ്മയുടെ നാടായ ഇരുമ്പുഴിയിലായിരുന്നല്ലോ. പിന്നെ തന്റെ കിടയൊത്ത ആളുകളുടെ അഭാവവും ഇതിനു കാരണമായേക്കാം.

എന്നാൽ മഹല്ല്, മദ്രസ തുടങ്ങിയവയുടെ കാര്യത്തിൽ അദ്ദേഹത്തിന് തികഞ്ഞ ശ്രദ്ധയുണ്ടായിരുന്നു. മഹല്ല് കമ്മിറ്റി സുപ്രധാനമായ തീരുമാനമെടുക്കുന്നതിന് മുമ്പ് അദ്ദേഹത്തോട് അഭിപ്രായങ്ങൾ തേടുകയും ആവശ്യമായ ഉപദേശങ്ങൾ സ്വീകരിക്കുകയും ചെയ്യുമായിരുന്നു. മുദരിസുമാരെ നിയമിക്കുമ്പോഴും ഒഴിവാക്കുമ്പോഴും മദ്രസയിലെ സുപ്രധാനമായ തീരുമാനമെടുക്കുമ്പോഴും അദ്ദേഹവുമായി കൂടിയാലോചന നടത്താറുണ്ടായിരുന്നുവെന്ന് ആലത്തൂർപടി മഹല്ല് കാരണവരായിരുന്ന പുള്ളിയിൽ ബാപ്പുട്ടി ഹാജി ഓർക്കുന്നു.

മാത്രമല്ല, രാഷ്ട്രീയ കാര്യങ്ങളിലും ആവശ്യമായ ഉപദേശങ്ങൾ നൽകും. അതിനാൽ നാട്ടിലെ മുസ്‌ലിം ലീഗ് കമ്മിറ്റിയും അദ്ദേഹത്തോട് പല കാര്യങ്ങളും കൂടിയാലോചിക്കുമെന്ന് ബാപ്പുട്ടി ഹാജി ഓർക്കുന്നു. ലീഗിന്റെ കേന്ദ്ര കമ്മിറ്റിയിൽ നിന്ന് ഉർദു ഭാഷയിൽ വരുന്ന കത്തുകൾ വായിക്കാനും മറുപടി തയ്യാറാക്കാനും കാടേരിയെയാണ് നാട്ടുകാർ ആശ്രയിച്ചിരുന്നത്. ഒന്നു രണ്ടു ലീഗ് യോഗങ്ങളിൽ പങ്കെടുത്തതൊഴിച്ചാൽ പരസ്യമായി രാഷ്ട്രീയത്തിൽ പ്രവർത്തിച്ചിട്ടില്ല.

ജീവിതത്തിൽ പരമാവധി സൂക്ഷ്മത പുലർത്തിയാണ് മൗലാനാ

ജീവിച്ചത്. സുന്നത്തുകൾ പരമാവധി നിർവഹിക്കും. അനാവശ്യമായവ പൂർണമായും വർജിക്കും. ഹജ്ജിന് പോകാനായി പാസ്പോർട്ട് ആവശ്യത്തിന് ഒരു ഫോട്ടോ എടുത്തു എന്നതൊഴിച്ചാൽ ജീവിതത്തിൽ ഒരിക്കലും അദ്ദേഹം ഛായാഗ്രഹണം നടത്തിയിട്ടില്ല. ഫോട്ടോ എടുക്കുന്ന വിഷയത്തിൽ പണ്ഡിതന്മാർക്കിടയിൽ അഭിപ്രായ വ്യത്യാസമുണ്ടെങ്കിലും ഫോട്ടോ എടുക്കാൻ പാടില്ലെന്ന നിലപാടിൽ അദ്ദേഹം കണിശക്കാരനായിരുന്നു.

തന്റെ ഭാര്യയുടെ ഒരു ബന്ധു ബാങ്കിൽ ഉദ്യോഗസ്ഥനായി ജോലിയിൽ പ്രവേശിച്ച കാരണത്താൽ അവരുടെ വീട്ടിൽ നിന്ന് എന്തെങ്കിലും കഴിക്കുന്നത് മൗലാനാ വിലക്കിയിരുന്നു.

ഇനിയും അദ്ദേഹത്തിന്റെ ജീവിതത്തിൽ വായിക്കപ്പെടാതെ കിടക്കുന്ന ഒരുപാടു ഏടുകൾ കാണും. ഉപര്യുക്ത കാര്യങ്ങൾ ചില സൂചനകൾ മാത്രമായി കണക്കാക്കാം.

## അധ്യായം 10

# കുടുംബം

മലപ്പുറം പെരിന്തൽമണ്ണ റോഡിലെ രാമപുരത്തിനടുത്ത് പാതിരമണ്ണ സ്വദേശിനിയായിരുന്ന വിശാരത്തൊടി കുഞ്ഞീദു മുസ്‌ലിയാരുടെ മകൾ ഫാത്തിമയായിരുന്നു മൗലാനാ കാടേരിയുടെ പത്‌നി. കുഞ്ഞീദു മുസ്‌ലിയാർ വലിയ പണ്ഡിതനും സ്വൂഫീ വര്യനുമായിരുന്നു. പാണ്ഡിത്യം കൊണ്ടും ആധ്യാത്മികത കൊണ്ടും പ്രസിദ്ധനായ പോലെ സൗന്ദര്യം കൊണ്ടും അദ്ദേഹം അറിയപ്പെട്ടിരുന്നു. മോശമല്ലാത്ത സമ്പാദ്യത്തിന്റെയും ഉടമയായിരുന്നു അദ്ദഹം. പല സ്ഥലങ്ങളിലും ദർസ് നടത്തി തന്റെ അവസാന കാലം ഇബാദത്തിലായി കഴിഞ്ഞു. വീട്ടു വളപ്പിൽ ചെറിയൊരു നിസ്കാരപ്പള്ളിയുണ്ടാക്കി അതിലാണ് പിന്നീട് ആരാധനയുമായി കഴിഞ്ഞത്. ഖബറിടവും ഇതിനടുത്ത് തന്നെ. (കുറിപ്പ്-2 നോക്കുക)

പത്‌നിയുടെ മാതാവ് ആയിശ, കേരളം കണ്ട മഹാ പ്രതിഭകളിലൊരാളായ യൂസുഫ് അൽ ഫള്ഫരിയുടെ പുത്രിയാണ്. വിവാഹത്തിന്റെ തിയ്യതിയൊന്നും എവിടെയും രേഖപ്പെടുത്തിക്കാണുന്നില്ല. രണ്ട് ആൺ മക്കളും നാല് പെൺ മക്കളുമാണ് ഈ ദാമ്പത്യത്തിൽ ഉണ്ടായത്. മൈമൂന, അബ്ദുൽ വഹാബ്, സ്വഫിയ്യ, മുഹമ്മദ് ഹസൻ, ജമീല, റൈഹാന എന്നിവരാണ് മക്കൾ. ഒരു ആൺ കുഞ്ഞ് ചെറുപ്പത്തിൽ മരിച്ചിട്ടുണ്ട്.

മകൻ അബ്ദുൽ വഹാബ് മുസ്‌ലിയാർ പിതാവിൽ നിന്ന് പ്രാഥമിക പഠനം നേടിയതിനു ശേഷം വെല്ലൂർ അൽ ബാഖിയാത്തിൽ നിന്നാണ് ഉപരിപഠനം നേടിയത്. തന്റെ 22-ാം വയസ്സിൽ തന്നെ മുഥവ്വൽ ബിരുദം നേടി. സമസ്ത കേരള ജംഇയത്തുൽ ഉലമ പ്രസിഡന്റും ജാമിഅ നൂരിയ

പ്രിൻസിപ്പിളുമായിരുന്ന കെ കെ അബൂബക്കർ ഹസ്രത്, കുറ്റിപ്പുറം അബ്ദുല്ല മുസ്‌ലിയാർ, എം.എം ബശീർ മുസ്‌ലിയാർ തുടങ്ങിയവർ സഹപാഠികളാണ്. ക്ലാരി, പുല്ലാര, കാവനൂർ, പൊൻമള, ചേറൂർ, പടിക്കോട്ടുംപടി, എന്നിവിടങ്ങളിൽ ദർസ് നടത്തിയിട്ടുണ്ട്. ഗൃഹണ ശക്തിയിലും ഓർമ ശക്തിയിലും അദ്ദേഹത്തിന്റെ കഴിവ് എടുത്ത് പറയേണ്ടതാണ്. സ്വപ്ന വ്യാഖ്യാനത്തിലും മുൻപന്തിയിലായിരുന്നു. ദർസ് ജീവിതം കൂടുതൽ കാലം നീണ്ടു നിന്നില്ല, ശിഷ്ട കാലം ഇബാദത്തിലും ചിന്തയിലുമായി കഴിച്ചുകൂട്ടി. വസ്ത്രത്തിലും മറ്റും വേണ്ടത്ര ശ്രദ്ധിക്കാതെ ഐഹിക പരിത്യാഗിയെപ്പോലെ ആയിരുന്നു ജീവിതം. ജനങ്ങൾക്ക് അദ്ദേഹത്തെ വലിയ ബഹുമാനമായിരുന്നു. സമസ്തയുടെ സ്ഥാപക നേതാവും പ്രഥമ വൈസ് പ്രസിഡന്റുമായിരുന്ന മൗലാനാ അബ്ദു ഖാദിൽ അൽ ഫള്ഫരിയുടെ മകൾ മൈമൂനയായിരുന്നു ഭാര്യ. അബ്ദുൽ ഖാദിർ ബാഖവി, മുഹമ്മദ് ബാഖവി, അബ്ദുശ്ശുക്കൂർ ദാരിമി എന്നീ മൂന്ന് പുത്രന്മാരും ഖദീജ, ഉമ്മുൽ ഫള്ൽ എന്നീ രണ്ട് പുത്രിമാരുമുണ്ട്.

ഇളയ മകൻ മുഹമ്മദ് ഹസൻ മുസ്‌ലിയാർ 1941 ഏപ്രിൽ 20ന് ആലത്തൂർപടിയിലെ തറവാടുവീട്ടിൽ ജനിച്ചു. സ്വപിതാവിൽ നിന്നും അബ്ദുറഹ്മാൻ ഫള്ഫരി എന്ന കുട്ടി മുസ്‌ലിയാരിൽ നിന്നും മതപഠനം നേടി. ദാറുൽ ഉലൂം ദയൂബന്ദിലാണ് ഉപരിപഠനം. മണ്ണാർക്കാട്, മാട്ടൂൽ, ചീയൂർ, നെല്ലിക്കുത്ത്, കാച്ചിനിക്കാട്, പൂക്കോട്ടുംപാടം, മലപ്പുറം, ചാവക്കാട്, ഇച്ചിലംകോട്, പരപ്പനങ്ങാടി എന്നിവിടങ്ങളിൽ ദർസ് നടത്തി. നല്ല മതപ്രഭാഷകൻ ആയിരുന്നു. പൊതുവെ സുസമ്മതനും സ്വീകാര്യനുമായിരുന്ന അദ്ദേഹം മരിക്കുന്ന സമയത്ത് മഹല്ല് പ്രസിഡണ്ടായിരുന്നു. തന്റെ ഉസ്താദും വെല്ലൂർ അൽ ബാഖിയാത്തിന്റെ പ്രിൻസിപ്പാളുമായിരുന്ന അബ്ദുറഹ്മാൻ ഫള്ഫരിയുടെ മകൾ ഉമൈറയാണ് ഭാര്യ. മുഹമ്മദ് റശീദുദ്ദീൻ, മുഹമ്മദ് സിയാഉദ്ദീൻ ഫൈസി (റിയാദ്), ഡോ. മുഹമ്മദ് ബഹാഉദ്ദീൻ ഹുദവി (ഖത്തർ), ഡോ. മുഹ മ്മദ് സ്വലാഹുദ്ദീൻ വാഫി (ലക്ചറർ), മുഹമ്മദ് വജീഹുദ്ദീൻ വാഫി (ഖത്തർ) എന്നീ ആൺ മക്കളും സുആദ എന്ന പെൺ കുട്ടിയുമുണ്ട്. പിതാവിന്റെ ജീവിത കാലത്ത് തന്നെ 1983ൽ 42-ാം വയസ്സിൽ പരപ്പനങ്ങാടി പനയത്തിൽ പള്ളിയിൽ വെച്ച് ഹൃദയാഘാതം മൂലം വഫാത്തായി.

പണ്ഡിതൻമാരുമായി മാത്രമാണ് മൗലാനാ കാടേരി വിവാഹ ബന്ധങ്ങൾ നടത്തിയത്. തന്റെ പെൺമക്കൾക്കും പേരമക്കൾക്കും

വിവാഹം ആലോചിക്കുമ്പോഴെല്ലാം ഇക്കാര്യം അദ്ദേഹം ശ്രദ്ധിച്ചു. മൂത്ത മകൾ മൈമൂനയെ വിവാഹം ചെയ്തത് മർഹൂം പി.കെ അബ്ദുള്ള മുസ്ലിയാർ ബാഖവി എന്ന പ്രതിഭാധനനാണ്. സമസ്ത മലപ്പുറം ജില്ലാ മുശാവറ മെമ്പറും വളാഞ്ചേരി മർക്കസുത്തർബിയ്യത്തിൽ ഇസ്ലാമിയ്യയുടെ പ്രിൻസിപ്പാളുമായിരുന്നു അദ്ദേഹം. ഇവർക്ക് ഉബൈദുള്ള ഫൈസി, അബ്ദുൽ ഗഫൂർ ഖാസിമി (പ്രിൻസിപ്പാൾ, മർക്ക സുസ്സഖാഫത്തിൽ ഇസ്ലാമിയ്യഃ, കുണ്ടൂർ) അബ്ദുൽ ലത്തീഫ് ഫൈസി (സുന്നി മഹൽ മലപ്പുറം), ഡോ. ഖാസിമുൽ ഖാസിമി (പ്രിൻസിപ്പാൾ മജ്ലിസുത്തൗഹീദ്- കോഴിക്കോട്), അബ്ദുൽ ഹക്കീം എന്നീ ആൺ മക്കളും ഒരു മകളുമുണ്ട്.

രണ്ടാമത്തെ മകൾ സ്വഫിയ്യയുടെ ഭർത്താവ് മർഹൂം വലിയോറ കോയാമു മുസ്ലിയാർ ആയിരുന്നു. മുദരിസും പ്രഭാഷകനും അറബിക്കവിയുമായിരുന്നു അദ്ദേഹം. അറബി കവിതാ രചനയിലുള്ള അദ്ദേഹത്തിന്റെ വൈഭവമാണ് കേരള അറബി ഭാഷ ചരിത്രത്തിൽ അ ദ്ദേഹത്തെ സമര്യനാക്കിയത്. കാടേരിയുടെ പേരിൽ അനുശോചന കാവ്യം രചിച്ചത് അദ്ദേഹമാണ്. ഈ ദാമ്പത്യത്തിൽ ഒരു മകൾ മാത്രമാണുള്ളത്. മൂന്നാമത്തെ മകൾ ജമീലയെ വിവാഹം ചെയ്തത് മർഹൂം പള്ളിപ്പുറം ആലുങ്ങൽ മൊയ്തീൻ മുസ്ലിയാരാണ്. പല സ്ഥലങ്ങളിലും ദർസ് നടത്തിയ ഇദ്ദേഹം ദീർഘകാലം പ്രവാസ ജീവിതം നയിച്ചിട്ടുണ്ട്. നൂറുള്ള (അബൂദാബി), ഹബീബുള്ള ഫൈസി (തൂത ദാറുൽ ഉലൂം അറബി കോളേജ് (വാഫി) പ്രിൻസിപ്പാൾ), നജീബുള്ള എന്നീ ആൺ മക്കളും നാലു പെൺ മക്കളുമുണ്ട്. ഇളയ മകൾ റൈഹാനയുടെ ഭർത്താവ് കോട്ടക്കൽ പറപ്പൂരിലെ പൂവത്തൂർ അഹ്മദ് കുട്ടി ബാഖവിയാണ്. കാടേരിയുടെ ശിഷ്യ ഗണങ്ങളിൽ പ്രധാനിയാണ് അദ്ദേഹം. പല സ്ഥലങ്ങളിലും ദർസ് നടത്തി അദ്ദേഹവും പ്രവാസ ജീവിതം തെരഞ്ഞെടുത്തു. നിലവിൽ പറപ്പൂർ മഹല്ല് പ്രസിഡണ്ടാണ്. അബ്ദുൽ അസീസ് (റിയാദ്), മുഹമ്മദ് റഫീഅ് (സഊദി), മുഹമ്മദ് ത്വയ്യിബ് (ടാൻസാനിയ) എന്നീ ആൺ മക്കളും രണ്ട് പെൺ മക്കളുമുണ്ട്.

മൗലാനാ കാടേരിയുടെ വീട് പിതാവ് ഹസൻ മുസ്ലിയാർ പണി കഴിപ്പിച്ചതാണ്. ആവശ്യാനുസാരം വന്ന വികസന പ്രവർത്തനങ്ങളും അറ്റകുറ്റ പണികളും നടത്തുക മാത്രമേ മൗലാനാ ചെയ്തിട്ടുള്ളൂ. അന്നത്തെ അവസ്ഥക്ക് മറ്റു സമ്പന്ന വീടുകളോട് കിടപിടിക്കുന്ന സാമാന്യം ഭേദപ്പെട്ട മാളികപ്പുരയുള്ള തറവാടായിരുന്നു അത്. ചുറ്റു മതിലും പടിപ്പുരയും മുറ്റവും തൊടിയുമുള്ള വീട്. തെങ്ങ്, കവുങ്ങ്,

മാവ്, പുളി, പ്ലാവ്, കാപ്പി, ഓർക്കാപുളി, മാതള നാരങ്ങ എല്ലാം തൊടിയിലുണ്ടായിരുന്നു. ചതുരാകൃതിയിലുള്ള കിണറും കുളവും ഈ തറവാടിന്റെ പ്രത്യേകതയായിരുന്നു. വിശാലമായ വരാന്ത, പടാപ്പുറം, സ്ത്രീകൾക്കും പുരുഷന്മാർക്കും വെവ്വേറെ ഗോവണി, വീടിനോട് ചേർന്ന് തേങ്ങാക്കൂടും അടുക്കളയും... ഇങ്ങനെ പലതും. ആലത്തൂർ പടി അങ്ങാടിയിൽ ബസിറങ്ങിയാൽ പിന്നെ, വരമ്പിലൂടെ അല്പം നടന്നു വേണം തറവാട്ടിലെത്താൻ. വീട്ടു വളപ്പിന് ചുറ്റിയൊഴുകുന്ന നീർച്ചാലും (ആണിത്തോട് എന്നാണ് പറയുക) മഴക്കാലത്ത് അതിലൊഴുകുന്ന തെളിഞ്ഞ വെള്ളവും അതിൽ നീന്തിക്കളിക്കുന്ന കുഞ്ഞുമത്സ്യങ്ങളും. അഥവാ വരമ്പിലൂടെ വന്നാൽ ഒന്നരമീറ്റർ വീതിയുള്ള നീർച്ചാലിന്റെ കുറുകെ പണിത നടപ്പാലം കടന്ന് പടിപ്പുര കടന്നു വേണം തറവാട്ടിലെത്താൻ.

പൂർണമായ മതചിട്ടയിലാണ് മൗലാനാ കുടുംബത്തെ പരിപാലിച്ചത്. വളരെ സ്വതന്ത്രമായി കുടുംബത്തോട് ഇടപഴകുന്ന സ്വഭാവക്കാരനായിരുന്നില്ല. അതിനാൽ മക്കൾക്കും മറ്റുള്ളവർക്കും എല്ലാം അദ്ദേഹത്തെ സമീപിക്കാൻ ബഹുമാനം നിറഞ്ഞ ഭയമായിരുന്നു.

വീട്ടിലെ സ്ത്രീകൾ ഹിജാബ് പാലിക്കുന്ന കാര്യത്തിലും അന്യ സ്ത്രീ പുരുഷന്മാർ തമ്മിൽ ഇടകലരുന്ന കാര്യത്തിലും തന്റെ പിതാവിന്റെ പാതയാണ് പിന്തുടർന്നത്. ഇക്കാര്യത്തിൽ ഒരു വിട്ടുവീഴ്ചക്കും അദ്ദേഹം തയ്യാറായില്ല. വീടിനകത്തു പോലും സ്വന്തം ബന്ധുക്കളിലെ അന്യ സ്ത്രീ പുരഷന്മാർ മുഖത്ത് നോക്കാനോ സംസാരിക്കാനോ അനുവാദമുണ്ടായിരുന്നില്ല. അനാവശ്യമായി സ്ത്രീകൾ പുറത്ത് പോവുന്നത് വെറുപ്പായിരുന്നു. അതിനാൽ അകന്ന ബന്ധുക്കളിലെ കല്യാണം, മരണം തുടങ്ങിയവയിലൊന്നും വീട്ടുകാർ പങ്കെടുത്തിരുന്നില്ല. മഹാന്മാരുടെ ഖബർ സിയാറത്തിന് സ്ത്രീകൾ പോകുന്നത് പോലും അദ്ദേഹം ഇഷ്ടപ്പെട്ടില്ല.

എന്നാൽ വർഷത്തിലൊരിക്കൽ പത്നിയും മക്കളുമൊന്നിച്ച് ഭാര്യയുടെ നാടായ പാതിരമണ്ണയിലേക്ക് വിരുന്നു പോവും. ഒരു മാസക്കാലമാണ് വിരുന്ന്. രാത്രി സമയത്താണ് യാത്ര. അതിനു വേണ്ടി നേരത്തെ കാളവണ്ടി ബുക്ക് ചെയ്തിരിക്കും. പാനീസ് വിളക്കിന്റെ വെളിച്ചത്തിൽ രാത്രി മുഴുവൻ കാളകൾ സഞ്ചരിച്ചാൽ പുലർച്ചെ പാതിരമണ്ണയിലെത്താം. മൗലാനാ പിന്നെ അവിടെ നിന്ന് ദർസ് നടത്താൻ പോകും. ഭാര്യയും മക്കളും ഒരു മാസം കഴിഞ്ഞേ മടങ്ങൂ.

ദർസ് നടത്തുന്ന കാലത്ത് പൊതുവെ രണ്ടാഴ്ചയിൽ ഒരിക്കലാണ് വീട്ടിൽ വന്നിരുന്നത്. അന്ന് യാത്രാ സൗകര്യത്തിന്റെ പരിമിതിയും വഴിദൂരവും എല്ലാം പരിഗണിക്കുമ്പോൾ ഇതിൽ അതിശയോക്തിയൊന്നുമില്ല. ജീവിതം ദർസിനും അധ്യാപനത്തിനും പുസ്തക രചനക്കും ഉഴിഞ്ഞു വെക്കുന്നവർക്ക് ഇതും ഏറെയായിരിക്കും.

വീട്ടിൽ കർക്കശക്കാരനാണെങ്കിലും കൊച്ചു കുട്ടികളോട് സ്നേഹം പങ്കുവെക്കുന്നതിൽ പിശുക്ക് കാണിക്കുമായിരുന്നില്ല. കുട്ടികൾ കരയുന്നത് അദ്ദേഹം ഇഷ്ടപ്പെട്ടില്ല. പ്രത്യേകിച്ചും പേരക്കുട്ടികളോട് വലിയ സ്നേഹമായിരുന്നു. പേരക്കുട്ടികൾ കരഞ്ഞാൽ ശീലം നന്നാകുന്നതിന് വേണ്ടി മിഠായിയോ പലഹാരമോ തരും. അതിനു വേണ്ടി അലമാരയിൽ അൽപം പലഹാരം അദ്ദേഹം കരുതി വെക്കുമായിരുന്നു. അതിനാൽ ഞങ്ങൾ പേരക്കുട്ടികൾ കരഞ്ഞാൽ വേഗം എത്തുന്നത് വല്യാപ്പയുടെ മുന്നിലാണ്. ഞങ്ങളുടെ തന്ത്രം തിരിച്ചറിഞ്ഞു എന്ന ഭാവത്തിൽ പുഞ്ചിരി തൂകി പലഹാരം കൈപറ്റുന്നത് ഇന്നും ഓർമയിലുണ്ട്.

പെങ്ങൻമാരോടുള്ള സ്നേഹവും പ്രത്യേകം എടുത്ത് പറയേണ്ടതാണ്. അവർക്ക് എന്ത് ചെയ്ത് കൊടുക്കുന്നതിലും മടി കാണിച്ചിരുന്നില്ല. വാളക്കുളം അബ്ദുൽ ബാരി മുസ്ലിയാരുടെ വിട്ടിലേക്ക് സമസ്ത യോഗത്തിനും മറ്റും പോകുമ്പോഴെല്ലാം പറപ്പൂരിലുള്ള പെങ്ങളുടെ വീടും സന്ദർശിക്കും. ചെറിയ പെങ്ങൾ മരിച്ചിട്ട് ദിവസങ്ങളോളം കണ്ണീരൊലിപ്പിച്ചു നടന്നുവെന്നും പുത്രി സ്വഫിയ്യ സാക്ഷ്യപ്പെടുത്തുന്നു.

ജീവിതം വളരെ അടുക്കും ചിട്ടയുമുള്ളതായിരുന്നു. ദർസ് നിർത്തി വീട്ടിൽ നിൽക്കുമ്പോഴും ഈ ചിട്ട തുടർന്നു. വിശ്രമ ജീവിതത്തിലെ ചിട്ടയെക്കുറിച്ച് മാത്രമേ ഇവിടെ പ്രതിപാദിക്കാൻ കഴിയൂ.

തഹജ്ജുദ് നിസ്കാരത്തോടെയാണ് പ്രഭാതം തുടങ്ങുന്നത്. പിന്നെ സുബ്ഹിയും ദിന മന്ത്രങ്ങളും കഴിഞ്ഞാൽ നല്ല ചൂടുള്ള ചായ നിർബന്ധം. ഗ്ലാസിനു പകരം പിഞ്ഞാണത്തിലാണ് ചായ കുടിക്കുക. ഒമ്പത് മണി വരെ തന്റെ വായന പോലുള്ള കാര്യങ്ങളിൽ മുഴുകും. ഒമ്പത് മണി കൃത്യത്തിനാണ് നാശ്ത. ചപ്പാത്തിയാണ് പഥ്യം. കൂർക്കൽ എന്ന കിഴങ്ങു കൊണ്ട് ഉണ്ടാക്കുന്ന കറിയാണ് താൽപര്യം.

എന്തെങ്കിലും ആവശ്യമുണ്ടെങ്കിൽ പുറത്ത് പോകും. തന്റെ

ആവശ്യങ്ങൾ പലതുമായിരിക്കും. ഒരു ഇൻലെന്റ്, കവർ അല്ലെങ്കിൽ മുറുക്കാൻ തുടങ്ങിയവ വാങ്ങാൻ പോലും സ്വയം പോവും. ആരെയും ആശ്രയിക്കാതിരിക്കാൻ പരമാവധി ശ്രദ്ധിക്കും.

നിസ്കാര സമയമായാൽ ഒരു നിമിഷം പോലും കാത്ത് നിൽക്കില്ല. കേൾവി ശക്തിക്ക് അല്പം കുറവുണ്ടായതിനാൽ ബാങ്ക് കൊടുത്തു എന്നറിയിക്കൽ പേരക്കുട്ടികളുടെ ഉത്തരവാദിത്തമായിരുന്നു. അടുത്ത് ചെന്ന് 'ബാങ്ക് കൊടുക്കുന്നു' എന്ന് ഉറക്കെ പറയണം. അപ്പോൾ പുഞ്ചിരി തൂകിക്കൊണ്ട് എഴുന്നേൽക്കും. അലൂമിനിയത്തിന്റെ ജവനയിൽ വെള്ളമെടുത്ത് കോലായിലിറങ്ങി വുളൂവെടുക്കും. വരാന്തയിൽ നിസ്കരിക്കാനും അതിഥികളെ സ്വീകരിക്കാനും പ്രത്യേകം തയ്യാർ ചെയ്ത പടാപ്പുറത്താണ് നിസ്കാരം.

സമയത്തിന്റെ കാര്യത്തിൽ വളരെ ശ്രദ്ധയുണ്ടായിരുന്ന പോലെ വീട്ടിലെ ഘടികാരത്തിന്റെ കാര്യത്തിലും അദ്ദേഹം ശ്രദ്ധ പുലർത്തിയിരുന്നു. ദിവസവും ഘടികാരത്തിന് ചാവി കൊടുക്കുന്നത് അദ്ദേഹം തന്നെയാണ്. ഒരു പോക്കറ്റ് വാച്ച് യാത്രയിൽ സദാ കൂടെ കരുതിയിരുന്നു.

ഭക്ഷണത്തിന് ശേഷം പൊതുവെ പടാപുറത്ത് തന്നെയാണ് വിശ്രമിക്കുന്നത്. കയ്യിൽ വിശറിയുണ്ടാകും. കവുങ്ങിൻ പാള കൊണ്ട് വിശറി ചെത്തിയുണ്ടാക്കുന്നത് അദ്ദേഹം തന്നെയാണ്. ഈ ആവശ്യത്തിനും അടക്ക തൊലിക്കാനും ചുരണ്ടാനും മറ്റുമായി ഒന്ന് രണ്ട് പേനക്കത്തികൾ സൂക്ഷിച്ചിരുന്നു.

മുറുക്കാൻ തിന്നുന്നത് വളരെ ചെറുപ്പം മുതൽ തന്നെയുള്ള ശീലമായിരുന്നു. അതിന്റെ സാധന സാമഗ്രികൾ വീട്ടിൽ യഥേഷ്ടമുണ്ടായിരുന്നു. ഓട്ടിന്റെ രണ്ടു ചെല്ലപ്പെട്ടികൾ, രണ്ട് മൂന്ന് കോളാമ്പികൾ, അടക്ക തൊലിക്കാനും ചുരണ്ടാനുമുള്ള പേനക്കത്തികൾ, അടക്ക പൊടിക്കാനുള്ള ചെറിയ മരത്തിന്റെ ഉരൽ, ഇരുമ്പ് ദണ്ഡ് അങ്ങനെ എല്ലാം.

പക്ഷിമൃഗാദികളോട് നല്ല കാരുണ്യമായിരുന്നു. വീട്ടിൽ എന്നും ആടിന്റെ സാന്നിധ്യമുണ്ടായിരുന്നു. അങ്ങാടിയിലേക്ക് പോയാൽ തിരിച്ച് വരുമ്പോൾ പലപ്പോഴും പഴത്തൊലി ശേഖരിച്ചിട്ടാണ് വരുന്നത്. അഥവാ ആളുകൾ പഴം തിന്ന് വലിച്ചെറിഞ്ഞ തൊലി താൻ തന്നെ പെറുക്കിയെടുത്ത് കടലാസിൽ പൊതിഞ്ഞ് കൊണ്ട് വന്ന് ആടിനെ തീറ്റിക്കുന്നത് അദ്ദേഹം ഇഷ്ടപ്പെട്ടു. അടുത്ത പറമ്പിൽ പോയി

വാഴയിലയോ പ്ലാവിലയോ കൊണ്ട് വന്ന് ആടിനെ തൃപ്തിപ്പെടുത്താനും അദ്ദേഹം മടി കാണിച്ചിരുന്നില്ല. പേരക്കുട്ടികളിലൊരാൾ ഒരു തത്തയെ കൂട്ടിലടച്ചു വളർത്തിയിരുന്നു. ഒറ്റത്തത്തയെ കൂട്ടിലടച്ചു വളർത്തുന്നതിനെ അദ്ദേഹം അനുകൂലിച്ചിരുന്നില്ല. പക്ഷിയെ വളർത്തുന്നുവെങ്കിൽ അതിന്റെ ഇണയെക്കൂടി അതേ കൂട്ടിൽ വളർത്തണം എന്നാണ് അദ്ദേഹം പറഞ്ഞ ത്.

ആസ്തമ രോഗത്തിന്റെ ബുദ്ധിമുട്ട് അനുഭവിച്ചിരുന്നു. ഇടക്കിടെ രോ ഗം കലശമാവും. അതിനാൽ വളരെ ചെറുപ്പം മുതൽ തന്നെ ചുടുവെ ള്ളമാണ് ഉപയോഗിച്ചിരുന്നത്. വുളൂ എടുക്കാനും കുളിക്കാനും എല്ലാം ചുടുവെള്ളം വേണം. അസ്തമ രോഗം കാരണത്താൽ വാർധക്യത്തിൽ കേൾവി ശക്തിക്ക് വിഘ്നം സംഭവിച്ചിരുന്നു.

പലപ്പോഴും അദ്ദേഹത്തിന്റെ മനസ്സിന് ഒരു കൊച്ചു കുട്ടിയുടെ നിഷ്കളങ്കത്വമുണ്ടെന്ന് തോന്നാറുണ്ട്. തനിക്ക് ദഹിക്കാത്ത വല്ലതും വീട്ടുകാരിൽ നിന്നോ നാട്ടുകാരിൽ നിന്നോ കണ്ടാൽ പിന്നെ മൗനവ്യതം ആചരിക്കും. സംസാരം നന്നേ കുറക്കും. പലപ്പോഴും വീട്ടിൽ നിന്ന് ഭക്ഷണം കഴിക്കാൻ മടിക്കും. ഗൃഹനാഥ ശീലം നന്നാക്കാൻ നോക്കും. ഒരിക്കൽ പത്നി അദ്ദേഹത്തോട് ചോദിച്ചുവത്രെ. ''ദേഷ്യം പിടിക്കുമ്പോൾ ഭക്ഷണം കഴിക്കാത്തതെന്ത്. വല്ലതും കഴിച്ചു കൂടേ. ഇതിന് പോഴത്തം എന്നല്ലാതെ എന്തു പറയാൻ.'' പെട്ടെന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. "കാര്യം നേടാൻ ഗാന്ധിജി ദിവസങ്ങളോളം പട്ടിണി കിടന്നിട്ടുണ്ട്."

ഇതു കേട്ട പത്നിയുടെ പ്രതികരണം ഇങ്ങനെയായിരുന്നു. "എന്നാൽ നിങ്ങളെപ്പോലെയുള്ള ഒരു പോഴത്തക്കാരൻ തന്നെയാവും ഗാന്ധിയും!"

ഇങ്ങനെ മൗലാനാ കാടേരിയുടെ ഗൗരവ ഭാവവും പത്നിയുടെ നർമവും കൂടിച്ചേർന്ന അനർഘ നിമിഷങ്ങൾ വേറെയുമുണ്ട്. മയ്യഴിയിലെ ഒരു ഗുരുവിൽ നിന്ന് ചില ദിക്റുകളുടെ ഇജാസത്ത് വാങ്ങാൻ പോയ സന്ദർഭം. (ഈ ശൈഖിന്റെ പേര് ഓർക്കുന്നില്ലെങ്കിലും മൗലാനാ ഖുതുബി മുഹമ്മദ് മുസ്‌ലിയാർ ആയിരിക്കാനാണ് സാധ്യത). ഇത്ര ദീർഘദൂരം യാത്ര ചെയ്യുന്നത് ദോഷം ചെയ്യുമെന്ന് അദ്ദേഹത്തിനും പത്നിക്കുമറിയാം. അതു കൊണ്ട് തന്നെ പത്നി ഇത് വിലക്കി. "നിങ്ങൾ ഇത്രയും ദൂരം യാത്ര ചെയ്ത് ഒരു ദിക്റ് പ്രത്യേകം വാങ്ങേണ്ട കാര്യമെന്താ.. ഇവിടെയുള്ള സ്വലാത്തിന്റെ ഏടിലും ശബീനയിലും

ഉള്ളത് ചൊല്ലിപ്പറഞ്ഞാൽ പോരേ?"

ഈ ഗുണോപദേശങ്ങൾ ഒന്നിനും ചെവികൊടുക്കാതെ അദ്ദേഹം യാത്രയായി. അല്ലെങ്കിലും മൗലാന ഒരു കാര്യമുദ്ദേശിച്ചാൽ അത് നേടുന്നത് വരെ വിശ്രമമുണ്ടാവില്ല. മയ്യഴിയിൽ നിന്ന് അദ്ദേഹത്തിന് ശൈഖ് കൊടുത്തത് ഹദ്ദാദ് റാത്തീബിന്റെ ഇജാസത്താണ്. ഇതുമായി അദ്ദേഹം വീട്ടിലെത്തി.

നേരത്തെ അനുമാനിച്ച പോലെ ആസ്തമ രോഗം കലശലായി. നന്നായി ശ്വാസം മുട്ടുന്നുണ്ട്. ഈ അവസരം പത്നി മുതലെടുത്തു. ''ഞാൻ ആദ്യമേ പറഞ്ഞതാ. ഇത്രയും ദൂരം പോയി ബുദ്ധിമുട്ടേണ്ടതില്ലെന്ന്. ആവട്ടെ, നിങ്ങൾ പോയിട്ട് എന്താണ് പ്രത്യേകം കിട്ടിയത്. "

അദ്ദേഹം നിഷ്കളങ്കമായി പ്രതികരിച്ചു. ''എനിക്ക് ഹദ്ദാദിന്റെ ഇജാസത്ത് കിട്ടി." ഇത് കേട്ട് പത്നി പരിഹസിച്ചു. "ഹും..ഇത് എന്റെ ശബീനയിലുണ്ട്. അതിന് അവിടെ പോവേണ്ട വല്ല കാര്യവുമുണ്ടോ."

മൗലാനക്ക് നന്നായി അരിശം വന്നു. ദേഷ്യം കൊണ്ട് കണ്ണ് കല്ലായി മാറിയെന്നാണ് പിന്നീട് പത്നി പറഞ്ഞത്. പിന്നെ അല്പം ശബ്ദത്തിൽ തന്നെ പറഞ്ഞു. "പിന്നെ എനിക്ക് വേണ്ടി മാത്രം ആകാശത്ത് നിന്ന് വല്ലതും ഇറങ്ങുമോ?" ഇങ്ങനെ പോവുന്നു കുടുംബ വൃത്താന്തങ്ങൾ...

## അധ്യായം 11

# വഫാത്ത്

കേൾവി ശക്തി കുറഞ്ഞതിനാൽ ചാവക്കാട് കടപ്പുറത്തെ ദർസ് അവ സാനിപ്പിച്ച് തൽസ്ഥാനത്ത് ഇളയ മകൻ മുഹമ്മദ് ഹസൻ മുസ്‌ലിയാരെ സ്ഥിരപ്പെടുത്തി മൗലാനാ അബുൽ കമാൽ വീട്ടിൽ ഒതുങ്ങിക്കൂടി. എന്നാൽ, അതും പൂർണമായും വിശ്രമ ജീവിതമായിരുന്നില്ല. ഗ്രന്ഥരച നയും യാത്രകളും അതിഥികളെ സ്വീകരിക്കലും ഈ വേളയിലും തകൃ തിയായി നടന്നു. കാര്യമായി പിന്നെ വരുമാന മാർഗമൊന്നുമില്ലാത്തതി നാൽ ഇളയ മകൻ മുഹമ്മദ് ഹസൻ മുസ്‌ലിയാരുടെ സംരക്ഷണയി ലാണ് ശിഷ്ടകാലം കഴിഞ്ഞത്. ഇക്കാര്യം തന്റെ ജീവചരിത്ര ചുരുക്ക ത്തിൽ മൗലാനാ തന്നെ വ്യക്തമാക്കുന്നുണ്ട്.

പിന്നീടുള്ള സർവ കാര്യങ്ങൾക്കും അദ്ദേഹം ഇളയ പുത്രനിൽ ഒരു ആശ്രയം കണ്ടെത്തി. മൂത്ത പുത്രൻ അന്ന് ദർസ് നിർത്തി വീട്ടിൽ ഒതു ങ്ങിക്കൂടിയിട്ടുണ്ട്. അദ്ദേഹത്തിന്റെ കുടുംബം മുഖ്യമായും ഭാര്യയുടെ നാടായ പെരിമ്പലത്താണ് കഴിഞ്ഞത്. അത് കൊണ്ട് തന്നെ ഇളയ മകൻ വളരെ ദൂരം ദർസ് നടത്തുന്നതോ വിദേശത്ത് നിൽക്കുന്നതോ അദ്ദേഹം ഇഷ്ടപ്പെട്ടില്ല. ചാവക്കാട് ദർസ് നടത്തുമ്പോൾ അന്നാട്ടുകാരായ ചില രുടെ ഒത്താശയോടെ ഇളയ മകൻ ഖത്തർ സന്ദർശിക്കുകയുണ്ടായി. മൂന്ന് മാസത്തെ സന്ദർശനത്തിനാണ് പോയതെങ്കിലും പിതാവിന്റെ നിർബന്ധം കാരണം ഒന്നര മാസം കഴിഞ്ഞപ്പോൾ തന്നെ തിരിച്ച് പോന്നു. പിതാവ് മിക്കവാറും എല്ലാ ദിവസവും കത്തെഴുതുമായിരുന്ന ത്രെ. നീ പെട്ടെന്ന് തിരിച്ചു വരണമെന്നും ഞാൻ മരിച്ചാൽ പിന്നെ കാര്യ ങ്ങൾ ചെയ്യാൻ ആളുണ്ടാവില്ല എന്നുമായിരിക്കും കത്തിന്റെ ഉള്ളടക്കം. ജീവിതത്തിന്റെ സായാഹ്നത്തിൽ അനുഭവിക്കുന്ന ഒരുതരം ഏകാന്തത.

മകൻ കാസർഗോഡിനപ്പുറം ഇച്ചിലങ്കോട് ദർസ് നടത്തുമ്പോഴും

പിതാവിന് അസ്വസ്ഥതയായിരുന്നു. താൻ മരിച്ചാൽ നാട്ടിലെത്താൻ വൈകുമെന്നും അടുത്തെവിടെയെങ്കിലും ദർസ് ഏൽക്കണമെന്നും എപ്പോഴും ഉപദേശിക്കും. അങ്ങനെയാണ് തന്റെ പഴയ തട്ടകമായ പരപ്പ നങ്ങാടി പനയത്തിൽ പള്ളിയിൽ പുത്രൻ ദർസ് ഏൽക്കുന്നത്. അതിന് മുൻകൈ എടുത്തതും മൗലാനാ തന്നെ.

ദർസിന്റെ ഉദ്ഘാടനത്തിന് പിതാവ് തന്നെ എല്ലാ അവശതകളും മാറ്റിവെച്ച് പരപ്പനങ്ങാടിയിലെത്തി. തന്റെ ജീവിതത്തിൽ ഏറെ സന്തോ ഷമുണ്ടാക്കിയ ഒരു മുഹൂർത്തമായിരുന്നു അത്. അന്നവിടെ ഖാസിയാ യിരുന്ന മൊയ്തീൻ മുസ്ലിയാർ അദ്ദേഹത്തിന്റെ ശിഷ്യനായിരുന്നു. ജനസമക്ഷം മിഹ്റാബിന്റെ മുന്നിൽ എഴുന്നേറ്റ് നിന്ന് തന്റെ മകനെയും ശിഷ്യനെയും ഇരുവശത്തും നിർത്തി മൗലാനാ ഇങ്ങനെ പറഞ്ഞു: ഇത് എന്റെ ഇബ്ൻ (മകൻ) ആണ്. ഇതെന്റെ തിൽമീദും (ശിഷ്യൻ) നിങ്ങൾ രണ്ടുപേരും വളരെ യോജിച്ചു പ്രവർത്തിക്കണം.

പുത്രൻ (കുഞ്ഞാൻ എന്നാണ് വിളിപ്പേര്) അടുത്ത് തന്നെയുണ്ടെന്ന ബോധം വാർധക്യത്തിന്റെ അവശതകൾ അനുഭവിക്കുന്ന ഈ പിതാ വിന് ഏറെ ആശ്വാസം പകർന്നിരിക്കണം. എല്ലാ ആഴ്ചയിലും ആവശ്യ മുള്ളപ്പോഴും കുഞ്ഞാൻ വീട്ടിലെത്തും. പിതാവിന്റെ ആവശ്യങ്ങൾക്ക് എന്നും പുത്രൻ മുൻതൂക്കം നൽകിയിരുന്നു. എന്നാൽ ഈ ആശ്വാസം അധികനാൾ നീണ്ടുനിന്നില്ല. പരപ്പനങ്ങാടിയിൽ ജോലി തുടങ്ങി ഒരു വർഷം കഴിഞ്ഞപ്പോഴേക്കും പുത്രൻ ഹൃദയാഘാതം മൂലം മരിച്ചു.

1983ൽ ആയിരുന്നു ഇത്. ശവ്വാൽ മാസം 23 ാം തിയ്യതി ചൊവ്വാഴ്ച അസ്വറിന് ശേഷം ദർസ് കഴിഞ്ഞ് പള്ളിയിലെ തന്റെ റൂമിൽ വിശ്രമി ക്കവെ അദ്ദേഹത്തിന് നെഞ്ച് വേദന അനുഭവപ്പെട്ടു. നാട്ടുകാരണവൻമാർ പലരും അദ്ദേഹവുമായി സംസാരിക്കാൻ റൂമിൽ ചെന്നിരുന്നു. നെഞ്ച് വേദന അനുഭവപ്പെടുന്നുണ്ടെന്ന് അവരോട് പറയുകയും ചെയ്തിരുന്നു. ഡോക്ടറെ വിളിക്കാം എന്ന് പറഞ്ഞപ്പോൾ അദ്ദേഹം വിലക്കിയത്രെ. പിന്നെ എല്ലാവരും പിരിഞ്ഞ് പോയ ശേഷം ഏകാന്തതയിൽ ആ വഫാത്ത് സംഭവിച്ചു. അപ്പോഴും പുറത്ത് കാഹളം മുഴങ്ങുന്നുണ്ട് - "ഇന്ന് രാത്രി പനയത്തിൽ പള്ളി മുദരിസ് കാടേരി മുഹമ്മദ് ഹസൻ മുസ്ലി യാർ പരപ്പനങ്ങാടിയിൽ മതപ്രഭാഷണം നടത്തുന്നതാണ്. ഏവരെയും ക്ഷണിച്ച് കൊള്ളുന്നു" എന്ന്.

മഗ്രിബ് നിസ്കാരത്തിന് ബാങ്ക് വിളിച്ചിരുന്നു. ഇഖാമത്ത് വിളിക്ക ണമെങ്കിൽ പള്ളിയുടെ മുകളിൽ നിന്ന് മുദരിസ് ഇറങ്ങി വരണം. ഗോവ

ണിപ്പടിയിൽ ചെവിട്ടടി ശബ്ദം കേട്ടാൽ പിന്നെ മൊല്ലാക്ക ഇഖാമത്ത് കൊടുക്കുകയായി. എന്നാൽ അന്ന് മുദരിസിന്റെ കാലൊച്ച കേട്ടില്ല.

ജനങ്ങൾ അൽപം ശങ്കിച്ചു നിന്നു. പിന്നെ മുദരിസിന്റെ നാട്ടുകാരനായ മാടമ്പി മൂസ എന്ന വിദ്യാർഥിയെ ഉസ്താദിനെ വിളിക്കാനായി പറഞ്ഞയച്ചു. അവൻ കാലിൽ തൊട്ട് വിളിച്ച് നോക്കി. പിന്നെ താഴെ വന്നു കാത്തിരുന്ന ജനങ്ങളോട് പറഞ്ഞു. 'ഉസ്താദിന്റെ ശരീരം തണുത്തിരിക്കുന്നു.' ഇത് കേട്ടപാതി കേൾക്കാത്ത പാതി ജനങ്ങൾ പള്ളിയുടെ മുകളിലേക്കോടി. നോക്കുമ്പോൾ മുദരിസ് മരിച്ച് കിടക്കുന്നു. മുന്നിൽ താൻ പാരായണം ചെയ്ത് കൊണ്ടിരുന്ന കിതാബ് തുറന്ന് കിടക്കുന്നു. നിമിഷനേരം കൊണ്ട് പനയത്തിൽ പള്ളിയുടെ പരിസരം മുഴുവൻ ജനനിബിഢമായി.

ഈ വിവരം എങ്ങനെ മൗലാനാ കാടേരിയെ ധരിപ്പിക്കും?. ജനങ്ങൾ ആശങ്കാകുലരായി. നാട്ടുകാരണവൻമാർ ഒത്തുകൂടി രാത്രി ഒമ്പത് മണിയായപ്പോഴേക്കും അദ്ദേഹത്തിന്റെ പക്കലെത്തി. അസമയത്ത് പരപ്പനങ്ങാടിയിൽ നിന്ന് ആളുകൾ വന്നിരിക്കുന്നു എന്ന് പറഞ്ഞപ്പോൾ തന്നെ എന്തോ അത്യാഹിതമുണ്ടെന്ന് അദ്ദേഹത്തിന് തോന്നിക്കാണും. പുത്രൻ മുഹമ്മദ് ഹസന് ബോധക്ഷയമുണ്ടായി എന്നാണ് അവർ പറഞ്ഞത്.

മൗലാനാ കാടേരിക്ക് കേൾവി ശക്തി കുറവായതിനാൽ അവർ ഉച്ചത്തിലാണ് സംസാരിക്കുന്നത്. അകത്തുള്ളവർ മുഴുവൻ സംസാരം കേൾക്കുന്നുണ്ട്. വിരിയുടെ മറപറ്റി മൗലാനയുടെ പത്നിയും മരുമകളും അകത്ത് നിന്ന് വിളിച്ച് ചോദിച്ചു. 'മരിച്ചിട്ടില്ലല്ലോ?' 'ഇല്ല, ബോധക്ഷയമാണ്' എന്ന് തന്നെ മറുപടി. എന്നാൽ മരിച്ച വിവരം അവർ നാട്ടുകാരെയും അയൽവാസികളെയും മുഴുവൻ അറിയിച്ചിരുന്നു. മൗലാന കുറെ സമയം മകന് ബോധക്ഷയമാണ് എന്ന് തന്നെ വിശ്വസിച്ചു. എന്താണാവോ ബോധക്ഷയമുണ്ടായത് ഒന്നു മന്ത്രിച്ചാൽ ശരിയാവുമായിരിക്കും - അദ്ദേഹം സമാധാനിച്ചു.

മദ്രസകൾ നേരത്തെ ബെല്ലടിച്ചു. മഹല്ല് പ്രസിഡന്റ് കൂടിയായിരുന്ന അദ്ദേഹത്തിന്റെ മരണവാർത്ത കാറ്റ് പോലെ പരന്നു. ജനങ്ങൾ കൂട്ടംകൂട്ടമായി മരണവീട്ടിലേക്കൊഴുകി. വീട്ടിൽ കൂട്ടക്കരച്ചിൽ തുടങ്ങി. മൗലാനാ കാടേരിക്ക് അപ്പോഴും സത്യാവസ്ഥ ബോധ്യമായിരുന്നില്ല. അദ്ദേഹത്തിന് സങ്കടവും ദേഷ്യവും വന്നു. വീട്ടിലുള്ളവരോടും അദ്ദേഹം ഒച്ചവെച്ചു: 'ഒരു വിപത്ത് വരുമ്പോൾ ഇങ്ങനെ നിലവിളിക്കരുത്'. 'ബോധം പോയ'

തന്റെ മകനെ കൊണ്ട് വരുമ്പോൾ കിടത്തുവാൻ പായ, വിരിപ്പ്, തല യണ എല്ലാം ശരിയാക്കിവെക്കാൻ അദ്ദേഹം നിർദേശിച്ചു. ഓടിക്കൂടിയ നാട്ടുകാരിൽ ആരോ പറഞ്ഞു. "പായ മതി, വിരിപ്പും തലയണയും ആവ ശ്യമില്ല." അദ്ദേഹം യാഥാർഥ്യം തിരിച്ചറിഞ്ഞു. തന്റെ മുഖം വിവർണ മായി.

പിന്നെ ഒന്നും മിണ്ടിയില്ല. എൺപത് പിന്നിട്ട ആ വൃദ്ധപിതാവിന് താങ്ങാവുന്നതിലപ്പുറമായിരുന്നു ഇത്. എന്നാൽ അദ്ദേഹം സമനില കൈവിട്ടില്ല. ആ നിമിഷം മുതൽ പിറ്റേന്ന് ഉച്ചക്ക് മയ്യിത്ത് മറമാടുന്നത് വരെയുള്ള സർവകാര്യങ്ങൾക്കും അദ്ദേഹം മുന്നിൽ നിന്ന് പ്രവർത്തി ച്ചു.

എല്ലാം കഴിഞ്ഞ ശേഷവും ഈ ആഘാതത്തിൽ നിന്ന് മൗലാനാ മുക്തമായിരുന്നില്ല. താൻ പൂർണ്ണമായും നിരാലംബനായി. പിന്നെ ആ മുഖത്തെ തെളിച്ചം തിരിച്ചുവന്നില്ല. തന്റെ പുത്രന്റെ ആറു മക്കളും യത്തീ മുകളാണെന്ന ബോധം അദ്ദേഹത്തെ ഏറെ അലട്ടി. അവരുടെ കാര്യ ത്തിൽ എല്ലാവരോടും തന്റെ ആധികൾ പങ്കുവെക്കും. കുഞ്ഞാന്റെ മകളുടെ കല്യാണം. അത് ഇനി എന്റെ ബാധ്യതയാണ്. എന്ന് ഇടക്കിടെ പറയും. മകൾക്ക് പ്രായമായിട്ടില്ലെന്നും സമയമാവുമ്പോൾ മതിയെന്നും പറഞ്ഞാൽ തൽക്കാലം സമാധാനിക്കും. രണ്ട് മൂന്ന് ദിവസം കഴിഞ്ഞാൽ പിന്നെയും ഇതേ കാര്യം പറയും. ഇടക്കിടെ കുഞ്ഞാന്റെ പത്നിയുടെ അടുക്കൽ വന്ന് പറയും. "ഞാൻ നാളെ മരിക്കും, അത് കൊണ്ട് നീ എല്ലാ കാര്യങ്ങളും പൊരുത്തപ്പെടണം." പിറ്റേന്ന് നേരം പുലർന്നാൽ വീണ്ടും ഇതാവർത്തിക്കും.

ഒരു വെള്ളിയാഴ്ച ജുമുഅ കഴിഞ്ഞ് വന്നപ്പോൾ അദ്ദേഹത്തിന്റെ മുഖം പതിവിലധികം വിവർണമായിരുന്നു. നേരെ വന്ന് ഭക്ഷണം പോലും കഴിക്കാതെ കുറെ സമയം പടാപുറത്ത് ചിന്താനിമഗ്നനായി മലർന്ന് കിടന്നു. "എന്തുപറ്റി" വീട്ടുകാർ ആരാഞ്ഞു. "ഞാൻ എന്റെ കുഞ്ഞാന്റെ ഖബർ സിയാറത്ത് ചെയ്ത് വരികയാണ്." അദ്ദേഹം കണ്ണീർ തുടച്ചു.

പുത്രന്റെ മരണശേഷം പിന്നെ അദ്ദേഹത്തിൽ നിന്ന് ക്രിയാത്മക മായ രചനകളോ മറ്റോ ഉണ്ടായില്ല. പുത്രന്റെ യതീമുകളായ മക്കളെ സംരക്ഷിക്കണമെന്നും മറ്റും ഉപദേശിച്ച് കൊണ്ട് എഴുതിയ ഒരു വസ്വി യ്യത്ത് പത്രമായിരിക്കും തന്റെ അവസാനത്തെ രചന.

ഒരു വർഷത്തിലധികം കഴിഞ്ഞു. ആവശ്യങ്ങൾക്ക് വേണ്ടി ഇപ്പോഴും പുറത്ത് പോകും. കാണാൻ വരുന്നവരെ സ്വീകരിക്കും. അങ്ങനെ ഒരു

ദിവസം എന്തോ കാര്യം ചോദിക്കാൻ വേണ്ടി അയൽവാസിയുടെ വീട്ടി ലേക്ക് പോവുകയാണ്. വടി കുത്തിപ്പിടിച്ച് വരമ്പിലൂടെ വളരെ പതു ക്കെയാണ് നടത്തം. വളരെ സൂക്ഷിച്ചാണ് നടന്നതെങ്കിലും എവിടെയോ കാൽവഴുതി വരണ്ടുണങ്ങിയ ഒരു മീറ്ററിലധികം ആഴമുള്ള നീർച്ചാലി ലേക്ക് വീണു. വീഴ്ചയുടെ ആഘാതത്തിൽ കൈ ഒടിഞ്ഞു. കാലിലും മറ്റും നിസ്സാര മുറിവുകളും. ആരൊക്കെയോ കണ്ട് പിടിച്ചെഴുന്നേൽപ്പി ച്ചു. ആദ്യം വീട്ടിലേക്ക്. പിന്നെ ആശുപത്രിയിലേക്കും. ശേഷം സ്വവസ തിയിൽ കിടപ്പിലായി. ഇത് മരണത്തെ പ്രതീക്ഷിച്ചുള്ള കിടപ്പായിരുന്നു.

കൈയ്യിൽ പ്ലാസ്റ്റർ ഇട്ടിട്ടുണ്ട്. വുളു എടുക്കാൻ ബുദ്ധിമുട്ടുണ്ട്. തയമ്മും ചെയ്ത് ഇരുന്നാണ് നിസ്കാരം. പരസഹായം കൂടാതെ എഴുന്നേറ്റിരി ക്കാൻ പോലും പ്രയാസം. ഈ കിടപ്പ് ഏകദേശം ഒന്നരമാസം നീണ്ടു നിന്നു.

വീട്ടിൽ സന്ദർശകരുടെ എണ്ണം പെരുകി. അടുത്ത് നിന്നും ദൂരെ നിന്നും ബന്ധുക്കളും ശിഷ്യഗണങ്ങളും സുഹൃത്തുക്കളും കാണാൻ വന്നു. അണമുറിയാതെ സന്ദർശകപ്രവാഹം. മക്കളും മരുമക്കളും എല്ലാം കൂടി വീട് ആളുകൾ കൊണ്ട് നിറഞ്ഞു.

പിന്നെ, ഇടക്ക് ഓർമപ്പിശകും വന്നു തുടങ്ങി. കിടന്നേടത്ത് നിന്ന് തന്നെ അസമയത്തും നിസ്കരിക്കുന്ന പോലെ തക്ബീറുകൾ ചൊല്ലും. സലാം വീട്ടുന്ന ശബ്ദവും കേൾക്കാം. “ഇതെന്റെ വീടല്ല, എനിക്കെന്റെ വീട്ടിലേക്ക് തിരിച്ച് പോകണം.” ഇടക്ക് ഇങ്ങനെയും പറയും.

അതെ, അദ്ദേഹത്തിന് തന്റെ യഥാർഥ വീട്ടിലേക്ക് തിരിച്ച് പോവാൻ സമയമായിരുന്നു. 1985 ഫെബ്രുവരി 20ന് അഥവാ 1405 ജമാദുൽ ഊലാ 30 ന് ബുധനാഴ്ച രാവിലെ ആ വിജ്ഞാന സാഗരം പരലോക യാത്ര യായി. അന്ന് വൈകുന്നേരം അസ്വർ നിസ്കാരാനന്തരം പണ്ഡിതരു ടെയും ബന്ധുക്കളുടെയും ശിഷ്യഗണങ്ങളുടെയും നാട്ടുകാരുടെയും സാന്നിദ്ധ്യത്തിൽ ആലത്തൂർപടി മഹല്ല് ഖബറിസ്ഥാനിൽ പടിഞ്ഞാറ് ഭാഗത്ത് ഏകദേശം തന്റെ പുത്രന്റെ ഖബറിനരികെ മറവ് ചെയ്തു.

ജീവിതം മുഴുവൻ ദീനീ പ്രവർത്തനത്തിനും മതവിജ്ഞാന പ്രസര ണത്തിനും യത്നിച്ച ആ മഹാനുഭാവൻ ഒരുപിടി വിജ്ഞാനമുത്തുക ളാണ് ഇവിടെ ഉപേക്ഷിച്ചത്. അവ പെറുക്കിയെടുത്ത് ഒരു രത്നഹാരം തീർക്കാൻ സാധിച്ചരുന്നെങ്കിൽ - നാഥൻ തുണക്കട്ടെ.

## അനുബന്ധം 1

## മൗലവി മുഹമ്മദ് അബുൽ കമാൽ അവർകളുടെ

# ജീവചരിത്ര ചുരുക്കം

**(മൗലാനാ കാടേരി സ്വന്തം കൈപ്പടയിലെഴുതിയത്)**

അദ്ദേഹത്തിന്റെ ജനനം ഹിജ്റ വർഷം 1324 ജമാദുൽ അവ്വലിനാണ്. മലപ്പുറം മഞ്ചേരിയുടെ മദ്ധ്യഭാഗത്ത് ഉമ്മയുടെ രാജ്യമായ ഇരുമ്പുഴിയിൽ വെച്ചാണ്.

പഠനപ്രായമായപ്പോൾ അവിടെയുള്ള ഖുർആൻ പഠിപ്പിക്കുന്ന അന്നത്തെ സമ്പ്രദായത്തിലുള്ള ഓത്തുപള്ളിയിൽ പോയി ഖുർആൻ പഠിച്ചു. പിന്നെ പ്രാഥമിക കിതാബുകൾ തന്റെ പിതാവ് കെ. അസ്സൻ കുട്ടി മുസ്ലിയാരുടെ അടുക്കൽ നിന്നും പഠിച്ചു. പിതാവ് അക്കാലത്തുള്ള പ്രധാന മുദർരിസും വാഇളും ത്വരീഖത്തിന്റെ ശൈഖുമായിരുന്നു.

അദ്ദേഹത്തിന് സുഖമില്ലാതെ വന്നപ്പോൾ അബുൽ കമാൽ മറ്റു പള്ളി ദർസുകളിൽ പല സ്ഥലങ്ങളിലും പോയി ദർസിയ്യായ കിതാബുകൾ ഏതാനും പഠിച്ചു. ഒടുവിൽ കാപ്പാട്ടു മുദർരിസായിരുന്ന പിന്നെ, സമസ്ത ജംഇയ്യത്തിന്റെ മുഫ്തിയും ആയ കൊയപ്പക്കാരൻ കുഞ്ഞായൻ മുസ്ലിയാരുടെ അടുക്കൽ നിന്നാണ് അൽപ്പം ഉയർന്ന കിതാബുകൾ എല്ലാം പഠിച്ചിട്ടുള്ളത്. അവിടെ നിന്നും വെല്ലൂർ ബാഖിയാത്തിൽ പോയി ചേർന്നു.

അവിടെ അന്നുള്ള പ്രധാന ഗുരുനാഥൻമാർ പ്രിൻസിപ്പാൾ മൗലാനാ അബ്ദുൽ ജബ്ബാർ മർഹൂം ഹള്റത്ത്, അബ്ദുറഹീം മർഹൂം, മൗലാനാ ശൈഖ് ആദം ഹള്റത്ത് മർഹൂം എന്നിവരായിരുന്നു. അവരുടെ അടുക്കൽ നിന്നാണ് അദ്ദേഹം പഠിച്ചിട്ടുള്ളത്.

രണ്ടു കൊല്ലം അവിടെ താമസിച്ചു. അവിടെ നിന്ന് വിട്ടതിന് ശേഷം അദ്ദേഹം കേരളത്തിൽ പല സ്ഥലത്തിലും മുദർരിസായി ജോലി ചെയ്തി

ട്ടുണ്ട്. ആദ്യം പെരിന്തൽമണ്ണക്കടുത്തുളള കക്കൂത്ത് ജുമുഅത്ത് പള്ളിയിലാണ് ദർസ് നടത്തിയത്. അത് 1931 ലാണ്. അവിടെ സുമാർ ഏഴ് കൊല്ലത്തോളം മുദർരിസായി നിന്നിട്ടുണ്ട്. അവിടെ നിന്ന് വിട്ടതിൽ ശേഷം തിരൂർക്കാടുള്ള ഇന്ന് ഇലാഹിയ്യാ കോളേജ് എന്ന പേരിൽ അറിയപ്പെടുന്ന അതിന്റെ അടിസ്ഥാനമായ ദർസ് അവിടത്തെ ജുമുഅത്ത് പള്ളിയിൽ വെച്ചാണ് അദ്ദേഹം ആരംഭിച്ചത്.

അന്ന് മുതൽ തന്നെ അതിന്ന് സ്ഥിരമായ ഒരു സ്ഥലമാക്കാനുള്ള പരിശ്രമം തുടങ്ങി. പല സ്ഥലങ്ങളിൽ നിന്നും പിരിവ് എടുത്തിട്ടുണ്ട്. ഒരു കൊല്ലത്തിനുള്ളിൽ ഒരു ചെറിയ പറമ്പും പുരയുമുള്ള സ്ഥലവും വാങ്ങി ദർസ് പുരയിലേക്ക് നീക്കി. അതിന്നാണ് മദ്റസ ഇലാഹിയ്യ എന്ന പേർ വെച്ചത്. അതിന്റെ ആവശ്യാർഥം ചുരുക്കം ചില വഅളും ഉണ്ടായിട്ടുണ്ട്. ഇതാണ് ഇലാഹിയ്യാ അറബിക് കോളേജിന്റെ അടിസ്ഥാനം.

അടുത്ത കൊല്ലമായപ്പോൾ ഭക്ഷണ സാധനത്തിന് റേഷൻ വന്നു. അവിടെ അധികവും വളരെ സാധുക്കളുമാണ്. അതിനാൽ വിദ്യാർത്ഥികൾക്ക് ഭക്ഷണത്തിന് വിഷമം നേരിട്ടു. അപ്പോൾ അവിടെ നിന്നും വിടേണ്ടതായി വന്നു.

പെരിന്തൽമണ്ണക്കാരുടെ ആവശ്യപ്രകാരം അവിടത്തെ ഖാസിയായി അങ്ങോട്ടു നീങ്ങി. പെരിന്തൽമണ്ണ ഖാസിയായി പോയതാണെങ്കിലും പിന്നെ അവിടെയും ദർസ് തുടങ്ങി, മുദർരിസായി ജോലി ചെയ്തു. അങ്ങനെ 1947 വരെ അവിടെ നിന്നു. 1947ൽ പറവണ്ണ കെ.പി മൊയ്തീൻ കുട്ടി മുസ്ലിയാരുടെ ഹജ്ജ് യാത്രക്കു വേണ്ടി അദ്ദേഹത്തിന് ബദലായി പരപ്പനങ്ങാടിയിലേക്ക് നീങ്ങി. ഇത് പെരിന്തൽമണ്ണ ഖാസി സ്ഥാനം ഉള്ളതോടുകൂടിയാണ്. അവിടെ നിത്യം ഇമാമത്തിനും ഖുതുബക്കും ശിഷ്യനായ ഒരാളെ ഏൽപ്പിക്കുകയും ചെയ്തിരുന്നു. അങ്ങനെ മൊയ്തീൻ കുട്ടി മുസ്ലിയാർ ഹജ്ജു കഴിഞ്ഞ് വന്നപ്പോൾ നാട്ടുകാർ മൗലവി മുഹമ്മദ് അബുൽ കമാലിനെത്തന്നെ അവിടെ സ്ഥിരപ്പെടുത്തുകയാണ് ചെയ്തത്. ഇടക്കിടക്കും പ്രത്യേക ആവശ്യങ്ങൾക്കും പെരിന്തൽമണ്ണ വന്നു പോകുകയും ചെയ്തിരുന്നു.

പരപ്പനങ്ങാടിയിൽ നിന്നാണ് 1950ൽ അദ്ദേഹം ഹജ്ജ് യാത്ര ചെയ്തത്. വഅളുകൾക്കും മദ്രസാ യോഗങ്ങൾക്കും മറ്റും സൗകര്യം പോലെ പോവാറുണ്ടായിരുന്നു.

അദ്ദേഹത്തിന് ഉർദു ഭാഷാ പരിചയം ഉള്ളത് കൊണ്ട് ഇരുമ്പുചോല

മദ്രസാ യോഗത്തിന് അധ്യക്ഷനായി വന്നിരുന്ന അദ്ദേഹത്തിന്റെ ഉസ്താദും വേലൂർ ബാഖിയാത്തിന്റെ പ്രിൻസിപ്പാളുമായിരുന്ന മൗലാനാ ശൈഖ് ആദം ഹള്റത് മർഹൂം അവർകളുടെ ഉർദു പ്രസംഗം അദ്ദേഹ മാണ് യോഗത്തിൽ പരിഭാഷപ്പെടുത്തിയത്.

അക്കാലത്ത് വഹാബി കുഴപ്പം വളരെ ഉണ്ടായിരുന്നു. അവരുടെ വാദങ്ങളെ ഖണ്ഡിച്ചുകൊണ്ട് അൽ ഹഖ് എന്ന പേരിൽ പുസ്തകം അദ്ദേഹം ഇറക്കിയിട്ടുണ്ട്. അത് അച്ചടിച്ചത് കണ്ണൂർ ദീനുൽ ഇസ്ലാം സഭക്കാരാണ്.

സമസ്ത കേരള ജംഇയ്യത്തുൽ ഉലമ മുശാവറയുടെ അംഗമാണ് അദ്ദേഹം. അതിന്റെ വാർഷിക യോഗങ്ങൾക്കും മറ്റു യോഗങ്ങൾക്കും പോകുകയും പ്രസംഗിക്കുകയും ചെയ്തിരുന്നു. കാശവാതത്തിന്റെ (ആ സ്തമ) രോഗിയാണ് അദ്ദേഹം. ഇടക്കിടക്ക് അത് പുറപ്പെടുകയും ചെയ്തി രുന്നു. അങ്ങനെ പരപ്പനങ്ങാടിയിൽ 1953 വരെ നിന്നു. അക്കാലത്ത് അറബി മലയാളത്തിൽ അവിടെ നിന്ന് പുറപ്പെട്ടിരുന്ന അൽ ബയാൻ മാസികയുടെ പത്രാധിപരായിരുന്നു. അവിടെ വെച്ച് ചില മസ്അലയെ സംബന്ധിച്ച് തർക്കം ഉണ്ടായി. അതിൽ മൗലാനാ മൗലവി അഹ്മദ് കോയ ശാലിയാത്തിയുമായി ചില എഴുത്തു കുത്തുകൾ നടക്കുകയും അതിൽ ചിലത് അൽ ബയാനിൽ പ്രസിദ്ധീകരിക്കുകയും ചെയ്തു. അതി നാൽ നാട്ടുകാരിൽ നിന്ന് ചിലർക്ക് വെറുപ്പിനു ഇടയായിത്തീർന്നു. അത് കൊണ്ട് ഇനി അവിടെ നിന്ന് ഒഴിയലാണ് ഉത്തമമെന്ന് മനസ്സിലാക്കി അടുത്ത റംസാന്റെ ഒഴിവിൽ രാജി വെച്ച് ഒഴിഞ്ഞ് പോകുകയാണുണ്ടാ യത്.

റംസാൻ കഴിഞ്ഞ ഉടനെത്തന്നെ തിരുവിതാംകൂർ കാഞ്ഞിരപ്പള്ളി യിൽ നൂറുൽ ഹുദാ അറബിക് കോളേജിന്റെ പ്രിൻസിപ്പളായി ക്ഷണിച്ചു അങ്ങോട്ടുപോയി. എട്ടു മാസം അവിടെ താമസിച്ചു ജോലി നോക്കി. അതിൽ പരപ്പനങ്ങാടിയിൽ ഉണ്ടായ തർക്കമുള്ള മസ്അലയെ സംബ ന്ധിച്ച് കേരളത്തിൽ അകത്തും പുറത്തുമുള്ള ഉലമാക്കളുടെ ഫത്വകൾ ശേഖരിച്ച് അൽ ഫതാവാ എന്ന പേരിൽ ഒരു ചെറുപുസ്തകം അദ്ദേഹം ഇറക്കി.

കാഞ്ഞിരപ്പള്ളിയിൽ എട്ടു മാസം താമസിച്ചപ്പോഴേക്കും അദ്ദേഹ ത്തിന്റെ പിതാവിന്ന് അത്യന്തം സുഖക്കേടാണെന്ന് കമ്പി വന്നു. അപ്പോൾ ലീവിൽ നാട്ടിൽ വന്നു. പിന്നെ ആ സുഖക്കേടു കാരണം അങ്ങോട്ടു പോകാൻ സാധിക്കാത്തിനാൽ രാജി കൊടുത്തു. കാഞ്ഞിര

പ്പള്ളിയിൽ പോയപ്പോൾ തന്നെയാണ് പെരിന്തൽമണ്ണ ഖാസി സ്ഥാനവും രാജി കൊടുത്തത്.

അങ്ങനെ ആ റംസാൻ കഴിയുന്നത് വരെ പിതാവിന്റെ ചികിത്സ യിലും മറ്റും ഏർപ്പെട്ടിരുന്നു. അൽപം ശാന്തമാണെന്ന് തോന്നിയിരു ന്നു. ആ റംസാനിൽ ഓമാനൂർ നിവാസികൾ ദർസിന്ന് ക്ഷണിക്കുകയു ണ്ടായി. അങ്ങനെ അങ്ങോട്ടു പോയി. എല്ലാ ആഴ്ചകളിലും നാട്ടിൽ വന്നു. പോയിക്കൊണ്ടിരിക്കും.

1954 സെപ്തംബർ 11 അഥവാ 1374 മുഹറം 13ന് പിതാവ് മരണപ്പെ ട്ടു. അങ്ങനെ രണ്ട് കൊല്ലം അവിടെ കഴിച്ചു കൂട്ടി.

അവിടെ താമസിക്കുന്നതിനിടയിൽ ഓമാനൂർ ശുഹദാഇന്റെ അടുത്ത കുടുംബങ്ങൾ വിദ്യാർത്ഥികളിൽ ഉണ്ടായിരുന്നു. അവരിൽ നിന്നും പ്രായം ചെന്ന മറ്റു വയസ്സൻമാരിൽ നിന്നും ശുഹദാഇന്റെ ചില മനാഖിബുകളും കറാമത്തുകളും കേൾക്കാനിടയായി. അപ്പോൾ അവരെ സംബന്ധിച്ച് ഒരു മൗലിദ് അൽ മൗലിദുത്വരീഫു വദ്ദവാഉൽ മുനീഫ് എന്ന പേരിൽ അദ്ദേഹം എഴുതി അച്ചടിപ്പിച്ചു. ഇപ്പോൾ അത് നാലു തവണ അച്ചടിച്ചു. ഇപ്പോഴും അത് നടന്നു വരുന്നുണ്ട്.

രണ്ടാം കൊല്ലം റംസാന്റെ ഒഴിവിൽ വന്നപ്പോഴാണ് മുക്കം വീരാൻ കുട്ടി ഹാജിയവർകളുടെ ദർസിന്റെ ക്ഷണം കിട്ടിയത്. അപ്പോൾ അങ്ങോട്ടു പോകാൻ നിശ്ചയിച്ചു. ഓമാനൂരിലേക്ക് അഞ്ച് മൈൽസ് നട ക്കേണ്ട ബുദ്ധിമുട്ടും ഉണ്ടായിരുന്നു. റംസാന്റെ ശേഷം മുക്കത്തേക്കു പോയി. അഞ്ച് കൊല്ലം അവിടെ ദർസ് നടത്തി. അന്നു അവിടെയും പരിസരങ്ങളിലും ചേന്ദമംഗല്ലൂർക്കാരുടെ ജമാഅത്തെ ഇസ്ലാമിയെ സംബന്ധിച്ചുള്ള തർക്കങ്ങളും കുഴപ്പങ്ങളും ഉണ്ടായിരുന്നു. അതിനെ സംബന്ധിച്ച് ഉസൂലെ മൗദൂദിയ്യത്ത് എന്ന പേരിൽ അതിനെ ഖണ്ഡിച്ചു കൊണ്ട് ഒരു ചെറിയ പുസ്തകം മുക്കത്ത് നിന്നും അദ്ദേഹം പുറപ്പെടീ ച്ചിട്ടുണ്ട്.

അങ്ങനെ മുക്കം യതീം ഖാന വന്നപ്പോൾ ദർസിന്റെ ശ്രദ്ധ അതിന്റെ ഭാരവാഹികൾക്ക് കുറഞ്ഞു വന്നു. മുഴവുൻ ഉത്സാഹവും അതിൻമേലാ യിത്തീർന്നു. അപ്പോൾ ഇനി അവിടെ നിന്ന് വിടലാണ് നല്ലതെന്ന് അദ്ദേഹം കണ്ടു.

അന്വേഷണം നടത്തി റംസാന്റെ അടുത്ത് വടക്ക് ചെറുവത്തൂർ തുരു ത്തിക്കാരുടെ ക്ഷണം കിട്ടി റംസാൻ കഴിഞ്ഞയുടൻ അങ്ങോട്ടു പോയി.

അങ്ങനെ അവിടെ സുഖമായി നിന്നു.

രണ്ടാം കൊല്ലം. റജബ് മാസം 16ന്ന് ഉമ്മ മരിച്ചു എന്ന കമ്പി കിട്ടി. അതിനാൽ റംസാന്റെ പൂട്ട് അന്ന് തന്നെ പൂട്ടിപ്പോന്നു. പിന്നെ അത്ര ദൂരം പോകാനുള്ള സൗകര്യം ഇല്ലാതായി. ആ റംസാൻ കഴിഞ്ഞതിൽ ശേഷം കാളികാവ് അടുത്ത് പള്ളിശ്ശേരിയിലേക്ക് ആവശ്യപ്പെട്ടതു പ്രകാരം അങ്ങോട്ടു ദർസിന് പോയി. ഒരു കൊല്ലവും മൂന്നു മാസവും ആയപ്പോഴേക്കും പള്ളിക്കമ്മിറ്റിക്കാരുടെ ഇടയിൽ ചില കുഴപ്പങ്ങൾ ഉണ്ടായിരുന്നതിനാൽ സുഖമില്ലാതെ വന്നു. അവിടെ നിന്ന് വിടണമെന്ന് ഉറച്ചു. അന്വേഷണം നടത്തിയതിൽ ചില താത്പര്യക്കാരുടെ വഴിയായി താഴേക്കോട്ടേക്ക് ക്ഷണിച്ചു. അങ്ങോട്ടു പോയി അവിടെ മൂന്ന് കൊല്ലം ദർസ് നടത്തി.

അതിനിടയിൽ സ്വഹാബി വര്യൻമാർ എന്ന പുസ്തകമെഴുതി പരപ്പനങ്ങാടി അൽബയാൻ ബുക്സ്റ്റാളുകാർക്ക് തീർകൊടുത്തു.

മൂന്നാം കൊല്ലം റംസാനിന് പാണ്ടിക്കാട്ടുകാർ മുദർറിസും ഖാസിയുമായി അങ്ങോട്ടു വരാൻ സൗകര്യപ്പെടുമോ എന്നു ആലോചിച്ചിരുന്നു. റംസാനു ശേഷം അങ്ങോട്ടു മുദർരിസും ഖാസിയുമായി പോയി. നാല് കൊല്ലം അപ്രകാരം അവിടെ നിന്നു.

അപ്പോഴേക്കും ഖുത്വുബ പരിഭാഷപ്പെടുത്തണമെന്ന് ചില യുവാക്കൾ ആവശ്യപ്പെട്ടു. സമസ്ത കേരള ജംഇയ്യത്തുലൽ ഉലമായുടെ മുശാവറയിൽ ഒരംഗമായ എനിക്ക് അതിന്ന് നിവൃത്തിയില്ല എന്നു മറുപടി പറഞ്ഞു. അതിനാൽ അവരുമായി പിരിയേണ്ടതായി വന്നു.

നാട്ടിന്നടുത്ത പള്ളിപ്പുറം പടിഞ്ഞാറ്റുമുറിയിലേക്ക് ക്ഷണിച്ചു, അങ്ങോട്ടു നീങ്ങി. റംസാന്റെ ശേഷം ഒരു കൊല്ലം അവിടെ കഴിച്ചുകൂട്ടി. അവിടെ വിദ്യാർത്ഥികൾ കുറവായിരുന്നത് കൊണ്ടും അല്പം നടക്കേണ്ട ബുദ്ധിമുട്ടുള്ളത് കൊണ്ടും റംസാന്റെ ഒഴിവിൽ അവിടെ നിന്ന് വിട്ടു. ഈ വിവരം കുണ്ടൂർക്കാർ അറിഞ്ഞു. അവർ ക്ഷണിക്കാൻ വന്നു. അങ്ങോട്ടു പോയി. കൊല്ലത്തിന്റെ അവസാനമായപ്പോൾ ഇത്രയധികം ശമ്പളം ഞമ്മളിതു വരെ കൊടുത്തിട്ടില്ല. ഇത് കുറച്ചധികമാണ് എന്ന് കമ്മിറ്റിയിൽ നിന്ന് ചിലർക്ക് അഭിപ്രായമുണ്ടായി. ചുരുക്കാൻ അദ്ദേഹം അനുവദിച്ചതുമില്ല. അങ്ങനെ ആ റംസാൻ അടുത്തു അവിടെ നിന്ന് വിട്ടു.

പിറ്റേ വർഷം ചാവക്കാട് കടപ്പുറത്തുകാർ ക്ഷണിച്ചു അങ്ങോട്ടു

പോയി. അവിടെ പള്ളിയോടടുത്ത അലി അഹ്മദ് എന്ന ഒരു വലിയ്യിന്റെ മഖ്ബറ കണ്ടു. അവിടെ പെരുത്ത് ജനങ്ങൾ വന്നു പോയിക്കൊണ്ടിരിക്കുന്ന സ്ഥലമാണ്. മമ്പുറത്തേക്കാൾ ഒട്ടും കുറവല്ല. അദ്ദേഹത്തിന്റെ മനാഖിബുകളും കറാമത്തുകളും നാട്ടുകാരിൽ നിന്നും ചിലരിൽ നിന്നും കേട്ടു. അങ്ങനെ അതിനെ സംബന്ധിച്ച് ശരിയായി അന്വേഷിച്ചറിഞ്ഞു. അൽ മൗലിദുൽ മുസ്വമ്മദ് ഫീ മദ്ഹിശൈഖ് അലീ അഹ്മദ് എന്ന പേരിൽ എഴുതി അച്ചടിച്ചു. അതിന്റ മുക്കാൽ ഭാഗവും രണ്ടാഴ്ചകളിൽ അവിടെ തന്നെ വിൽക്കുകയും ബാക്കി 500 കോപ്പി മഖ്ബറയുടെ അവകാശികൾക്ക് കൊടുക്കുകയും ചെയ്തു. പിന്നെ അത് അടിപ്പിച്ചു വിതരണം ചെയ്യാനുള്ള അവകാശവും പ്രതിഫലത്തിൻമേൽ അവർക്ക് തീർ കൊടുത്തു. ഇത് 1972ൽ ആണ് നടന്നത്.

1973 ൽ വലിയ പെരുന്നാൾ അടുത്ത് കേൾവിക്ക് അൽപം ഭംഗം നേരിട്ടു. ഇടത്തെ ചെകിടിന്നാണ് കേൾവിക്കുറവ് വന്നത്. വലത്തെ ചെകിടിന്റെ കേൾവി നാല് കൊല്ലം മുമ്പു തന്നെ കുറഞ്ഞിരുന്നു. ഇടത്തെ ചെകിടിന്നും കൂടി ഇത് വന്നപ്പോൾ ഭയമായി. അതിന്റെ ചികിത്സക്ക് വേണ്ടി പുറപ്പെട്ടു. അദ്ദേഹത്തിന്റെ ചെറിയ മകൻ മുഹമ്മദ് ഹസ്സൻ മൗലവി (ദയൂബന്ധു ഫാസിൽ)യെ അവിടെ ഏൽപ്പിച്ചു കൊണ്ട് അദ്ദേഹം ചികിത്സയിൽ ഏർപ്പെട്ടു.

ചികിത്സാർത്ഥം മഞ്ചേരിയും, കോഴിക്കോടും മറ്റും പോയി നോക്കി. സുഖം കിട്ടിയില്ല. റേഡിയോ വെച്ചാൽ ഗുണം കിട്ടേണ്ടതാണെന്ന് കോഴിക്കോട് മെഡിക്കൽ കോളേജിൽ നിന്നു പറഞ്ഞു. ഇത് ആസ്തമാ രോഗത്താൽ വന്നതാണെന്നും അവിടെ നിന്ന് പറയുകയുണ്ടായി.

അങ്ങനെ വെല്ലൂർ മെഡിക്കൽ കോളേജിൽ പോയി. പരിശോധിച്ചു റേഡിയോ വെച്ചു. അൽപം സുഖമുണ്ടെന്ന് അപ്പോൾ തോന്നി. അതുകൊണ്ട് ശബ്ദം വലുതാകുന്നുണ്ട്. കാർ, ബസ് മുതലായതിന്റെ ശബ്ദം ദൂരത്തുനിന്ന് തന്നെ കേൾക്കുന്നതാണ്. സംസാരം തിരിയാത്ത ദോഷമാണ് പിന്നെ അനുഭവപ്പെട്ടത്. അത് ഇപ്പോഴുമുണ്ട്. വളരെ അടുത്ത് സംസാരിച്ചാൽ മാത്രമേ തിരിയുന്നുള്ളൂ.

ഇങ്ങനെ ചികിത്സാർത്ഥം പല രാജ്യങ്ങളിലും ചുറ്റി സഞ്ചരിച്ച കൂട്ടത്തിൽ തിരുവനന്തപുരം അടുത്ത ബീമാ പള്ളിയിൽ സിയാറത്തിനു വേണ്ടി പോകുകയുണ്ടായി. ആ നാട്ടുകാരിൽ നിന്ന് അവിടെ മറപെട്ട ശൈഖ് അബൂബക്കർ അവർകളുടെ മനാഖിബുകളും കറാമത്തുകളും കേട്ടു. അപ്പോൾ അദ്ദേഹം അതെല്ലാം മലയാളത്തിൽ കുറിച്ചെടുത്തു.

അവിടെയുള്ള കമ്മിറ്റിക്കാർ ഇത് എന്തിനാണെന്ന് ചോദിച്ചു. ഇത് അറ ബിയിൽ മൗലൂദ് രൂപത്തിൽ എഴുതാൻ വേണ്ടിയാണെന്ന് മറുപടി പറ ഞ്ഞു. അപ്പോൾ അവർ പറയുകയുണ്ടായി. ഈ മനാഖിബുകളും മറ്റും എഴുതി വിതരണം ചെയ്യുവാനും പ്രസിദ്ധീകരിക്കുവാനും ഇവിടുത്തെ കമ്മിറ്റിയുടെ അനുവാദം വേണം. അതില്ലാതെ പാടില്ല. അദ്ദേഹം പറ ഞ്ഞു: "അബൂബക്കർ ശൈഖിന്റെ മനാഖിബുകളും നിങ്ങളുടെ കമ്മിറ്റി യുമായി എന്ത് ബന്ധമാണുള്ളത്. നിങ്ങൾ ഈ പറയുന്നത് ഒരിക്കലും ശരിയല്ല."

ഏതെങ്കിലും അവിടെ ശിഹാബുദ്ദീൻ എന്നു പേരായ ഒരു ആലിം സാഹിബ് ഉണ്ടായിരുന്നു. അദ്ദേഹം മദ്ധ്യത്തിൽ ഇറങ്ങി. നിങ്ങൾ എഴുതി ഇവർക്ക് തീർ കൊടുക്കീൻ എന്നു പറഞ്ഞു. അത് അദ്ദേഹം സമ്മതിച്ചു. പ്രതിഫലത്തിൽ തീർ കൊടുക്കാമെന്നു പറഞ്ഞു. അങ്ങനെ അദ്ദേഹം നാട്ടിലേക്ക് തിരിച്ചു. ഇവിടെ വന്നു എഴുതാൻ തുടങ്ങി. എഴുതിക്കഴി ഞ്ഞപ്പോൾ അവർക്ക് വിവരം അറിയിച്ചു.

പ്രസ്തുത ആലിം സാഹിബിനെ എല്ലാ കാര്യത്തിനും ഏൽപ്പിച്ചു കൊണ്ട് അവർ പറഞ്ഞയച്ചു. അദ്ദേഹം വന്നു. ഇത് നോക്കി തീർ വില യെപറ്റി അന്യോന്യം കുറച്ചു സംസാരിച്ചതിന് ശേഷം ഒടുവിൽ 500 രൂപ തീർ വില നിശ്ചയിച്ചു അവർക്ക് തീർ കൊടുത്തു. അങ്ങനെ ആ കമ്മിറ്റി തന്നെ അത് അച്ചടിച്ചു.

അതിന്റെ ഉദ്ഘാടന കർമത്തിന് ചെല്ലാൻ വേണ്ടി കത്തു വന്നു. അദ്ദേഹം തന്നെ പോയി. അധിക ജനങ്ങളും സമ്മേളിച്ചിരുന്നു. ഈ സഭയിൽ വെച്ച് ഈ മൗലിദ് ഒന്നു വായിച്ച് ചുരുക്ക വിവരം പറഞ്ഞു കൊടുത്തു. ആ സംഖ്യ തീർ വിലയും വാങ്ങി അവരുമായി പിരിഞ്ഞു.

ഇപ്പോൾ ദർസിന്ന് മകനെത്തന്നെ സ്ഥിരപ്പെടുത്തി. എവിടെയും പോകാൻ സാധിക്കാതെയും ദർസിന്ന് ഈ കേൾവിയുടെ ദോഷം നിമിത്തം പറ്റാതെയും സ്വവസതിയിൽ തന്നെ മകൻ മുഹമ്മദ് ഹസ്സൻ മൗലവിയുടെ നോട്ടത്തിലും സംരക്ഷണത്തിലും കഴിഞ്ഞുകൂടുകയാണ്.

## അനുബന്ധം 2

# ജനാസ കൊണ്ടുപോകു മ്പോഴുള്ള ദിക്റ് ഏത്?

ജനാസ കൊണ്ടുപോകുമ്പോൾ യാതൊന്ന് കൊണ്ടും ശബ്ദം ഉയർത്തൽ കറാഹത്താണ്. അത് ദിക്റ് കൊണ്ടാണെങ്കിലും ഖുർആൻ ഓതിക്കൊണ്ടാണെങ്കിലും. വയുക്റഹുല്ലഗ്ഥു, വഹുവ റഫ്ഉസ്സൗതി, വലൗ ബിദ്ദിക്രി വൽഖിറാഅത്തി. (തുഹ്ഫ)

സ്വഹാബത്തിനാലും മറ്റു സലഫീങ്ങളാലും അറിയപ്പെട്ട സുന്നത്തിന് വിരുദ്ധമായതിനാലാണ് ഇങ്ങനെ ദിക്റ് കൊണ്ടും ഖുർആൻ കൊണ്ടും ശബ്ദം ഉയർത്തൽ കറാഹത്താണെന്ന് എല്ലാ ഫിഖ്ഹീ കിതാബിലും പറഞ്ഞിട്ടുള്ളത്.

എന്നാൽ, ജനങ്ങൾ ദുഷിച്ചത് കൊണ്ട് മയ്യിത്ത് കൊണ്ട് പോകു മ്പോൾ അവർ ദുൻയവിയ്യായ വിഷയങ്ങളും ഗീബത്ത്, നമീമത്ത് പോലും പറഞ്ഞ് വരുന്നതിനാൽ ദിക്റ് ചൊല്ലുന്നത് കൊണ്ടോ ഖുർആൻ ഓതു ന്നത് കൊണ്ടോ അത് നിന്ന് പോകുമെന്നോ അല്ലെങ്കിൽ കുറവ് വരു മെന്നോ വിശ്വാസമുള്ളേടത്ത് ദിക്റ് കൊണ്ടോ ഖുർആൻ കൊണ്ടോ ശബ്ദം ഉയർത്താമെന്നും, സലഫുസ്വാലിഹീങ്ങളുടെ നടപടിയും അവ രാൽ അറിയപ്പെട്ട സുന്നത്തും മൗതിനെ സംബന്ധിച്ചും അത് സംബ ന്ധമായ കാര്യങ്ങളെ സംബന്ധിച്ചും ഉറ്റ് വിചാരിച്ച് മിണ്ടാതെ പോകലാ ണെങ്കിലും ഇപ്പോൾ അങ്ങനെ ഒരു കാരണം നേരിട്ടത് കൊണ്ട് രണ്ട് മഫ്സദത്ത് (ദോഷങ്ങൾ) ഒരുമിച്ച് നേരിടുമ്പോൾ ലഘുവായതിനെ എടുത്ത് കൊണ്ട് വലിയതിനെ ദൂരപ്പെടുത്തുക എന്ന നിലക്ക് ദിക്റ് കൊണ്ടോ ഖുർആൻ കൊണ്ടോ ഒച്ച ഉയർത്തുന്ന കറാഹത്ത് നീങ്ങി പ്പോകുന്നതാണെന്നും പിൽക്കാലക്കാരായ ഫുഖഹാഇൽ നിന്ന് ചിലർ പറഞ്ഞിട്ടുണ്ട്.

ഇവിടെ ദിക്റ് എന്ന വാക്കിൽ സ്വാലിഹീങ്ങളെ മദ്ഹ് ചെയ്യലും കൂടി ഉൾപ്പെടുന്നതാണെന്നും അപ്പോൾ മയ്യിത്ത് കൊണ്ട് പോകുമ്പോൾ യാനബീ, അശ്റഖൽ ബദർ, ബുർദ മുതലായ ബൈത്തുകൾ ചൊല്ലി ക്കൊണ്ട് പോകാമെന്നും അതിന് ദീനിൽ അടിസ്ഥാനമുണ്ടെന്നും ചിലർ സമർത്ഥിച്ച് തുടങ്ങിയിട്ടുണ്ട്. എന്നാൽ സ്വാലിഹീങ്ങളുടെ സ്തുതി പറ യലും ദിക്റിൽ ഉൾപ്പെടുന്ന പക്ഷം മേൽ പറഞ്ഞത് മാത്രമല്ല, മുഹ്യി ദ്ദീൻ മാല, രിഫാഈ മാല, മമ്പുറം മാല, മലപ്പുറം മാല തുടങ്ങിയ പാട്ടു കളും മറ്റു മദ്ഹിന്റെ കവിതകളും പാടിക്കൊണ്ടും മയ്യിത്ത് കൊണ്ട്പോ കാമെന്നും അതിന് യാതൊരു കറാഹത്തും ഇല്ലെന്നും വരുമെന്നുള്ളത് അനിഷേധ്യമാണല്ലോ.

എന്നാൽ, ഖുർആനിൽ ദിക്റ് എന്നത് അല്ലാഹുവിന്ന് ദിക്റ് ചൊല്ലുക എന്ന അർഥത്തിലും നമസ്കാരം, ശറഫ്, ബഹുമാനം, ഖുർആൻ അർത്ഥ ത്തിന്നുമെല്ലാം വന്നിട്ടുണ്ടെങ്കിലും മൊത്തത്തിൽ ദിക്റ് എന്ന് പറഞ്ഞാൽ അല്ലാഹുവിന്റെ ദിക്റ് തന്നെയായിരിക്കും ഉദ്ദേശ്യം. ചിലപ്പോൾ അതിന് തന്നെ 'ദിക്റുല്ലാഹ്' എന്ന് വ്യക്തമാക്കിയും പറയാറുണ്ട്. വേറെ വല്ല ദിക്റും ഉദ്ദേശ്യമാണെങ്കിൽ അത് വ്യക്തമാക്കിത്തന്നെ പറയുന്നതാണ്. ദിക്റു സ്വാലിഹീൻ (സ്വാലിഹീങ്ങളെ പറയൽ) വറഫഅ്നാ ലക ദിക്റക് (നബിയുടെ ദിക്റ്) എന്നിതുകളെപ്പോലെ. ഇനി അങ്ങിനെയല്ലാതെ, ഒരു ദിക്കിൽ ദിക്റ് എന്ന് മാത്രം പറയുകയും അവിടെ സ്വാലിഹീങ്ങ ളുടെ ദിക്റ് ഉദ്ദേശ്യവുമായിരിക്കുകയും ചെയ്യുമ്പോൾ ആ ഉദ്ദേശ്യത്തെ അറിയത്തക്ക പരിതസ്ഥിതി അവിടെ ഉണ്ടായിരിക്കുകയും ചെയ്യുന്നതു മാണ്. ഇതൊന്നും ഇല്ലാതെ, ഇവിടെ ദിക്റ് എന്ന വാക്കിൽ സ്വാലിഹീ ങ്ങളുടെ മദ്ഹ് ഉൾപ്പെട്ടുവരുമെന്നും തന്നിമിത്തം മയ്യിത്ത് കൊണ്ട്പോ കുമ്പോൾ പാട്ടും മൗലൂദുമെല്ലാം ആഘോഷിക്കണമെന്നുമുള്ള വാദം വളരെ അനീതിയും ന്യായരഹിതവുമാണ്.

വയുക്റഹു ല്ലഗത്തു വലൗ ബി ദിക്റിൻ എന്ന് പറഞ്ഞ സ്ഥലത്ത് മഅ്റൂഫായ, അറിയപ്പെട്ട ദിക്റ് എന്നാണ് അർത്ഥമെന്ന് ആ പദം കുറി ക്കുന്നുണ്ട്. വൽ ഖിറാഅത്തു എന്നതിന് ഖുർആൻ ഓതൽ എന്ന അർത്ഥം നിജപ്പെട്ടത് പോലെ, വദിക്ർ എന്നതിന് അറിയപ്പെട്ട ശ്രേഷ്ഠ മായ ദിക്റ് എന്നും നിജപ്പെട്ടതാണ്. അത് തഹ്ലീൽ, തസ്ബീഹ്, തംജീ ദ്, മുതലായ അല്ലാഹുവിനെ സംബന്ധിച്ചുള്ള ദിക്റ് ആണ്. ഹദീസിൽ വന്നിട്ടുള്ള ദിക്റ് ഈ അർത്ഥമാണ്. നിഹായയിൽ പറഞ്ഞത് നോക്കുക:

വഖദ് തകർറ ദിക്റുദ്ദിക്രി ഫിൽ ഹദീസി, വയുറാദുബിഹീ തംജീ

ദുല്ലാഹി തആലാ വതഖ്ദീസുഹൂ വതഹ്ലീലുഹൂ വസ്സനാഉ അലൈ ഹി ബി ജമീഇ മഹാമിദിഹീ. (നിഹായ)

ഈ ദിക്റ് ആണ് ചൊല്ലിയാൽ കൂലി കിട്ടുന്നത്. ഈ അറിയപ്പെട്ട ദിക്റിൽ യാ നബീ, അശ്റഖ, പാട്ട്, മൗലൂദ് സ്വാലിഹീങ്ങളുടെ മദ്ഹ് ഉൾപ്പെട്ടതല്ല. ഇവക്ക് സാധാരണ ദിക്റ് എന്ന് പറയാറുമില്ല.

യാതൊന്നു കൊണ്ടും ശബ്ദം ഉയർത്തൽ നന്നല്ല. അത് കറാഹ ത്താണെന്ന് വരുത്താൻ വേണ്ടിയാണ് ഇതേ രീതിക്ക് കലാമിനെ കൊണ്ടു വന്നിട്ടുള്ളത്. തുഹ്ഫ, നിഹായ, മുഗ്നി തുടങ്ങിയുള്ള എല്ലാ കിതാബു കളിലും ഈ ഇബാറത്ത് ഇതേ രീതിക്കാണ് പറഞ്ഞിട്ടുള്ളത്. അപ്പോൾ അറിയപ്പെട്ട മുഅള്ളമായ ദിക്റ് എന്ന് വെച്ചാൽ മാത്രമേ താണ പടിയി ലുള്ള ദിക്റുകളും മറ്റു കലാമുകളും കറാഹത്താണെന്ന് വ്യക്തമാവുക യുള്ളൂ.

നേരെ മറിച്ച്, മാലപ്പാട്ട് മൗലൂദുകൾ ഉൾപ്പെടുമെങ്കിൽ അർഥം ഇങ്ങനെ ആയിത്തീരുന്നതാണ് - ശബ്ദം ഉയർത്തൽ കറാഹത്താണ്. മൗലൂദ് പാട്ടുകൊണ്ടാണെങ്കിലും. ഇങ്ങനെ വരുമ്പോൾ മൗലൂദ് പോലെ യുള്ളത് കൊണ്ടാണ് ശബ്ദിക്കൽ കറാഹത്തുള്ളത്. വലിയ മുഅള്ള മായ ദിക്റ് കൊണ്ട് ശബ്ദം ഉയർത്തൽ കറാഹത്ത് ഉണ്ടെന്ന് വ്യക്തമാ വുകയില്ല. ഇങ്ങനെ വരുന്നത് ഫുഖഹാഇന്റെ കലാമിന്റെ ഉദ്ദേശ്യത്തിന് വിരോധവും ആ പദപ്രയോഗം തന്നെ സ്വഹീഹല്ലാതെ അലങ്കോലപ്പെട്ട് പോവുന്നതുമാണ്. 'വലൗ' കൊണ്ടുള്ള പ്രയോഗത്തിൽ അതിന്റെ ശേഷ മുള്ളത് ഉയർച്ചയിലോ താഴ്ചയിലോ അങ്ങേയറ്റത്തുള്ളതായിരിക്കേണ്ട താണ്. അത് ഏതാണെന്ന് കലാമിന്റെ ഉദ്ദേശ്യം കൊണ്ട് വേർതിരിയു ന്നതുമാണ്. അപ്പോൾ ഏത് ദിക്റ് കൊണ്ട് ശബ്ദിക്കൽ കറാഹ ത്താണെന്ന് അവർ പറഞ്ഞിരിക്കുന്നുവോ അതേ ദിക്റ് കൊണ്ട് ശബ്ദം ഉയർത്തൽ പ്രസ്തുത ദോഷം തടയാൻ വേണ്ടി കറാഹത്തില്ലെന്ന് ചില ഫുഖഹാഅ് അഭിപ്രായപ്പെട്ടിട്ടുണ്ട്. മൗലൂദ്, പാട്ട് ആദിയായവ കൊണ്ട് ശബ്ദം ഉയർത്തലാണെന്ന് അവർ ഊഹിക്കുക പോലും ചെയ്തിട്ടില്ല.

സന്ദർഭവും കലാമിന്റെ താൽപര്യവും നോക്കാത്ത മാലപ്പാട്ടുകളും യാ നബീയും അശ്റഖയും ദിക്റിൽ ഉൾപ്പെടുത്തുന്നവർക്ക്, നമസ്ക്കാ രത്തിൽ ഫാത്തിഹ അറിയാത്തവന് അതിന്ന് ബദൽ ദിക്റ് കൊണ്ട് വര ണമെന്ന് പറഞ്ഞേടത്തും കുറേ മാലപ്പാട്ടുകൾ പാടിയാൽ മതിയാകേ ക്കുമോ?. നമസ്ക്കാരത്തിന് ശേഷവും ദിക്റും ദുആയും കൊണ്ട് വരൽ സുന്നത്താണെന്ന് പറഞ്ഞേടത്തും നമസ്ക്കാരം കഴിഞ്ഞ ഉടനെ ഒരു

മൗലൂദ് ഓതി ദുആ ഇരന്നാൽ മതിയെന്ന് വരുമോ?. ഇതനെല്ലാം മിഫ്താഹ് ദഖീറ പറഞ്ഞിട്ടുള്ളതിനെ അടിസ്ഥാനപ്പെടുത്തിക്കൂടെയോ?.

എന്നാൽ, ദിക്റ് കൊണ്ടും ഖുർആൻ കൊണ്ടും ശബ്ദം ഉയർത്തി ദോഷത്തെ തടയാമെന്ന് ചിലർ പറഞ്ഞതിന്റെ താൽപര്യം, ചൊല്ലിയാൽ കൂലി കിട്ടുന്ന ഒന്ന് കൊണ്ട് തടയേണമെന്ന് ഉദ്ദേശിച്ചാണ്. ദുൻയവിയ്യായ സംസാരത്തെയും ദോഷത്തെയും ജാഇസായ എന്തുകൊണ്ടെങ്കിലും തടയുക എന്ന ഉദ്ദേശ്യമാണെങ്കിൽ ദിക്റും ഖുർആനും എന്നുവേണ്ട ജാഇസായ എല്ലാ കാര്യങ്ങളാലും തടയാമെന്നു വരുന്നതും അപ്പോൾ മയ്യിത്ത് കൊണ്ടുപോകുന്ന രൂപം വളരെ ആഭാസകരമായി ത്തീരുന്നതുമാണ്.

'ഹിദായ'യിൽ പ്രസിദ്ധം ചെയ്ത ഫത്വാ അനുസരിച്ച് യറാഅ്, ശബാബ എന്ന കുഴൽ വിളിയും ദുടി അല്ലാത്ത ഒറ്റ മരസ് മുതലായ ചെണ്ടകളും ജാഇസാണ്.

മയ്യിത്ത് കൊണ്ടുപോകുമ്പോൾ ദോഷത്തെ തടയാൻ വേണ്ടി പ്രസ്തുത മുട്ടുവിളിയോട് കൂടി പോകാമെന്നും വരേണ്ടതാണ്. ഇത് കൊണ്ട് മയ്യിത്തിനെ നിന്ദിക്കൽ ഒട്ടും തന്നെ വരികയില്ല. എന്ത് കൊണ്ടെന്നാൽ, ഒലിയാഅ്, ശുഹദാഇന്റെ പ്രത്യേക സിയാറത്തിന് പോകുന്ന ആദരവിന്റെ രൂപവും രാജ്യത്ത് നടന്ന് വരുന്ന നടപടിയുമാണ് ഈ ആഘോഷത്തോടെ പോകുന്നതുമാണെന്നാണ് വെപ്പ്. ഇതിനും ശറഇൽ അടിസ്ഥാനമുണ്ടെന്ന് പറയുന്നതല്ലെന്ന് ആരറിഞ്ഞു?. ഇങ്ങനെ വരികയാണെങ്കിൽ മയ്യിത്ത് കൊണ്ട് പോകുന്ന ഈ രീതി എന്തായിരിക്കുമെന്ന് വായനക്കാർ തന്നെ തീരുമാനിക്കട്ടെ.

മൗതിനെ സംബന്ധിച്ചും തൽസംബന്ധമായ കാര്യങ്ങളെ സംബന്ധിച്ചും ഉറ്റ് വിചാരിച്ച് വളരെ താഴ്മയായി പോകേണ്ടതായ ഈ സ്ഥലത്ത് റസൂൽ (സ) യെ പ്രസവിച്ച ചരിത്രം പറഞ്ഞ് സന്തോഷ ഭരിതരാവുകയും മുഹ്യിദ്ദീൻ ശൈഖിന്റെ പ്രസവചരിത്രമോ മദ്ഹോ പറഞ്ഞ് സന്തോഷിക്കലും ഈ അവസരത്തിൽ തീരെ യോജിച്ചതല്ല എന്നുള്ളത് ബുദ്ധിയുള്ള ഏവർക്കും ചിന്തിച്ചാൽ അറിയുന്നതാണ്. മൗഹിബയിൽ പറയുന്നത് കാണുക: "വൽ യഹ്ദർ കുല്ലൽ ഹദരി മിനൽ ഹദീസി ബിമാ ലാ ഫാഇദത്ത ഫീഹി, ഫഇന്ന ഹാദാ വഖ്തു ഫിക്രിൻ വ ദികിരിൻ" (ഫലമില്ലാത്തതിനെ കൊണ്ട് സംസാരിക്കുന്നതിനെ എല്ലാ വിധത്തിലും സൂക്ഷിക്കുക. ഈ സമയം ഉറ്റ് വിചാരത്തിന്റെയും ചിന്തയുടെയും അവസരമാണ്) അപ്പോൾ അവസരോചിതമല്ലാത്തതും അവിടെ

ഫലമില്ലാത്തതുമായ മൗലൂദ്, പാട്ട് മുതലായവ അവിടെ ചൊല്ലുന്നത് ദിക്റിൽ ഉൾപ്പെടുന്നതാണെന്ന് ഒരു ഫഖീഹും പറഞ്ഞിട്ടില്ല. ഉദ്ദേശിച്ചിട്ടുമില്ല. അവർ അത്ര ബുദ്ധിഹീനന്മാരുമല്ല, തീർച്ച.

"ഇനി വല്ലവരും ശബ്ദം ഉയർത്തി ചൊല്ലൽ വാജിബാണെന്ന് പറഞ്ഞാൽ തന്നെ അത് ഫിഖ്ഹ് വിട്ട് വിദൂരമല്ല." എന്ന് ഖൽയൂബി ഇമാം പറഞ്ഞിട്ടുണ്ടെങ്കിൽ അത് ഫിഖ്ഹിന്റെ വിധിയല്ല. ഫിഖ്ഹിന്റെ വിധി അവിടെ ശബ്ദം ഉയർത്തൽ കറാഹത്താണെന്നുള്ളതാണ്. അങ്ങനെയാണ് മൗലാനാ അഹ്മദ് കോയ മൗലവി ഫത്താവാ അൽ കുബ്റയുടെ ഇത് പോലോത്ത ഇബാറത്തിന് വ്യാഖ്യാനം കൊടുത്തിട്ടുള്ളത് പ്രകാരം തെളിഞ്ഞിട്ടുള്ളത്. അത് കൊണ്ട് ഇവിടെ സുന്നത് എന്നും വാജിബ് എന്നും പറയുന്നത് ഫിഖ്ഹിന്റെ വിധിയല്ല. ഒരാളുടെ അഭിപ്രായം മാത്രമാണ്. അതും ആ അറിയപ്പെട്ട ദിക്റ് ആകുമ്പോഴാണ് എന്നല്ലാതെ മാലയും മൗലൂദും പാടിക്കൊണ്ടല്ല.

എന്നാൽ, ദോഷത്തെ തടയുന്നത് അംറുൻ ബിൽ മഅ്റൂഫ്, നഹ്യുൻ അനിൽ മുൻകർ കൊണ്ടല്ലാതെ ദോഷം ഉള്ളേടത്ത് അവിടെ യാതൊരു യോജിപ്പുമില്ലാത്ത ദിക്റും ഖുർആനും ഓതിക്കൊണ്ടാകുന്നത് കൊണ്ടല്ല എന്നുള്ളത് പ്രത്യേകം പ്രസ്താവ്യമാണ്.

പിന്നെ, ഖിലാഫുകൾ (ഭിന്നാഭിപ്രായങ്ങൾ) ഇവിടെ ജംഅ് (യോജിപ്പിക്കൽ) ചെയ്യാനില്ല. ഇവിടെ സലഫിന്റെ നടപടിയും സുന്നത്തും വ്യക്തമായി രേഖപ്പെട്ടിരിക്കുകയും അപ്രകാരം ആചരിക്കുന്നതിനും നടക്കുന്നതിനും യാതൊരു തടസ്സമോ ബുദ്ധിമുട്ടോ നേരിടാതിരിക്കുകയും ചെയ്യുമ്പോൾ ആ സുന്നത്തിന്റെ എതിരിലുള്ള അഭിപ്രായത്തെ അതിനോട് സംയോജിപ്പിക്കാൻ പാടുള്ളതല്ല. ഒന്നോ രണ്ടോ ആൾ ശബ്ദം ഉയർത്തൽ നല്ലതാണെന്ന് പറഞ്ഞിട്ടുണ്ടെങ്കിൽ, പത്തോ നൂറോ ആളുകൾ കറാഹത്താണെന്നും പറഞ്ഞിട്ടുണ്ട്. തുഹ്ഫ, നിഹായ, മുഗ്നി എന്നു വേണ്ട, ഫിഖ്ഹിന്റെ കിത്താബുകൾ എല്ലാം അങ്ങനെ സ്ഥിരീകരിച്ചിട്ടുള്ളതാണ്.

പിന്നെ ഖൽയൂബി ഇമാം പറഞ്ഞിട്ടുള്ളത് ഇപ്രകാരമാണ്

വസവാഉൻ കാന ബിൽ ഖിറാഅത്തി അവിദ്ദിക്രി അവിസ്സ്വലാതി അലന്നബി(സ). ഖാല ശൈഖുനാ അൽ റംലീ വയൻദബുൽ ഖിറാഅതു വദ്ദിക്റു സിർറൻ(ഖൽയൂബി-2/43)

ഖിറാഅത്ത്, ദിക്റ്, നബിയുടെ മേൽ സ്വലാത്ത് എന്നിവ കൊണ്ടാ

ണെങ്കിലും ശബ്ദിക്കൽ കറാഹത്താണ്. ഖിറാഅത്ത് കൊണ്ടും ദിക്ർ കൊണ്ടും സിറ്റായി ചൊല്ലൽ സുന്നത്താണ്. ഇവിടെ ഖൽയൂബി കറാഹത്താണെന്ന് പറയുകയും വേറെ ഒരു സ്ഥലത്ത് വുജൂബാണെന്ന് പറയുകയും ചെയ്തിട്ടുണ്ടെങ്കിൽ അദ്ദേഹത്തിന്റെ വാക്കുകൾ തമ്മിൽ വിരുദ്ധമാണ്. ഇങ്ങനെ വൈരുദ്ധ്യം വന്നാൽ തന്റെ ആ ഖൗലിനെ ഒരു വിഷയത്തിന് രേഖയാക്കുന്നത് പോകട്ടെ, അത് സ്വീകാര്യമാണോ എന്നുള്ളതിൽ തന്നെ ഒന്ന് നിന്ന് ആലോചിക്കണം. എന്നാൽ നവവീ ഇമാം മുതലായവർ ഈ അഭിപ്രായങ്ങളെ ജംഅ് ചെയ്തത് കാണുക:

വഅ്ലം അന്നസ്സ്വവാബ വൽമുഖ്താറു മാ കാന അലൈഹിസ്സലഫു(റ) അൽ സുകൂത ഫീ ഹാലി സ്സൈറി മഅൽ ജനാസതി ഫലാ യുർഫളു സൗതുൻ ബി ഖിറാഅതിൻ വലാ ദിക്രിൻ വലാ ഗൈരി ദാലിക, ഫഹാദാ ഹുവൽ ഹഖു...

സാരം: സ്വവാബും മുഖ്താറുമായ ഖൗലും സലഫുസ്വാലിഹീങ്ങളുടെ നടപടിയും ജനാസയോട് കൂടി പോകുമ്പോൾ മൗനമായി പോകണമെന്നുള്ളതാണ്. അപ്പോൾ ദിക്റ് കൊണ്ടും ഓത്ത് കൊണ്ടും വേറെ ഒന്ന് കൊണ്ടും ശബ്ദം ഉയർത്തരുത്. ഇതാണ് സത്യം. ഇതിന്ന് വിപരീതമായി നടക്കുന്നവർ അധികരിച്ചത് കൊണ്ട് നീ ചതിയിൽ പെട്ടുപോകണ്ട. അബൂ അലിയ്യ്, ഫുളൈൽ ബിൻ ഇയാള് (റ) ഇപ്രകാരം പറഞ്ഞിരിക്കുന്നു: 'നീ നേർവഴിയെ തൊട്ട് തെറ്റരുത്. അതിൽ പ്രവേശിക്കുന്നവർ കുറവാണ് എന്നുള്ളത് നിന്നെ ദ്രോഹിക്കുകയില്ല. ദുർമാർഗത്തെ നീ സൂക്ഷിക്കുക. അതിൽ ഹലാക്കാകുന്നവർ അധികരിച്ചിട്ടുള്ളത് കൊണ്ട് നീ വഞ്ചിതനായിപ്പോകരുത്' എന്ന് നവവീ ഇമാം പറഞ്ഞതിനെ, ശബ്ദം ഉയർത്തൽ നല്ലതാണെന്ന് പറഞ്ഞ അഭിപ്രായത്തെ പറഞ്ഞതിന് ശേഷം മൗഹിബയിൽ ഉദ്ധരിച്ചിട്ടുണ്ട്. ഇങ്ങനെയാണ് ബലമുള്ളതും ബലമില്ലാത്തതുമായ രണ്ട് ഖൗൽ വന്നാൽ ചെയ്യുക.

എന്നാൽ സിറ്റായി, പതുക്കെ ഖിറാഅത്തും ദിക്റും കൊണ്ട് വരൽ സുന്നത്താണെന്ന് പല ഉലമാഉം പറഞ്ഞിട്ടുണ്ട്. അവിടെ ദിക്റിൽ യാനബിയും മൗലൂദും ഉൾപ്പെടുത്തിക്കൊണ്ട്, യാനബീ സലാം അലൈക്കും, അൻത തഥ്ലഉ ബൈനനാ ഫിൽ കവാകിബി കൽ ബുദൂർ എന്നൊക്കെ പതുക്കെ ആരും കേൾക്കാതെ ചൊല്ലലാണ് വളരെ രസാവഹമായിട്ടുള്ളത്.

ചെണ്ടമുട്ട്, കുഴൽ വിളി, മറ്റുള്ള കളി വിനോദങ്ങൾ എല്ലാം നടന്നുകൊണ്ടിരിക്കുന്ന അവസരത്തിൽ തന്നെ പ്രത്യേക സിയാറത്തിന് പോകേ

ണ്ടതാണെന്നും ആ സുന്നത്തിനെ വിട്ടുകളയാൻ പാടില്ലെന്നും ധീര വാദം മുഴക്കുന്നവർക്കാവട്ടെ ഇത് തീരെ യോജിച്ചതുമല്ല. ഇവിടെ ദുൻയ വിയ്യായ വിഷയങ്ങളോ മറ്റോ സംസാരിച്ചേക്കുമോ എന്ന സംശയത്തിന് വേണ്ടി, റസൂലിനാലും സ്വഹാബത്തിനാലും അറിയപ്പെട്ട, കളങ്കമറ്റ സുന്ന ത്തിനെ വിട്ട്കളയേണമെന്നും പല ദോഷങ്ങളും ഫസാദുകളും സംശയ മന്യേ കേന്ദ്രീകരിച്ച സ്ഥലത്ത് അവിടെ ആ ഫസാദുകൾ നടക്കുമ്പോഴും കൂടി പ്രസ്തുത സുന്നത്തിനെ വിടാൻ പാടില്ലെന്നും ഇവർ എങ്ങനെ പറയും?. ചിന്തകൻമാർ ചിന്തിച്ച് കൊള്ളട്ടെ, ന്യായത്തിന്റെ പോക്ക് നോക്ക്. വസ്സലാം.

(1952 - സെപ്തംബർ, 1128 കന്നി,

1372 - മുഹറം

പുസ്തകം 3, ലക്കം 1)

## അനുബന്ധം 3

സമസ്തകേരള ജംഇയ്യത്തുൽ ഉലമ പ്രസിഡന്റ്

# അറിയിക്കുന്ന പ്രത്യേക അറിയിപ്പ്

അൽബയാൻ മൂന്നാം ജിൽദ് ഒന്നാം ലക്കത്തിൽ ജനാബ് അബുൽ കമാൽ മൗലവീ സാഹിബ് 'ജനാസ കൊണ്ട് പോകുമ്പോഴുള്ള ദിക്റ് ഏത്?' എന്ന ശീർഷകത്തിൽ എഴുതിയ മുഖലേഖനം വായനക്കാരുടെ ദൃഷ്ടിയിൽ പെട്ടിരിക്കുമല്ലോ. മയ്യിത്ത് കൊണ്ട് പോകുമ്പോൾ ശബ്ദം ഉയർത്തൽ സ്വഹാബത്തിനാലും മറ്റു സലഫീങ്ങളാലും അറിയപ്പെട്ട നട പടി ക്രമത്തിന് എതിരായത് കൊണ്ട് അത് മക്റൂഹാണെന്നുള്ള മുൻകാ ലക്കാരായ ഉലമാക്കളുടെ ഖൗലും ജനങ്ങൾ ദുഷിച്ചത് കൊണ്ട് മയ്യിത്ത് കൊണ്ട്പോകുമ്പോൾ അവർ ദുൻയവിയ്യായ വിഷയങ്ങളും ചിലപ്പോൾ ഗീബത്ത്, നമീമത്ത് പോലും പറഞ്ഞ് വരുന്നതാണ് കണ്ട് വരുന്നത് എന്ന തിനാൽ സംസാരങ്ങൾ നിർത്തുകയോ കുറക്കുകയോ ചെയ്യാൻ വേണ്ടി ദിക്റ് മുതലായവ ചൊല്ലുന്നത് വിരോധമില്ല എന്നുള്ള പിൻകാലക്കാ രുടെ ഖൗലും പ്രസ്തുത ലേഖനത്തിൽ ആദ്യമായി ഉദ്ധരിച്ചിരിക്കുന്നു. പിന്നെ ലേഖനത്തിന്റെ അവസാനത്തിൽ മഹാനായ ഇമാം നവവി (റ) തന്റെ മജ്മൂഇൽ പറഞ്ഞിട്ടുള്ള:

**ഇഅ്ലം അന്നസ്സ്വവാബ വൽമുഖ്താറ മാ കാന അലൈഹിസ്സല ഫു(റ) അൽ സുകൂതു ഫീ ഹാലിൽ ജനാസത്തി ഫലാ യുർഫഉ സൗ തുൻ ലി ഖിറാഅതിൻ വലാ ദിക്രിൻ വലാ ഗൈരി ദാലിക.**

അറിയുക, സ്വവാബും മുഖ്താറും സലഫീങ്ങളുടെ നടപടിക്രമവും ജനാസയോട് കൂടി പോകുമ്പോൾ ഒന്നും മിണ്ടാതിരിക്കലാണ്. അതി നാൽ ദിക്റ് കൊണ്ടും ഓത്ത് കൊണ്ടും വേറെ ഒന്ന് കൊണ്ടും തീരെ ശബ്ദം ഉയർത്തരുത്. ഇതാണ് സത്യം, തുടങ്ങിയുള്ള ഇബാറത്ത് എടുത്ത് ഉദ്ധരിച്ച് മുൻകാലക്കാരായ ഉലമാക്കളുടെ അഭിപ്രായത്തെ ബലപ്പെടു

ത്തുകയും ചെയ്തിരിക്കുന്നു.

എന്നാൽ നമ്മുടെ പത്രാധിപർ പിൻകാലക്കാരായ ഉലമാഇന്റെ അഭി പ്രായത്തിനുള്ള ന്യായങ്ങളെ അറിഞ്ഞിട്ടോ അറിയാതെയോ തീരെ ഗൗനിക്കാതെ വിട്ടുകളഞ്ഞത് ഒരിക്കലും ശരിയായില്ല. ജനാസയോട് കൂടെ പോകുമ്പോൾ ദിക്റ് മുതലായവ കൊണ്ടാണെങ്കിലും ശബ്ദം ഉയർത്തുന്നത് മക്റൂഹാണെന്നുള്ള മുൻകാലക്കാരായ ഉലമാഇന്റെ ഖൗലിനെ കുറിച്ച് പിൻകാലക്കാരായ ഉലമാഅ് പറയുന്നത് ഇപ്രകാരമാണ്.

വഹാദാ ബിഅ്തിബാരി മാകാന ഫിസ്സ്വദ്റിൽ അവ്വല്, വ അമ്മൽ ആന ഫലാ ബഅ്സ ബി ദാലിക, ഖാലഹുൽ മുദാബഗീ ഫീ ഹാശിയ തിഹീ അലാ ശറഹി അബീ ശുജാഅ്.

സാരം: ഇത് ജനാസ കൊണ്ടുപോകുമ്പോൾ ഖുർആൻ കൊണ്ടോ ദിക്റ് കൊണ്ടോ നബി (സ)യുടെ മേൽ സ്വലാത്ത് ചൊല്ലൽ കൊണ്ടോ ശബ്ദം ഉയർത്തൽ മക്റൂഹാണെന്നുള്ളത് ആദ്യകാലങ്ങളിലുള്ള നിലയും ജനങ്ങളുടെ സ്ഥിതിയും പ്രമാണിച്ചിട്ടാണ്. ഇന്നത്തെ നിലയും ജനങ്ങളുടെ സ്ഥിതിയും നോക്കുകയാണെങ്കിൽ അത് കൊണ്ട് ദിക്റ് മുതലയാവ ശബ്ദിച്ച് ചൊല്ലുന്നത് കൊണ്ട് യാതൊരു വിരോധവുമില്ല.

ജനാസയോട് കൂടെ പോകുമ്പോൾ ദിക്റ് മുതലായവ കൊണ്ട് ശബ്ദം ഉയർത്തൽ മാറിവന്ന ഇക്കാലത്തെ പരിതസ്ഥിതിയിൽ മക്റൂഹും വിരോധവുമില്ലെന്ന് പിൻകാലക്കാരായ ഉലമാഅ് പറയുന്നതിന് അവർക്ക് പല കാരണങ്ങളുമുണ്ട്.

1) ദിക്റ് മുതലായവ ജഹ്റാക്കി ചൊല്ലുന്നത് കൊണ്ട് കൂടെ പോകുന്നവർ സംസാരങ്ങൾ നിർത്തുകയോ കുറക്കുകയോ ചെയ്യുക എന്നുള്ളതാണ്. മഹാനായ ഇബ്നുസിയാദ് (റ) പറയുന്നത് കാണുക:

'വഖദ് ജറതിൽ ആദതു ഫീ ബലദിനാ സബീദ് ബിൽ ജഹ്രി ബിദ്ദിക്രി അമാമൽ ജനാസതി ബി മഹ്ളരിൻ മിനൽ ഉലമാഇ വൽ ഫുഖഹാഇ വസ്സുല ഹാഇ...'

സാരം: ഉലമാഇന്റെയും ഫുഖഹാഇന്റെയും സ്വാലിഹീങ്ങളുടെയും മുമ്പിൽ ദിക്റ് കൊണ്ട് ജഹ്റാക്കുന്ന സമ്പ്രദായം ഞങ്ങളുടെ സബീദിൽ സദാ നടന്നു കൊണ്ടിരിക്കുന്നു. ജനാസയോട് കൂടി പോകുന്നവരിൽ അധികവും ദുൻയവിയ്യായ സംസാരങ്ങളിൽ ഏർപ്പെടുന്ന കാഴ്ചയാണ് അധികവും കണ്ട് വരുന്ന

ത്. ആ സംസാരം ചിലപ്പോൾ അവരെ ഗീബത്തിലേക്കും മറ്റു ഹറാമായ സംസാരത്തിലേക്കും തള്ളിവിടുകയും ചെയ്യുന്നു. അത് കൊണ്ട് ദുൻയവിയ്യാ യ സംസാരങ്ങളിൽ അവരെ വിട്ടുകളയുന്നതിനെക്കാൾ ഏറ്റവും നല്ലത് സംസാരം മാറ്റുകയോ കുറക്കുകയോ ചെയ്യാൻ കാരണമാക്കുന്ന ദിക്റ് കൊണ്ട് അവരുടെ കേൾവികളെ ശുഗ്ലാക്കുകയാണ്. ഈ അഭിപ്രായത്തെയാണ് ഞാൻ മുഖ്താറാക്കുന്നത്.

2) ജനാസ കൊണ്ട് പോകുമ്പോൾ ദിക്റ് മുതലായവ കൊണ്ട് ശബ്ദം ഉയർത്തുന്നത് മാറിവന്ന പരിതസ്ഥിതിയിൽ മയ്യിത്ത് കൊണ്ട് പോകുന്നതി നുള്ള ഒരു ശിആറും അടയാളവുമായിരിക്കുന്നു. ഇതിനാൽ ഇപ്പോൾ ശബ്ദമു യർത്തി കൊണ്ട്പോകുന്നതിന് യാതൊരു വിരോധവുമില്ല.

ഖാലൽ മുദാബഗീ ഫീ ഹാശിയതിഹീ അലാ ശാഹി അബീ ശുജാഅ്....... വഹാദാ ബിഅ്തിബാരി മാ കാന ഫിസ്സ്വദ്രിൽ അവ്വലി. വഅമ്മൽ ആന ഫലാ ബഅ്സ ബിദാലിക. ലിഅന്നഹൂ ശിആറുൽ ലിൽ മയ്യിതി.

സാരം: ജനാസയിൽ ദിക്റ് കൊണ്ടോ ഖുർആൻ കൊണ്ടോ നബി (സ) യുടെ മേൽ സ്വലാത്ത് ചൊല്ലുന്നത് കൊണ്ടോ ശബ്ദം ഉയർത്തുന്നത് കറാഹ ത്താണ്. എന്ന് മഹാനായ ഖത്തീബ് (റ) തന്റെ ശറഹിൽ പറഞ്ഞിട്ടുള്ളത് ആദ്യകാലങ്ങളിലുള്ള നിലയും സ്ഥിതിയും പ്രമാണിച്ചിട്ടാണ്. എന്നാൽ ഇന്നത്തെ നില നോക്കുകയാണെങ്കിൽ അപ്രകാരം ശബ്ദം ഉയർത്തുന്നത് കൊണ്ട് യാതൊരു വിരോധവുമില്ല. കാരണം, അത് മയ്യിത്ത് കൊണ്ട് പോകു ന്നതിനുള്ള ഒരു ശിആറും അടയാളവുമായിത്തീർന്നിരിക്കുന്നു.

വഖാല മുല്ലാമിസ്കീൻ ലാ യുർഫഉ സ്സ്വൗതു ബിദ്ദിക്റി വലാ ബിഖിറാഅ തിൽ ഖുർആനി മുഖാലഫതൻ ലി അഹ്ലിൽ കിതാബി. ഖാല മുഹശ്ശീഹി അ ബുസ്സഅ്ദി ഹുവൽ ആന സ്വാറ ശിആറൽ മുസ്ലിമീൻ.

മഹാനായ മുല്ലാ മിസ്കീൻ പറയുന്നതാണിത്: “ജനാസ കൊണ്ട്പോകു മ്പോൾ അഹ്ലുൽ കിതാബിന്ന് എതിരായ ദിക്റ് കൊണ്ടോ ഖുർആൻ ഓത്ത് കൊണ്ടോ ശബ്ദം ഉയർത്തരുത്. അതിന്റെ മുഹശ്ശീ അബുസ്സഅ്ദ് ഇങ്ങനെ പറയുന്നു. ശബ്ദം ഉയർത്തൽ ഇപ്പോൾ മുസ്ലിം ജനാസ കൊണ്ട് പോകുന്ന തിനുള്ള ഒരു ശിആറും അടയാളവുമായിത്തീർന്നിരിക്കുന്നു. അതിനാൽ ഇപ്പോൾ അതിന്ന് വിരോധമില്ല.”

3) മാറിവന്ന ഇന്നത്തെ പരിതസ്ഥിതിയിൽ ജനാസ മൗനമായി കൊണ്ട് പോകുന്നത് മയ്യിത്തിനെ എളിമയാക്കലാണ്. അത് കൊണ്ട് ശബ്ദം ഉയർത്തി ക്കൊണ്ട് പോകൽ വിരോധമില്ലെന്നത് മാത്രമല്ല അത് മഥ്ലൂബായ (വേണ്ടപ്പെ

ട്ട) ഒരു കാര്യവും കൂടിയാണ്.

4) ജനാസ മൗനമായി കൊണ്ട് പോകുന്നത് മയ്യിത്തിനെയും അയാളുടെ അവകാശികളെയും ജനങ്ങൾ ദുഷിക്കുന്നതിന് കാരണമായിത്തീരുന്നുണ്ട്. അതിനാൽ ദിക്റ് മുതലായവ കൊണ്ട് ശബ്ദം ഉയർത്തി കൊണ്ട്പോകൽ വിരോധമില്ലെന്ന് മാത്രമല്ല അത് ആവശ്യവും കൂടിയാണ്.

ഖാലൽ ബുജൈറിമി: വലൗ ഖീല ബിനദ്ബി മാ യുഅ്മലുൽ ആന അമാമൽ ജനാഇസി മിനൽ യമാനിയ്യതി വ ഗൈരിഹാ ലം യബ്ഉദ്.

ആകയാൽ, മാറിവന്ന ഇക്കാലത്ത് മേൽപറഞ്ഞ കാരണത്താൽ ജനാസ കൊണ്ട്പോകുമ്പോൾ ശബ്ദം ഉയർത്തൽ ഉത്തമമാണെന്ന് തന്നെയാണ് പിൻകാലക്കാരായ ഉലമാക്കൾ അഭിപ്രായപ്പെട്ടിട്ടുള്ളത്. ഈ അഭിപ്രായപ്രകാരമാണ് മലബാറിലെ നടപടിക്രമം എന്ന് ധരിക്കേണ്ടതാണ്.

# കുറിപ്പുകൾ

## 1. കിടങ്ങയം ഇബ്രാഹീം മുസ്‌ലിയാർ

പട്ടിക്കാട് കാടൻതൊടിക തറവാട്ടിൽ കെ.ടി കുഞ്ഞി മൊയ്തീൻ മൊല്ലയുടെ പുത്രനായി ഹി. 1315ലാണ് (ക്രി 1898) ജനനം. അമാനത്ത് ഹസൻ കുട്ടി മുസ്‌ലിയാർ, കളത്തിൽ അലവി മുസ്‌ലിയാർ, നെല്ലിക്കുത്ത് ആലി മുസ്‌ലിയാർ തുടങ്ങിയവർ ബ്രിട്ടനെതിരെ സായുധ സമരത്തിന് മുന്നിട്ടിറങ്ങിയപ്പോൾ ഇബ്റാഹിം മുസ്‌ലിയാർ ബ്രിട്ടനെതിരെ സമര ത്തിന് ആഹ്വാനം ചെയ്തു. ബ്രിട്ടീഷുകാരുടെ നോട്ടപുള്ളിയായതിനാൽ നാടുവിട്ടു ബോംബെയിലെത്തി.

ബോംബെക്കടുത്ത കല്യാണിൽ പള്ളി ഇമാമായി സേവനം ചെയ്തു. ഇത് ഫാരിസി, ഉർദു, ഇംഗ്ലിഷ്, മറാഠി, കന്നട, തമിഴ്, കൊങ്കി ണി, തെലുങ്ക് തുടങ്ങിയ ഭാഷകളിൽ എഴുതാനും വായിക്കാനുമുള്ള കഴിവ് നേടുന്നതിന് കാരണമായി. ആയുർവേദം, യൂനാനി വൈദ്യ ങ്ങളിലും അവഗാഹമുണ്ടായിരുന്നു. ഇടക്ക് രണ്ടു വർഷം വേലൂർ ലത്വീ ഫിയ്യയിൽ ഉന്നത പഠനം നടത്തി വീണ്ടും ബോംബെയിലേക്ക് തിരിച്ചു. പത്ത് വർഷത്തെ കല്യാണിലെ സേവനത്തിന് ശേഷം ശിഷ്യൻ ഓമച്ച പ്പുഴ അബൂബക്കർ കുട്ടി മുസ്‌ലിയാരെ ദർസ് നടത്താൻ ഏൽപ്പിച്ച് നാട്ടിലേക്ക് തിരിച്ചു. മേൽമുറിയിൽ 13 വർഷം തുടർച്ചയായി ദർസ് നട ത്തി.

1947ൽ നടന്ന രാമസിംഹം സംഭവത്തിൽ പ്രതി ചേർത്ത് അറസ്റ്റ് ചെയ്യാൻ പോലീസ് രഹസ്യ നീക്കം നടത്തിക്കൊണ്ടിരിക്കെ വീണ്ടും ബോംബെയിലെത്തി. പിന്നീട് തിരിച്ചു വന്ന് കിടങ്ങയത്ത് ദർസ് നട

ത്തി. വഫാത്താവുമ്പോൾ കായങ്കുളം ഹസനിയ്യാ കോളേജിൽ പ്രിൻസിപ്പാൾ ആയിരുന്നു. ഹിജ്റ 1370 (ക്രി. 1951) ലാണ് വഫാത്തായത്.

വൈദ്യ ശാസ്ത്ര നിഘണ്ടു (മൂന്നു വാള്യം) അല്ലഫൽ അലിഫ് വ്യഖ്യാനം, മൻഖൂസ് മൗലിദ് വ്യാഖ്യാനം, തുഹ്ഫത്തുൽ ഹുജ്ജാജ്, അനേകം മൗലിദുകൾ, ഗോളശാസ്ത്ര പഠനം, ഉർദു നിഘണ്ടു, ഉർദു നിയമ ശാസ്ത്രം എന്നിവ തന്റെ രചനകളിൽ ചിലതാണ്.

തഴവ കുഞ്ഞിമുഹമ്മദ് മൗലവി, ശിഹാബുദ്ദീൻ മുസ്ലിയാർ കൊല്ലം, അമാനത്ത് കോയണ്ണി മുസ്ലിയാർ, യാസീൻ മുത്തുകോയതങ്ങൾ രാമന്തളി എന്നിവർ ശിഷ്യൻമാരാണ്.

## 2. പാതിരമണ്ണ കുഞ്ഞീദു മുസ്ലിയാർ

ഹിജ്റ 1303 (1886) പഴയ വള്ളുവനാട് താലൂക്കിൽ പാതിരമണ്ണ അംശം വിശാരത്തൊടിയിൽ ജനിച്ചു. പിതാവ് കുഞ്ഞീൻ മുസ്ലിയാർ അക്കാലത്തെ തലമുതിർന്ന പണ്ഡിതനും വേളൂർ ജുമാ മസ്ജിദ് ഖാസിയുമായിരുന്നു. കരിഞ്ചാപ്പാടി ആലി മുസ്ലിയാർ, കൈപ്പറ്റ കുഞ്ഞിദീൻ മുസ്ലിയാർ, മൗലാനാ യൂസുഫുൽ ഫള്ഫരി എന്നിവരാണ് പ്രധാന ഗുരുനാഥന്മാർ. പാങ്ങ്, മുള്ള്യാർകുർശി, പാലക്കാട്, താഴെക്കോട്, താനൂർ തുടങ്ങിയ സ്ഥലങ്ങളിലായി 40 വർഷത്തോളം ദർസ് നടത്തിയിട്ടുണ്ട്. വാർധക്യ സഹജമായ അസുഖങ്ങൾ കാരണം ആറു വർഷത്തോളം സ്വവസതിയിൽ വിശ്രമജീവിതത്തിലായിരുന്നു. അധ്യാപന ജീവിതത്തെ നെഞ്ചിലേറ്റി നടന്ന അപൂർവ്വം വ്യക്തിത്വങ്ങളിൽ ഒരാളായിരുന്നു. ഇടവേളകളിൽ നാട്ടിൽ വരുമ്പോൾ വീട്ടുവളപ്പിൽ താൻ പണി കഴിപ്പിച്ച പള്ളിയിൽ വെച്ച് കുടുംബക്കാർക്കും അയൽവാസികൾക്കും വേണ്ടി ദർസ് നടത്തിയിരുന്നു. പേരും പ്രശസ്തിയും തീരെ ആഗ്രഹിക്കാത്ത സൂക്ഷമ ശാലിയായ വ്യക്തിത്വമായിരുന്നു. നഖ്ശബന്ദീ സ്വൂഫീ പാതയിലെ കണ്ണിയായിരുന്നു അദ്ദേഹം. ഹിജ്റ 1378 റജബ് 9 ന് (1959) തിങ്കളാഴ്ച സ്വവസതിയിൽ വഫാത്ത്. (അവലംബം- അൽ ബയാൻ അറബി മലയാള മാസിക, റംസാൻ- ശവ്വാൽ- 1378)

# അവലംബം


1. മൗലവി മുഹമ്മദ് അബുൽകമാൽ ജീവചരിത്ര ചുരുക്കം
- കാടേരി മുഹമ്മദ് അബുൽ കമാൽ

2. അൽ ബയാൻ അറബി മലയാള മാസിക, പുസ്തകം 3 ലക്കം 1, 1952 സെപ്തംബർ

3. അൽ ബയാൻ അറബി മലയാള മാസിക, പുസ്തകം 3 ലക്കം 2, 1952 ഒക്ടോബർ

4. സത്യസരണിയുടെ ചരിത്രസാക്ഷ്യം - സമസ്ത 85ാം വാർഷികോപഹാരം 2012

5. ഇസ്ലാമിക വിജ്ഞാനകോശം, ഒന്നാം വാല്യം, പൂങ്കാവനം പബ്ലിക്കേഷൻസ്, കോഴിക്കോട് 1994

6. ഇസ്ലാമിക വിജ്ഞാനകോശം, ഒന്നാം വാല്യം, ഇസ്ലാമിക് പബ്ലിഷിംഗ് ഹൗസ്, കോഴിക്കോട് 2010

7. സമസ്ത - പി.പി. മുഹമ്മദ് ഫൈസി, സമസ്ത കേരള ജംഇയത്തുൽ ഉലമ തിരൂരങ്ങാടി താലൂക്ക് കമ്മിറ്റി, 2005

8. ദർശനം - ആലത്തൂർപടി ദർസ് സ്റ്റുഡൻസ് അസോസിയേഷൻ, 2001

9. ബുൽബുൽ ദശവാർഷികപ്പതിപ്പ്, നജീബ് മൗലവി വണ്ടൂർ

10. പത്തായം - സി.കെ. താനൂർ, ഇസ്ലാഹുൽ ഉലൂം അറബിക് കോളേജ്, താനൂർ ഒക്ടോബർ 2007

11. ചിന്താർഹമായ യാഥാർത്ഥ്യങ്ങൾ - മൗലവി മുഹമ്മദ് അബുൽ കമാൽ, മാർച്ച് 1976

12. ഫതാവാ ഫീ റഫ്ഇസ്സൗത്തി മഅൽ ജനാസ – മൗലവി മുഹമ്മദ് അബുൽ കമാൽ, 1952

13. മഹത്തായ മാപ്പിള സാഹിത്യപാരമ്പര്യം – സി.എൻ അഹമ്മദ് മൗലവി, കോഴിക്കോട്, 1978

14. അൽ മുഹാളറാത്തുൽ ഇൽമിയ്യ – മൗലവി മുഹമ്മദ് അബുൽ കമാൽ

15. ബീമാപ്പള്ളി മൗലിദ് – മൗലവി മുഹമ്മദ് അബുൽ കമാൽ, ആമിറുൽ ഇസ്‌ലാം പ്രസ്സ്, തിരൂരങ്ങാടി

16. ഒമാനൂർ മൗലിദ് – മൗലവി മുഹമ്മദ് അബുൽ കമാൽ, മൻശഉൽ ഉലൂം അറബിക് കോളേജ്, ഒമാനൂർ, കൊണ്ടോട്ടി, 2002

17. അത്തുർറഹാത്തുൽ ഖാദിയാനിയ്യ – മൗലവി മുഹമ്മദ് അബുൽ കമാൽ

18. രിസാലത്തു നഖ്ദിൽ അനാജീൽ – മൗലവി മുഹമ്മദ് അബുൽ കമാൽ, ആമിറുൽ ഇസ്‌ലാം പ്രസ്സ തിരൂരങ്ങാടി, ആഗസ്റ്റ് 1937

19. മദീനാ ചരിത്രം – മൗലവി മുഹമ്മദ് അബുൽ കമാൽ

20. അൽഫളാഇലുദ്ദീനിയ്യ – മൗലവി മുഹമ്മദ് അബുൽ കമാൽ

21. തുഹ്ഫത്തുൽ മുഹ്താജ് ഫീ ശറഹിൽ മിൻഹാജ് – ഇബ്നു ഹജറിൽ ഹൈത്തമി (റ)

22. താഇയ്യ കമാലിയ്യ – മൗലവി മുഹമ്മദ് അബുൽ കമാൽ, കാഞ്ഞിരപ്പള്ളി

23. അൽഖസീദത്തുൽ മീലാദിയ്യ – മൗലവി മുഹമ്മദ് അബുൽ കമാൽ

24. ഘോഷ – മൗലവി മുഹമ്മദ് അബുൽ കമാൽ

25. ഫത്താവാ അൽഅസ്ഹരിയ്യ – അഹ്മദ് കോയശ്ശാലിയാത്തി

26. ഫസ്‌ലുൽ ഖിത്വാബ് ഫീ വുജൂബിൽ ഹിജാബ് – മൗലവി മുഹമ്മദ് അബുൽ കമാൽ

27. ദവാഉൽ അലീൽ ഫീ തർജമത്തി ഖൗലിൽ ജമീൽ – മൗലവി മുഹമ്മദ് അബുൽ കമാൽ

28. സമുന്നതരായ സ്വഹാബിവര്യൻമാർ – മൗലവി മുഹമ്മദ് അബുൽ കമാൽ, ബയാനിയ്യ പ്രസ്സ് പരപ്പനങ്ങാടി

29. ഫത്ഹുസ്വമദ് ഫീ മനാഖിബിസ്സയ്യിദ് അലി അഹ്മദ് – കറുപ്പംവീട്ടിൽ അലി എന്ന ബാപ്പുമുസ്‌ലിയാർ

30. ഗുരുവഴികൾ - ഒ.എം. തരുവണ. ഇസ്ലാമിക് പബ്ലിഷിംഗ് ബ്യൂറോ. സ്റ്റുഡന്റ്സ് സെന്റർ - കോഴിക്കോട് -4

31. പ്രവാസി രിസാല - വാള്യം.5. ലക്കം7. ഒക്ടോബർ 2014

32. നൂറ്റാണ്ടിന്റെ പ്രകാശം - നൂറുൽ ഉലമാ ഐ.സി.എഫ്. മുസ്വഫ് , അബൂദാബി

# മൗലവി കാടേരി മുഹമ്മദ് അബുൽ കമാൽ

ഡോ. കെ.എം. ബഹാഉദ്ദീൻ ഹുദവി

ഇസ്‌ലാം മതവിജ്ഞാന സാഗരത്തിന്റെ ആഴം കണ്ട
പണ്ഡിതപ്രമുഖരിലൊരാളാണ് കാടേരി ഉസ്താദ്.
തെളിമയാർന്ന ചിന്തകൊണ്ടും പ്രതിഭയാർന്ന പാണ്ഡിത്യം കൊണ്ടും
കർമ്മശാസ്ത്ര വ്യവഹാരങ്ങളിലെ കുരുക്കഴിക്കാൻ പ്രാവീണ്യം നേടി.
സ്വതന്ത്രമായ നിരീക്ഷണങ്ങളും സുചിന്തിതമായ നിലപാടുകളും
കർമ്മവീഥിയിൽ കരുത്തായി. ആത്മീയ ചൈതന്യത്തിന്റെ
പ്രഭചൊരിഞ്ഞ ആ ജീവിതം തലമുറകൾക്ക് മാർഗ്ഗദർശനമായി.

മൗലവി കാടേരി മുഹമ്മദ് അബുൽ കമാൽ

**ജീവ ചരിത്രം**



**വില:** 150.00




Grace Books